# The BOOK-a-month Club

ERNAKULAM



# സുകൃതിയായ വികൃതി



# സുകൃതിയായ വികൃതി




അലക്സാണ്ടർ

പെറകരക്കുന്നേൽ

# പ്രതിമാസഗ്രന്ഥക്ലബ്ബ്

## എറണാകുളം



1953-ലെ വാർഷികവരിസംഖ്യ

18 രൂപായാക്കി

കുറച്ചിരിക്കുന്നു.

ആവശ്യപ്പെടുക:—

സെക്രട്ടറി, പ്രതിമാസഗ്രന്ഥക്ലബ്ബ്

എറണാകുളം

പ്രതിമാസ ഗ്രന്ഥക്ലബ്ബ്

എറണാകുളം



No. 5

(1953 ജൂൺ)



# സുകൃതിയായ വികൃതി

(അലക്സാണ്ടർ ചെറുകരക്കുന്നേൽ)

*An abridged version*
*of*
**'The Man who got even with God'**
*by*
**M. Raymond O. C. S. O.**

## മുൻപ്രസിദ്ധീകരണങ്ങൾ

ആത്മാർപ്പണം

അമൂല്യനിമിഷങ്ങൾ

വള്ളത്തോൾ കണ്ട റഷ്യ

ഏഴകളുടെ തോഴർ

സൗന്ദര്യപൂജ

മിൻസെന്തി

അണ്ടർഗ്രൗണ്ട്

സ്വാതന്ത്ര്യത്തിന്റെ ചോരയിൽ (1-ം 2-ം ഭാഗങ്ങൾ)

വില്ലാർവട്ടം

വിപ്ലവച്ചുഴിയിൽ

റൂസ്‌വെൽറ്റ് (മെമ്പർമാർക്കുമാത്രം)

ഇതാണ് എന്റെ കഥ



### അടുത്ത പുസ്തകം

# 'കാല്പാടുകൾ'

# വിഷയവിവരം

# Catholic Book Crusade Patna

| | | | |
|---|---|---|---|
| Christ the son of God | 6 | 0 | 0 |
| Red Sand | 5 | 0 | 0 |
| Man's Triumph With God | 3 | 8 | 0 |
| The Harp of St. Francis | 3 | 0 | 0 |
| Stella | 3 | 0 | 0 |
| The Saviour | 2 | 8 | 0 |
| The Blood On The Mountains | 5 | 0 | 0 |
| Too Many Of Us | 3 | 0 | 0 |
| Moral Law | 2 | 0 | 0 |
| Faith and Morals | 2 | 0 | 0 |
| Common Mystic Prayer | 7 | 0 | 0 |
| God and the Atom | 3 | 0 | 0 |
| Philip of Armendel | 1 | 4 | 0 |
| The Confessions of St. Augustine | 7 | 8 | 0 |
| I Believed | 8 | 0 | 0 |
| Communism and Man | 3 | 0 | 0 |



PAMPHLETS

| | | | |
|---|---|---|---|
| Creation and Evolution | 0 | 6 | 0 |
| God can we find Him | 0 | 12 | 0 |
| Industry at the Crossroads | 0 | 8 | 0 |

**POSTAGE EXTRA**

*ORDER TO:-*

BOOK-A-MONTH CLUB,

**ERNAKULAM.**

# സമ്മാനദാനത്തിന്

◆◆◆◆◆◆◆◆◆◆◆◆◆

## പ്രതിമാസ ഗ്രന്ഥക്ലബ്ബ് വക

ആറാം നമ്പ്രായി പ്രസിദ്ധപ്പെടുത്തിയ

# "മിൻസെന്തി"



വിദ്യാലയങ്ങളിൽ സമ്മാനദാനത്തിനു പറ്റിയതാണെന്ന് പലരും അഭിപ്രായപ്പെടുകയാൽ അതിനു തക്കവണ്ണം നല്ല കാലിക്കോയിൽ കമനീയമായി ബയിൻറു ചെയ്തു ഏതാനും കോപ്പികൾ തയ്യാറായിരിക്കുന്നു.

വില രൂപാ **3-8-0**

ഉടനെ ആവശ്യപ്പെടുക:—

സെക്രട്ടറി,

പ്രതിമാസഗ്രന്ഥക്ലബ്ബ്

എറണാകുളം.

## മനോഹരമായ

# വിവാഹപാരിതോഷികം

18 രൂപാ വധൂവരന്മാരുടെ പേരിൽ അടച്ചു് പ്രതിമാസ ഗ്രന്ഥക്ലബ്ബു് വരിക്കാരാക്കുക.



ആണ്ടുവട്ടം എല്ലാ മാസവും നിങ്ങളെ പററിയുള്ള സ്മരണ നിലനിർത്തുന്നതിനു പററിയ സമ്മാനം.

ശാശ്വതമായതും എല്ലാവരും വിലമതിക്കുന്നതുമായ സമ്മാനം.

**ആയുഷ്കാല മെമ്പർ**

**200 രൂപാ മാത്രം**

PRINTED AT THE I. S. PRESS, ERNAKULAM,
and Published by the Secretary, Book-A-Month Club, Ernakulam.

# ഒരു വാക്ക്

---

'The Man got even with God' എന്ന സുപ്രസിദ്ധ ഗ്രന്ഥത്തിന്റെ അനുയോജ്യ വിവൎത്തനമാകുന്നു ഈ പുസ്തകം. യൌവനത്തിൽ പല വികൃതികളും കാട്ടിക്കൂട്ടി ഒടുവിൽ ഗെത്‌സെമിനി ആശ്രമത്തിൽ ചേൎന്നു വീരസുകൃതിയായി മരണമടഞ്ഞ ഒരു അമേരിക്കൻ കെന്റക്കിയന്റെ കഥയാണിതു്. ഒരു നോവൽപോലെ അത്യന്തം രസകരവും ഒരു ആദ്ധ്യാത്മിക ഗ്രന്ഥം പോലെ വിജ്ഞാനപ്രദവും പണ്ഡിതപാമരന്മാരിൽ ഉത്തേജനവും ഉന്മേഷവും ഒരുപോലെ കൈവളൎത്താൻ സമൎത്ഥമായ ഒരു ജീവചരിത്രം.

ജോണി ആശ്രമത്തിൽ ചേരാൻപോകുന്നെന്നു കേട്ടപ്പോഴേ നാട്ടുകാരെല്ലാം പറഞ്ഞു, സന്ന്യാസ ജീവിതത്തിനു പററിയതല്ല അവന്റെ നോക്കും വാക്കുമെന്നു്. അവൻ സ്നേഹിച്ചിരുന്ന ആ പെണ്ണുപോലും പൊട്ടിച്ചിരിച്ചുപോയി. വീട്ടുകാൎക്കെല്ലാം അതു ഒരു പുതുമയായിരുന്നു. ഈ ചുററുപാടുകളെല്ലാം അവന്റെ നിശ്ചയത്തെ ഇളക്കുകയല്ല, ദൃഢപ്പെടുത്തുകയാണു് ചെയ്തതു്. തനിക്കു സന്ന്യസിക്കുവാൻ സാധിക്കുമോയെന്നു് ഇവൎക്കൊക്കെ ഒന്നു കാണിച്ചുകൊടുക്കാനാണു് അവന്റെ പുറപ്പാടു്.

പുറത്തെല്ലാം വിപ്ലവം ഉണ്ടാക്കിയശേഷം ആ വികൃതി ചെന്നു് ഒടുവിൽ കോവന്തയിൽ ചേർന്നു. അവിടെയും വിപ്ലവം. വീട്ടിൽവെച്ചു് അപ്പനോടായിരുന്നു എതിർപ്പു്. അതിന്റെ ഫലമായി അദ്ദേഹത്തിന്റെ പുകയിലശാല ചാരമായി. ആശ്രമത്തിൽ വെച്ചു് ആബട്ടിനോടായി. കഴുത്തിനുനേരേ കത്തി ഓങ്ങിക്കാണിച്ചുകൊണ്ടു് അദ്ദേഹത്തെ ഭയപ്പെടുത്തി. ഒടുവിൽ അവൻ ഏറ്റുമുട്ടുന്നതു് ദൈവത്തോടാണു്. വാശിയോടും കരുതലോടുംകൂടി നടത്തിയ ആ ഏറ്റുമുട്ടലിൽ അവസാനം അവൻതന്നെ ജയിച്ചു!

ഇതിനിടയ്ക്കു് വേറെയും ഉണ്ടു് അവന്റെ വേലത്തരങ്ങൾ. ഒരു യുവതിയിൽ അനുരക്തനാകുക; അതൊരു രംഗം. ആശ്രമത്തിൽവെച്ചു് ഒരു സന്ന്യാസസഹോദരന്റെ തല പിളർക്കാനായി തൂമ്പായുധമായി ഗേറ്റുങ്കൽ കാവൽ നില്ക്കുന്നതു വേറൊരു രംഗം. വിപ്ലവച്ചുഴിയിൽ കിടന്നുള്ള അവന്റെ ഏറ്റുമുട്ടലുകളും വിജയവും വീരോചിതമാണു്.

ആരുടെ മുമ്പിലും നട്ടെല്ലു കുനിക്കാതെ ഏതു പരിതസ്ഥിതിയോടും മല്ലിടാൻ കരുത്തുള്ള ആ 'തിപ്പേറിയൻ പ്രകൃതി' യാഥാർത്ഥ്യങ്ങളുമായി ഏറ്റുമുട്ടുന്നതും ക്ഷിപ്രകോപിയായ ആ 'അഗ്നിപുത്ര'ത്തിന്റെ പ്രതികാരച്ചൂടു് സ്വകൃതാർത്ഥിയായി പകരുന്നതും കാണേണ്ട കാഴ്ചയാണു്.

വിവർത്തകൻ.

# ഉപോദ്ഘാതം

◆◆◆◆◆◆◆◆◆◆◆◆◆◆

പ്രസാദവരം ഒരു യാഥാർത്ഥ്യമാണ്. അതെത്രയോ പരമാർത്ഥമാണെന്നു കാണിക്കാം.

അഗ്നിപർവ്വതംപോലെ പൊട്ടിത്തെറിക്കുന്ന ആ വികൃതിക്കുട്ടനെ അതു സൗമ്യനും ശാന്തനുമായ ഒരു സുകൃതിയാക്കി.

എപ്പോൾ? എങ്ങനെ? പറയാം.

ഗെത്സെമനി ആശ്രമത്തിൽവെച്ച്; ട്രാപ്പിസ്റ്റ് ചിട്ടകൾ ഉപയോഗിച്ചു; അധികം കാലങ്ങൾക്കു മുമ്പൊന്നുമല്ല ആ സംഭവം നടന്നതു്.

കന്നാലികളെ നോക്കുന്ന പിള്ളേരെപ്പററി ഏറെക്കുറെ ഒരു ജ്ഞാനം നമ്മുടെ മനസ്സിലുണ്ടാകാം. എന്നാൽ ഈ ട്രാപ്പിസ്റ്റ് ചിട്ടയെന്നു പറയുന്നതെന്താണ്? കന്നാലികളെ ഉപദ്രവിക്കാൻ വരുന്ന കാട്ടുമൃഗങ്ങളെ ട്രാപ്പ് വെച്ചു കുരുക്കിലാക്കുന്ന വല്ല വിദ്യയുമാണോ? നിങ്ങൾ ഒരുപക്ഷേ അത്ഭുതപ്പെട്ടേക്കാം.

വളരെ വളരെ നൂററാണ്ടുകൾക്കു മുമ്പ്, അതായതു് മൂന്നും നാലും നൂററാണ്ടുകളിൽ ചില വീരപുരുഷന്മാർ ദൈവസ്നേഹത്താൽ പ്രചോദിതരായി, ദൈവത്തിനുവേണ്ടിമാത്രം ജീവിക്കുവാനായി, ലോകത്തേയും തങ്ങൾക്കു പ്രിയപ്പെട്ടവരേയുമെല്ലാം ഉപേക്ഷിച്ചു ഏഷ്യയിലും ഈജിപ്റ്റിലും പാലസ്തീനായിലും ഉള്ള മണലാരണ്യങ്ങളിൽ പോയി ഏകാന്തജീവിതം തുടങ്ങി. ക

റെക്കഴിഞ്ഞു് അവരെല്ലാം ഒന്നിച്ചുകൂടി ഒരാളെ ശ്രേഷ്ഠനായി തിരഞ്ഞെടുത്തു ഒരു സാമൂഹ്യജീവിതം തുടങ്ങി.

6-ാം ശതകത്തിൽ സെൻറ് ബെനഡിക്ററ് ഇററലിയിൽവെച്ചു് അവർക്കുവേണ്ടി ഒരു നിയമസംഹിത എഴുതിക്കൊടുത്തു. കാലഗതിക്കനുസരണമായി പിന്നീട് പല പരിഷ്ക്കാരങ്ങളും അതിനുള്ളിൽ കയറിപ്പററി. ആരംഭത്തിലുണ്ടായിരുന്ന ചൈതന്യം മന്ദീഭവിച്ചു. അതിനെ പുനരുദ്ധരിക്കാനായി പല പരിശ്രമങ്ങളും പിന്നീടു നടന്നു. സെൻറ് ബെനഡിക്ററിൻെറ നിയമത്തെ അക്ഷരംപ്രതി അനുഷ്ഠിച്ചു ജീവിക്കുന്നതിനു തയ്യാറായി മുമ്പോട്ടുവന്ന കുറെ വിരക്തികൾ ഫ്രാൻസിൽ സിററാക്സ് എന്ന സ്ഥലത്തു ഒരു ബെനഡിക്ററൻ ആശ്രമം സ്ഥാപിച്ചു. അതാണു് സിസ്റ്റേർഷ്യൻ സഭക്കാരുടെ ആദ്യത്തെ ആശ്രമം.

നൂററാണ്ടുകൾ പിന്നിട്ടതോടുകൂടി പിന്നെയും കടന്നുകൂടി പരിവർത്തനങ്ങൾ പലതും. പതിനേഴാം ശതകത്തിൽ ഫ്രാൻസിൽ ലാ ട്രാപ്പേ എന്ന സ്ഥലത്തുണ്ടായിരുന്ന സിസ്റ്റേർഷ്യൻ ആശ്രമാധിപനായ ഡേ റാഞ്ചെ (De Rance) ആ പഴയ നിയമസംഹിതയെ വീണ്ടും സമുദ്ധരിച്ചു. അമേരിക്കൻ ഐക്യനാടുകളിൽ പെട്ട നെൽസൺ കൗണ്ടിയിൽ കെൻറുക്കിയിലുള്ള ഗെത് സെമനിയിൽ 1848 ഡിസംബറിൽ ആദ്യത്തെ ട്രാപ്പിസ്റ്റ് സന്യാസാശ്രമം സ്ഥാപിക്കപ്പെട്ടു.

ഈ ട്രാപ്പിസ്റ്റ് സന്യാസജീവിതം 12-ാം നൂററാണ്ടിലെയോ 17-ാം നൂററാണ്ടിലെയോ പുതിയ സൃഷ്ടിയൊന്നുമല്ല. പാശ്ചാത്യസഭയിൽ നിലവിലിരിക്കുന്ന ആശ്രമജീവിതങ്ങളിൽ ഏററവും പുരാതനമായതാണു് ആ

ത്. ഒററവാക്കിൽ പറഞ്ഞാൽ ട്രാപ്പിസ്റ്റ് സന്യാസം 5-ാം ശതകത്തിലെ സിസ്റ്റേർസ്യൻ പൗരാണികതയുടെ 20-ാം നൂററാണ്ടിലെ പുതിയ പതിപ്പാണ്. ശാന്തസമാകർഷകവും നിശബ്ദപൂർണ്ണവുമായ ഗത്സെമനി ആശ്രമത്തിൽ, 15 നൂററാണ്ടുകൾക്കു മുമ്പെഴുതിയ സെന്റ് ബെനഡിക്ററിന്റെ ആ പൗരാണിക നിയമത്തെ അക്ഷരംപ്രതി അനുസരിച്ചുകൊണ്ട് ഏകദേശം 120-ഓളം ട്രാപ്പിസ്റ്റ് സന്യാസികൾ അവരുടെ ആബട്ടിന്റെ കീഴിൽ ഇന്നു ജീവിക്കുന്നു.

ട്രാപ്പിസ്റ്റുകൾ 'ട്രാപ്പ്' വെക്കുന്നതിലും വിദഗ്ധരാണ്. തീർച്ചയായും മൃഗങ്ങൾ അതിൽ ചെന്നുകപ്പെടുകയും ചെയ്യും. അവർ തയ്യാറാക്കുന്ന കെണികൾ ആദ്ധ്യാത്മികങ്ങളാണ്. അതിൽ കുടുങ്ങുന്ന മൃഗങ്ങൾ പിശാചുക്കളാണ്. മനുഷ്യാത്മാക്കളെ ഉന്നംവെച്ചു പാർത്തും പതുങ്ങിയുമെത്തുന്ന പിശാച് ട്രാപ്പിസ്റ്റിന്റെ കുടുക്കു കഴുത്തിനു മുറുകുമ്പോളാണ് പററിയ അമളി മനസ്സിലാക്കുക. ആത്മാക്കളെ പൈശാചികാപകടത്തിൽനിന്നു അവർ സാമർത്ഥ്യപൂർവ്വം കാത്തുരക്ഷിക്കുന്നു. അവർ ക്രിസ്തുവിന്റെ ഭൃത്യരാണ്. ഈ ട്രാപ്പ് വെയ്ക്കുന്നതും പണിയെടുക്കുന്നതുമെല്ലാം അവിടത്തേക്കു വേണ്ടിയാണ്. ജോണിയെപ്പോലെ ഉത്സാഹിച്ചു പണിയെടുക്കുന്നവർ ഉന്നത വിശുദ്ധിയിലേക്കു സമീപിക്കുന്നു.

എന്താണ് ട്രാപ്പിസ്റ്റുകളുടെ പ്രോഗ്രാം. സഭാമാതാവ് നിഷ്കർഷിക്കുന്ന രീതിയിലുള്ള ഒരു കാനോനികജീവിതമാണ് വത്സരവട്ടം മുഴുവൻ അവർ സ്വീകരിച്ചിരിക്കുന്നത്. രാവിലെ ദിവ്യബലിയും ദിവ്യകാരുണ്യസ്വീകരണവും, തുടർന്ന് കാനോനികനമസ്കാരവും.

രണ്ടാമത്തെ പരിപാടി, വയലിലേക്കു ഇറങ്ങുകയാണ്. അവർ അപ്പം ഭക്ഷിക്കേണ്ടതു നെററിയിലെ വിയർപ്പുകൊണ്ടുവേണം. എല്ലുമുറിയെ പണിയെടുക്കുന്ന ഒരു തൊഴിലാളിയായിട്ടാണ് അവിടെ അവരെ കാണുന്നതു്.

അന്നദിന കാര്യപരിപാടിയിലെ അടുത്ത ചടങ്ങ് മാനസ്സികോല്ലാസമാണ്. വി. ലിഖിതങ്ങളും സഭാപിതാക്കന്മാരുടേയും വിശുദ്ധന്മാരുടേയും ചരിത്രങ്ങളും മാറിമാറി വായിക്കണം.

ശരീരത്തിനെന്നപോലെ മനസ്സിനും വ്യായാമം ആ പ്രോഗ്രാമിൽ കൊള്ളിച്ചിട്ടുണ്ട്. മനസ്സിനെ ആരോഗ്യദൃഢമാക്കുന്നതിനു സ്വീകരിച്ചിരിക്കുന്നതു മനഃപ്രാർത്ഥനയാണ്. കൂടെക്കൂടെ ദിവ്യകാരുണ്യസ്ഥിതനായ അവരുടെ യജമാനനെ സന്ദർശിച്ചുകൊണ്ടിരിക്കും. ഇതരസന്യാസികളെ ഉള്ളുതുറന്നു സ്നേഹിച്ചുകൊണ്ട് ആത്മാർത്ഥമായ സാഹോദര്യബന്ധം അവർ കൈവളർത്തുന്നു. ഈ അനുഗ്രഹീത സിദ്ധികൾക്കെല്ലാം പര്യാപ്തമായ വിധത്തിലാണ് ട്രാപ്പിസ്റ്റ് ആശ്രമത്തിൽ പശ്ചാത്തലസംവിധാനം ചെയ്തിരിക്കുന്നതു്. പരിപൂർണ്ണനിശബ്ദതയും ഏകാന്തതയും സദാ കളിയാടുന്ന ആ അന്തരീക്ഷത്തിൽ ശാന്തിയും സമാധാനവും ആനന്ദവും എപ്പോഴും അലയടിച്ചുകൊണ്ടിരിക്കുന്നു.

ആദ്ധ്യാത്മികമണ്ഡലത്തിൽ അമൂല്യനേട്ടങ്ങൾ ലോകത്തിനായി സമ്പാദിക്കുന്ന ഈ യതിശ്രേഷ്ഠന്മാർ ലോകത്തിന്റെ ദൃഷ്ടിയിൽനിന്നു ഒളിച്ചു പാർക്കാനാണ് ഇഷ്ടപ്പെടുന്നതു്. ചില പുരോഗമനക്കാർ ട്രാപ്പിസ്റ്റുകളുടെ നേരെ നെററിചുളിക്കാറുണ്ട്. "ഈ നഷ്ടം എന്തിന്?"

പതിനൊന്നാം പീയൂസ് തിരുമേനി അവരോടു മറുപടി അരുളിച്ചെയ്യുന്നു. "അജ്ഞാതജീവികളായ ആ വീരാത്മാക്കളുടെ ജീവിതം പ്രയോജനരഹിതമോ കാലത്തിന്നിണങ്ങാത്തതോ അല്ല....... ഇന്നത്തെ കാലത്തു അവരെപ്പോലെയുള്ളവരെയാണ് ഏററവും കൂടുതൽ ആവശ്യമായിരിക്കുന്നതു്. കാരണം, പ്രാർത്ഥനയുടേയും പരിഹാരത്തിന്റെയും കടമകൾ നിർവഹിക്കുന്നവർ മുന്തിരിത്തോട്ടത്തിൽ സജീവപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവരെക്കാൾ കൂടുതലായി സഭയുടെ വികസനത്തിനും ആത്മാക്കളുടെ രക്ഷയ്ക്കും സഹായിക്കുന്നു."

ആ പ്രകാരമുള്ള സന്യാസികളിൽ ഒരാളായിത്തീരുകയാണ് ജോണി ചെയ്തതു്. ഫലങ്ങൾ മാത്രമല്ല തന്റെ ജീവിതവൃക്ഷത്തിന്റെ വേരും തടിയും ശിഖരങ്ങളുമെല്ലാം സ്രഷ്ടാവായ ദൈവത്തിനു അവൻ നല്കി. അവൻ എല്ലാം നല്കി, എല്ലാം നേടി. അവന്റെ സർവസ്വവും ദൈവമായിത്തീർന്നു. പൌരുഷത്തിന്റെ പരമപ്രകടനമായ അവന്റെ ആ ആത്മബലി, ഒരു ട്രാപ്പിസ്റ്റ് സന്യാസിയായിട്ടുള്ള ജീവിതം ഒരുകാര്യം സ്പഷ്ടമാക്കി— ദൈവാനുഗ്രഹം ലഭിക്കുന്നെങ്കിൽ കന്നാലിപ്പിള്ളേർക്കു ട്രാപ്പിസ്റ്റുസന്യാസികളാകാമെന്നു്; പോരാ, വിശുദ്ധന്മാരായിത്തീരാമെന്നു്.

ഫ്രഡറിക്ക് എം. ഡങർ ഒ. സി. എസ്. ഒ.

ഗെത്തസെമനി ആശ്രമത്തിന്റെ ആബട്ട്;

---

# ഒരു മുന്നറിയിപ്പ്

ഈ പുസ്തകത്തിനു ഒരു അവതാരിക എഴുതുന്നതിനല്ല, വായനക്കാൎക്കു ഒരു മുന്നറിയിപ്പു നൽകുന്നതിനാണ് ഇപ്പോൾ ഞാൻ ഉദ്ദേശിക്കുന്നത്. അമേരിക്കയിലുള്ള ഒരു കെൻറക്കിയൻ മാന്യനെ നിങ്ങളുമായി പരിചയപ്പെടുത്തുന്നതിനു വേണ്ട സൗകൎയ്യങ്ങൾ ചെയ്തുതരുന്നതിനാണ് എൻെറ ഉദ്യമം. എന്നാൽ ഒരു കാൎയ്യം. പുള്ളിയെ കാണുമ്പോഴേ നിങ്ങൾ വിരണ്ടുപോയേക്കരുത്. അല്പം ക്ഷമിച്ച് അടങ്ങിയിരിക്കണം. കവർ പേജ് കാണുമ്പോഴേ പുസ്തകത്തെപ്പററി അഭിപ്രായം പറയുവാനോ ചെറുപ്പകാലത്തിലെ പരിചയം മാത്രം വെച്ചുകൊണ്ട് ഒരു മനുഷ്യൻെറ ഭാവിയെ നിൎണ്ണയിക്കുവാനോ സാദ്ധ്യമല്ലല്ലോ. കാലത്തു മൂടൽ മഞ്ഞുണ്ടെന്നു കരുതി ആ ദിവസം മുഴുവൻ അങ്ങിനെ ആയിരിക്കണമെന്നില്ല. നമുക്കു ആവശ്യമുള്ള ആദൎശപൌരുഷത്വവും പ്രചോദനവും പ്രദാനം ചെയ്യുവാൻ കെല്പുള്ള ഒരു പുരുഷനാണ് ജോണി അഥവാ ജോൺ ഗ്രീൻഹാറിങ്ങ്. എന്നാൽ ജോണിയുടെ ചെറുപ്പത്തിലെ പോക്ക് . . . . . . . . അതു വേറൊരു കഥയാണ്.

ലേയോൺ ബ്ളോയ് ഒരിക്കൽ പറയുകയുണ്ടായി:- 'ഒരു പുണ്യവാനാകുന്നില്ലല്ലോ എന്ന ഏക സംഗതിയെ മനുഷ്യനു ദുഃഖിക്കേണ്ടതായിട്ടുള്ളു"വെന്ന്. ബ്ളോയിയുടെ അഭിപ്രായം ശരിവെയ്ക്കാൻ നാമും തയ്യാറാണ്. പുണ്യവാന്മാരായിത്തീരാൻ സാധിക്കാത്തതിലാണ് നമ്മുടേയും ഉൽക്കണ്ഠ. വിശുദ്ധി നമ്മിൽനിന്നു അപ്രാപ്യമായ അകലത്തിലാണ് നിലകൊള്ളുന്നതെന്ന് നമുക്കു ചിലപ്പോൾ തോന്നിപ്പോകാറുണ്ട്. ഒരു വിശുദ്ധൻ ആരാണെന്നും അദ്ദേഹം എങ്ങിനെയാണ്

ജീവിക്കുന്നതെന്നും നമ്മെ ആരും പഠിപ്പിക്കേണ്ടതില്ല. അതുപോലെതന്നെ നാമാരാണെന്നും നമ്മുടെ പ്രവൎത്തനമെങ്ങനെയാണെന്നും നമുക്കറിയാം. ഈ അറിവു രണ്ടുംകൂടി ഉള്ളതുകൊണ്ടാണ്, വിശുദ്ധനാകുന്ന കാൎയ്യത്തിൽ ചിലപ്പോഴും നൈരാശ്യംതന്നെ നമുക്കു ഉണ്ടാകാറുള്ളത്. ഈ ഏകസംഗതിയെ ആസ്പദമാക്കിയാണ് ജോബിസ്യുമായുള്ള കൂടിക്കാഴ്ചയ്ക്കു നിങ്ങളെ ഞാൻ ശുപാർശചെയ്യുന്നത്. അദ്ദേഹം നമ്മെ സഹായിക്കും. പുണ്യവാനായിട്ടൊന്നുമല്ല അദ്ദേഹം ജനിച്ചത്. ആ കാൎയ്യം പറഞ്ഞാൽ വളരെ തമാശയാണ്. ചെറുപ്പത്തിലോ യൗവനത്തിലോ വിശുദ്ധിയുടെ അടുത്തെങ്ങുമായിരുന്നില്ല വിദ്വാൻ. എന്നാൽ ജോബി ഒടുവിൽ ഒരു സുകൃതാത്മാവായിത്തീൎന്നു. അതാണ് ഈ കഥ.

ദൈവം വിശുദ്ധന്മാരെ നമുക്കു നൽകുന്നതു അവരെ അനുകരിച്ച് വിശുദ്ധിയിൽ പുരോഗമിക്കുവാൻ നമ്മെ പ്രോത്സാഹിപ്പിക്കുവാനാണ്. അതിനുള്ള തെളിവും ഞാൻ നൽകാം. ക്രിസ്തുവിനെ ആണയിട്ടുപേക്ഷിച്ച പത്രോസിന്റെ ഭീരുതയെയും, ജലപ്പരപ്പിലൂടെ നടന്നുചെന്നപ്പോൾ കാണിച്ച വിശ്വാസരാഹിത്യത്തെയും അഭിനന്ദിക്കുവാൻ ഞാൻ തയ്യാറില്ല. എന്നാൽ പത്രോസിന്റെ ആ നിരസിക്കലും വിശ്വാസരാഹിത്യവും വിശുദ്ധിയിലേക്കു കടന്നുചെല്ലുന്നതിനു ദുർബലനായ എനിക്കു പ്രചോദനവും പ്രോത്സാഹനവും നൽകുന്നു. പത്രോസിനെപ്പോലെ ഞാനും കാലിടറി പലപ്രാവശ്യം നിലത്തു ഉരുണ്ടുവീണിട്ടുണ്ട്. പത്രോസിനെപ്പോലെ ജീവിതകാലം മുഴുവൻ കരയുവാൻ കഴിയുന്നില്ലെങ്കിലും "കർത്താവേ, ഞാൻ നശിക്കുന്നു; എന്നെ രക്ഷിക്കുക" എന്നു വിളിച്ചപേക്ഷിക്കുവാൻ എനിക്കും കഴിയും. സ്തീഫനെ കല്ലെറിയുവാൻ സഹായിക്കുന്ന സാവൂളിനെ, ക്രിസ്ത്യാനികളെ ഉന്മൂലനാശം വരുത്തുവാൻ

ബദ്ധകങ്കണനായി കുതിരപ്പുറത്തുകയറി യെരുസലേമിൽ നിന്നു ഡമാസ്കസിലേക്കു യാത്രചെയ്യുന്ന സാവൂളിനെ ഞാൻ വണങ്ങുകയില്ല. സാവൂളും നമ്മുടെ അവജ്ഞയേയും വെറുപ്പിനേയും അർഹിക്കുന്ന ഒരു വ്യക്തിയാണ്. എന്നാൽ പൗലോസ് അതല്ല. സാവൂളും പൗലോസായിത്തീരുന്നത് എന്നെ ധൈര്യപ്പെടുത്തുന്നു. അദ്ദേഹത്തിന്റെ കടുത്ത ക്രിസ്തുവിദ്വേഷം തീക്ഷ്ണതയുള്ള ക്രിസ്തുസ്നേഹമായി പകരുന്നത് കാണുമ്പോൾ, എന്റെ ആത്മാവിന്റെ ഇരുളടഞ്ഞ ഉള്ളറകളിൽ ആശാദീപം കൊളുത്തുന്നു.

ഇതുതന്നെയാണ് മിക്കവാറും എല്ലാ വിശുദ്ധന്മാരുടേയും കഥ. അവരുടെ ആരംഭകാലങ്ങളിലെ ബലഹീനത എനിക്കു ശക്തിനൽകുന്നു; അവരുടെ അന്ത്യകാലങ്ങളിലെ വിശുദ്ധി എനിക്കു പ്രചോദനം നൽകുന്നു. ആ മഹാ പാപിനി മഗ്ദലേന, ക്രിസ്തുവിന്റെ വിശ്വസ്താരാധകയായി പകരുന്നതും ധൂർത്തപുത്രനായിരുന്ന അഗസ്റ്റിൻ മഹാ വിശുദ്ധനായിത്തീരുന്നതും കാണുമ്പോൾ എന്റെ അന്തരാത്മാവ് അകമഴിഞ്ഞ് ദൈവത്തെ വാഴ്ത്തുന്നു.

ജോണിയുടെ കഥ നാമറിയണം. നമ്മുടെ ഏററവും വലിയ ബലഹീനത ആശാഭംഗവും, ഏററവും വലിയ പരാജയം പരിശ്രമരാഹിത്യവുമാണ്. പകലിൽ നിന്നു രാത്രിയിലേക്കെന്നപോലെ ഒന്നിൽനിന്നു മറെറാന്നിലേക്കു നാം നീങ്ങുകയാണ്. പലപ്പോഴും നിരാശാവശരായി നാം ഉരുവിടാറുണ്ട്, "വലിയ കാര്യങ്ങളൊന്നും ചെയ്യുവാൻ നമുക്കു കഴിഞ്ഞില്ലാ"യെന്ന്. ഇതിലാണ് നമ്മുടെ കുററം. അഹങ്കാരത്തെയല്ലാതെ ആശയെ ഒരിക്കലും നാം കൈവെടിയരുത്. ഈ അവശതയിൽനിന്നു നമ്മെ കൈപിടിച്ചു കരേറുവാൻ ജോണി പ്രാപ്തനാണ്.

ഫാദർ സി. സി. മാർട്ടിൻ ഡെയിലിനോടൊന്നിച്ച് ഇവിടെ നിങ്ങൾക്കു ഞാനും ഒരു മുന്നറിയിപ്പു നൽകുന്നു. വിശുദ്ധന്മാരുടെ ജീവിതത്തെ കണ്ണടച്ചു പകർത്തുകയല്ല, അവരെ ബുദ്ധിപൂർവ്വം അനുകരിക്കുകയാണു് വേണ്ടതു്. അവരുടെ ആദർശത്തെ അല്ലാതെ പ്രവൃത്തികളെ സ്വീകരിക്കരുതു്. പൗലോസിനെപ്പോലെ ആകാൻ കുതിരപ്പുറത്തുകയറി ഡമാസ്കസിലേക്കു പോകണമെന്നില്ല. അദ്ദേഹത്തിന്റെ ഹൃദയതീക്ഷ്ണത നമുക്കുണ്ടായിരുന്നാൽ മതി. കപ്പലപകടത്തിൽപെട്ടു രാവും പകലും കടലിൽ കിടക്കണമെന്നോ, വിജാതിയരോടു സുവിശേഷം പ്രസംഗിക്കണമെന്നോ, അവർക്കു ലേഖനങ്ങളെഴുതണമെന്നോ, ഒന്നും ഇല്ല. നാം ചെയ്യേണ്ടതു് ഇത്രമാത്രമേ ഉള്ളു. "ക്രിസ്തുവിന്റെ സ്നേഹത്തിൽനിന്നും യാതൊന്നും നമ്മെ വേർപെടുത്തരുതു്." നമ്മുടെ അനുദിന കത്തോലിക്കാജീവിതം 'ക്രൂശിക്കപ്പെട്ടവനെ' അന്യർക്കു പ്രസംഗിക്കുന്നതായിരിക്കണം. പത്രോസിനെപ്പോലെ തലകീഴായി ക്രൂശിതരാകണമെന്നില്ല. പാറപോലെ ഉറച്ചവിശ്വാസം നമുക്കുണ്ടായിരുന്നാൽ മതി. മഗ്ദലേനായെപ്പോലെ ആയിത്തീരാൻ സുഗന്ധച്ചെപ്പുകളും അഴകൊഴുകുന്ന ആകാരസുഷമയും ശെമയോന്റെ ഭവനവും തേടിപ്പോകേണ്ടാ. പാപസങ്കീർത്തനവേദിയേയും ദിവ്യകാരുണ്യത്തേയും അതിൽ പള്ളികൊള്ളുന്ന ദിവ്യനാഥനേയും അഭയംതേടിയാൽ മതി. ജോണിയെപ്പോലെ ആകാൻ ബാപ്റ്റിസ്റ്റ് സന്യാസിയാകണമെന്നില്ല. ദൈവം നമുക്കു തന്നിരിക്കുന്ന സ്വഭാവത്തെ ഉപയോഗിച്ചു് കുരിശിന്റെ പാതയിലൂടെ ധ്യാനപൂർവ്വം നടന്നാൽ മതി.

വെറും സാധാരണജീവിതക്കാരായ നിങ്ങളെ ഈ അമേരിക്കൻ ബാപ്റ്റിസ്റ്റ് സഹായിക്കും. ഭടവ്യൂഹം സൈന്യനായകന്മാരെക്കാളും ജനാവലി നേതാക്കന്മാരെക്കാ

ളും എണ്ണത്തിൽ അനേകമടങ്ങു കൂടുതലായിരിക്കുന്നതുപോലെ, സാധാരണജനങ്ങൾ വിശുദ്ധന്മാരെക്കാൾ വളരെ അധികമാണു്. "ദൈവത്തെപ്പോലും കാണിച്ചുകൊടുത്ത" ജോണിയാണു് അവർക്കു പററിയ മോഡൽ...... "നാം പ്രയത്നിക്കണം" അതാണു് ഇവിടെ കാര്യമായിട്ടുള്ളതു്. ക്രിസ്തുനാഥൻ നമ്മെ പുനരുദ്ധരിച്ചു. ആ വീണ്ടെടുപ്പിൻെറ അപരിമേയാനുഗ്രഹത്തെ സ്വായത്തമാക്കേണ്ടതു നമ്മുടെ ചുമതലയാണു്. സ്വർഗ്ഗം നമുക്കായി തുറക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ നാം നടന്നുചെന്നു് അതിനുള്ളിൽ കടക്കണം. ഇപ്പോൾ നമുക്കുള്ള ഈ രണ്ടു പാദങ്ങളുപയോഗിച്ചുമാത്രമെ ആ നടപ്പു കഴിയൂ. അതാണു് ഈ പുസ്തകത്തിൻെറ കാതലായ ഉദ്ദേശ്യം.

ഒരു വാക്കുകൂടി. പിന്നെ നിങ്ങളെ ഞാൻ ബുദ്ധിമുട്ടിക്കയില്ല. ചെറുപ്പത്തിലെ നിലനോക്കി ഒരു മനുഷ്യൻെറ ഭാവിയെ പൂർണ്ണമായി നിർണ്ണയിക്കുക വഹിയാ. ചെറുപ്പത്തിൽ വലിയ നിർബന്ധസ്വഭാവക്കാരായി കാണപ്പെടുന്ന കുട്ടികൾ പിന്നീടു ദൈവത്തിനും സഭക്കും അഭിമാനപാത്രങ്ങളായ വീരസുതരായിട്ടാണോ, സഭയ്ക്കും സമുദായത്തിനും തീരാക്കളങ്കങ്ങളായ ഘോരപാതകികളായിട്ടാണോ തീരാൻപോകുന്നതെന്നു നമുക്കറിഞ്ഞുകൂടാ. പ്രതിബന്ധങ്ങളെ ചങ്കുറപ്പോടെ തരണംചെയ്യുന്ന പൗരുഷത്തെ നാം ഇഷ്ടപ്പെടുന്നു. പ്രതിബന്ധങ്ങൾ നമുക്കും കൂടെക്കൂടെ ഉണ്ടാകാറുണ്ടു്. അതുകൊണ്ടാണു് ഈ ജീവചരിത്രം എഴുതണമെന്നു ഞാൻ തീരുമാനിച്ചതു്. ജോണിയ്ക്കു ഇങ്ങനെ ഒക്കെ സാധിക്കുമെങ്കിൽ നമുക്കും വല്ലതും പററുമോയെന്നു നോക്കേണ്ടെ.

ഗ്രന്ഥകർത്താവു്.

# സുകൃതിയായ വികൃതി

## I

### കെൻറക്കി സ്വഭാവം



"അവർ കണ്ടു കൊള്ളട്ടെ, അവരെ ഞാൻ അടിപെടുത്തും!." ജോണി പറഞ്ഞു. മനഃപൂർവ്വമല്ല, അവൻ തന്റെ സ്വഭാവത്തെ വെളിപ്പെടുത്തി. കണ്ണുകൾ ചുവന്നുകണ്ടു. പല്ലുകൾ കടിച്ചു ഞെരിച്ചു. ദേഹമാസകലം വിറയൽ കൊണ്ടു. ഇതൊക്കെയാണ് കെൻറുകിയന്മാരുടെ കോപ ലക്ഷണങ്ങൾ. അവർ വികാരാവേശങ്ങൾക്കു പ്രസിദ്ധന്മാരാണ്.

ക്ലാസ് ആരംഭിക്കാറായി. മണിയടിച്ചു കഴിഞ്ഞു. പ്രശാന്തഗംഭീരമായ ആ വൻകെട്ടിടം, ശാന്തിയും സമാധാനവും നിറഞ്ഞ ഗത്‌സെമിനി ആശ്രമത്തോട് തൊട്ടടുത്തു അതു നിലകൊള്ളുന്നു. അതാണ് ട്രാപ്പിസ്റ്റു സന്യാസികളുടെ വക ആശ്രമസ്കൂൾ. അവിടെയാണ് ജോണി പഠിക്കുന്നതു്. മണിയടിച്ചു കഴിഞ്ഞ ഉടനെ ധൂമ്രവർണ്ണക്കുപ്പായങ്ങൾ ധരിച്ച സന്യാസികൾ സ്കൂളിൽ ഹാജരായി. ക്ലാസ്സാരംഭിക്കുന്നതിനുള്ള

ആ മണി അപ്പോൾ അടിക്കാതിരിക്കുകയോ, ആ സന്യാസികൾ സ്കൂളിൽ വന്നു കയറാതിരിക്കുകയോ ചെയ്തിരുന്നുവെങ്കിൽ, പുകഞ്ഞു തുടങ്ങിക്കഴിഞ്ഞ ഗ്രീൻ ഹാനിങ്ങ് അഗ്നിപർവ്വതം അപ്പോൾ തന്നെ പൊട്ടിത്തെറിച്ചേനെ!

ജോണിയെ സഹവിദ്യാർത്ഥികൾ പരിഹസിച്ചു. സ്കൂൾകുട്ടികളുടെ വിനോദമായിരുന്നു അതു്. എന്നാൽ അതിലെ ഫലിതം ജോണിക്കു പിടിച്ചില്ല. ഒരുത്തരുടേയും കളിപ്പാട്ടമായിരിക്കുവാൻ അവനു സമ്മതമില്ല. സഹപാഠികളുടെ ആ പരിഹാസച്ചിരി അവനെ അരിശം കൊള്ളിച്ചു. തന്നെക്കാൾ കേമന്മാരായി അവരെ ഒരു വിധത്തിലും സ്വീകരിക്കുവാൻ ജോണി തയ്യാറില്ല. അവൻ അക്ഷമനായി പിറുപിറുത്തു. „അങ്ങനെയാണെങ്കിൽ അവർ കണ്ടുകൊള്ളട്ടെ, അവരെ ഞാൻ അടിപെടുത്തുക തന്നെ ചെയ്യും!"

കെൻറുക്കിയിൽ 'ബെബതാൻ' എന്ന സ്ഥലത്ത് 1849 ജനുവരി 12-ാം തിയതി ജോണി ജനിച്ചു. ഗത്സെമനിയിലെ ട്രാപ്പിസ്റ്റാശ്രമം സ്ഥാപിച്ചിട്ട് അന്നു 22 ദിവസമായി. അതാണ് അമേരിക്കയിലെ ആദ്യത്തെ ട്രാപ്പിസ്റ്റാശ്രമം. ജോണിയുടെ ആഗമനത്തെപ്പററി ഒന്നും തന്നെ അറിയുവാൻ ആ ട്രാപ്പിസ്റ്റു സന്യാസികൾക്കു അന്നു കഴിഞ്ഞിരുന്നില്ല. ജോണിയും അവരെ അത്ര ഗൗനിച്ചില്ല. തണുപ്പുള്ള മാസത്തിലാണ് ജോണി ജനിച്ചതു്. എന്നാൽ തണുപ്പിനെ ഹനിക്കുന്ന അഗ്നിയായിത്തീരാനാണ് അവൻ പോകുന്നതു്.

അന്നായിരുന്നു ജോൺ ഹാനിങ്ങിന്റേയും മേരി ജെയിൻ ഹാനിങ്ങിന്റെയും ജീവിതത്തിലെ സുവർണ്ണദിനം. അന്നായിരുന്നു അവരുടെ ദാമ്പത്യവല്ലരിയിൽ മൊട്ടിട്ടു്

ഒരു കുസുമം കൂടി വികസിച്ചു്. നാലാമതൊരു സന്താനത്തെക്കൂടി നല്കിക്കൊണ്ടു് അവരുടെ ദാമ്പത്യത്തെ ദൈവം അനുഗ്രഹിച്ചു. സീനിയർ ജോണിന്റെ സന്തോഷത്തിനതിരില്ല. ജൂണിയർ ജോണിന്റെ ഉള്ളം ചുണ്ടുകളിലെ പുഞ്ചിരിപ്പൂനിലാവും അതിലൊട്ടും കുറവല്ല. പീലികൾ വിരിച്ചു് നൃത്തം വെയ്ക്കുവാൻ ഒരുങ്ങുന്ന മയിൽപേടയെപ്പോലെ അഭിമാനംകൊണ്ടു് സീനിയർ ജോൺ ഉന്മത്തനായി. "ഇതാ, ഞാനും വന്നുകഴിഞ്ഞു" വെന്നുള്ള ധാർഷ്ട്യഭാവമാണു് കുഞ്ഞുജോണിയുടെ മുഖത്തു്. മമ്മ മേരി ജെയിൻ, കൈക്കുമ്പിളിലെടുത്ത ആ ഓമനക്കുട്ടന്റെയും, പാർശ്വഭാഗത്തു നില്ക്കുന്ന ജോൺ ഗ്രീനിന്റെയും മുഖങ്ങളിലേക്കു മാറിമാറി നോക്കി. ഇവരിൽ ആരായിരിക്കും വലിയവനെന്നു് അവർ വിസ്മയിച്ചു.

ആനന്ദലഹരിയോടെ ആ ദമ്പതികൾ ആ അനർഘദാനത്തിനായി ഹൃദയപൂർവ്വം ദൈവത്തിനു നന്ദി പ്രകടിപ്പിച്ചു. ഇടവക വൈദികൻ അവരുടെ ആത്മസന്താനത്തെ ജ്ഞാനസ്നാനജലത്താൽ ദൈവത്തിന്റെ ഓമനകളൊരാളാക്കി പകർത്തി. അങ്ങനെ ആ കെൻറുക്കിയൻ ശിശു, കെൻറുക്കിയൻ കത്തോലിക്കാ ശിശുവായി; ആ അമേരിക്കൻ പൈതൽ ദൈവത്തിന്റെ അമേരിക്കൻ പൈതലായി.

ദൈവത്തിന്റെയും ജോൺ ഹാനിങ്ങിന്റെയും ഈ കുഞ്ഞുമകൻ ഒരു ഉത്തമ പുരുഷനായിത്തീരുന്നതിനു മുമ്പു് സ്വർഗ്ഗീയ പിതാവിനും ലൗകിക പിതാവിനും വരുത്തിക്കൂട്ടുന്ന ക്ലേശങ്ങളും സങ്കടങ്ങളും ബഹുലങ്ങളാണു്. തിളച്ചു പൊങ്ങുന്ന വിസൂവിയൻ അഗ്നിദ്രാവകമാണു് ഈ പിഞ്ചു പൈതലിന്റെ ഉള്ളിലുള്ളതു്. എന്നാൽ ഒരു വിത്യാസം മാത്രം. അവന്റെ

ൻറമ്മയുടെ അടുത്ത് ഈ അഗ്നി ദ്രാവകം വെറും സ്ഫടിക ജലമാണ്. അവന് അമ്മയോടുള്ള സ്നേഹം നിസ്സീമമാണ്. ആ മാതൃസ്നേഹം ഒരിക്കലും അവനിൽ നിന്നും വിട്ടുപിരിഞ്ഞിരുന്നില്ല. സുനിശ്ചിതമായ ഒരു ജീവിതാന്തസ്സിലേക്കു പ്രവേശിക്കുന്നതിനു മുമ്പായി പല അപരിചിത സാഹചര്യങ്ങളിലും സ്ഥലങ്ങളിലും ജോണി ചെന്നു ചാടുന്നുണ്ട്. പല അപരിചിത വ്യക്തികളുമായി കൂട്ടിമുട്ടുന്നുണ്ട്. ഭവനത്തിൽ നിന്നു പുറത്തു ചാടി വിദൂരസ്ഥലങ്ങളിലൂടെ അവൻ അലഞ്ഞു തിരിയുന്നുണ്ട്. എന്നാൽ രണ്ടു യക്ഷികൾ തന്നെ സദാ അനുധാവനം ചെയ്യുന്നുണ്ടെന്നുള്ള സ്മരണ അവൻെറ ബോധത്തിൽ എപ്പോഴുമുണ്ടായിരുന്നു. അവൻെറ വത്സല മാതാവിൻെറ അശ്രു നയനങ്ങളാണ് അവൻെറ ആത്മാവിനെ രക്ഷിക്കുവാൻ പോകുന്നത്.

ജോണിയുടെ പതിനാറാമത്തെ വയസ്സുമുതലുള്ള കഥയാണ് ഇവിടെ പറയുവാൻ പോകുന്നത്. അയാളുടെ ബാല്യകാല കഥകളല്ല. രണ്ടു കാരണങ്ങളാണ് ജോണിയുടെ ബാല്യകാലത്തെ സ്പർശിക്കാതിരിക്കുന്നതിനു എനിക്കു പ്രധാനമായുള്ളത്. ഈ മന്ദഹാസപ്പൂമലർ വാരിവിതറിക്കൊണ്ടുള്ള കുഞ്ഞു ജോണിയുടെ ബാല്യകാല വികൃതി വിളയാട്ടങ്ങളെപ്പററിയുള്ള എൻെറ അജ്ഞതയാണ് ആദ്യത്തെ കാരണം. വിവേചനാശക്തിയില്ലാത്ത കുഞ്ഞുങ്ങളുടെ വിശുദ്ധിയെപ്പററി ഞാൻ അത്ര ഗൗനിക്കുന്നില്ലെന്നുള്ളതാണ് മറെറാരു കാരണം. ഇവയാണ് ജോണിയുടെ പതിനാറാമത്തെ വയസ്സു മുതൽ കഥയാരംഭിക്കുവാൻ എന്നെ പ്രേരിപ്പിക്കുന്നത്. ഇപ്പോൾ ജോണി ഒരു ബാലനാണ്. ബാലസഹജമായ പ്രസരിപ്പും എല്ലാവിധ കുസൃതിത്തരങ്ങളും അവൻെറ സ്വഭാവത്തിനുണ്ട്. കായികമായി,

ജോണിക്കു ഒത്ത വലിപ്പമുണ്ട്. അല്പം മെല്ലിച്ചൊത്തുങ്ങിയ ശരീരം. വലിയ ബുദ്ധിമാനും തീരെ മറയനുമല്ല. വെറും ഒരു സാധാരണക്കാരൻ മാത്രം. ആരോടും ഒരു കൈ നോക്കാൻ മടപ്പില്ലാത്ത പ്രസരിപ്പുള്ള ഒരു ചെറുപ്പക്കാരൻ. മതകാര്യങ്ങളെ സംബന്ധിച്ചും അവന്റെ നില അത്ര മോശമല്ല. മതപഠനത്തിനു സാമാന്യം തൃപ്തികരമായ മാർക്കു അവനു കിട്ടുന്നുണ്ട്. കൃത്യനിഷ്ഠയിലും പുറമെയുള്ള നടത്തയിലും ഭക്തിയിലും അവിടെയുണ്ടായിരുന്ന സന്യാസികൾക്ക് അവനെപ്പററി മതിപ്പായിരുന്നു. സ്കൂൾ റിക്കാർഡുകളിൽ നിന്നും മനസ്സിലാകുന്നതു് ജോണി ഒരു നല്ല കുട്ടിയായിരുന്നുവെന്നാണ്. എന്നാൽ അഗ്നിപർവ്വതംപോലെ പൊട്ടിത്തെറിക്കുന്ന അവന്റെ സ്വഭാവത്തെയും കുസൃതിത്തരങ്ങളെയും ആരുടെ മേലും പ്രാമാണ്യം സ്ഥാപിക്കുന്നതിനുള്ള ധാർഷ്ട്യത്തെയുംപററി അധികമൊന്നും ആ സന്യാസികൾക്കറിവില്ലായിരിക്കാം. വികാരാവേശങ്ങളും അവയുടെ പെട്ടെന്നുള്ള പ്രകടനങ്ങളുമാണ് സത്സ്വഭാവത്തിന്റെ പ്രധാന ലക്ഷണമെങ്കിൽ ജോണിയുടെ സ്വഭാവം ഒന്നാംതരമാണ്. മററുള്ളവരുമായി ശണ്ഠകൂടുന്നതിൽ അവൻ അദ്വിതീയനാണ്. ആരോടും ഒന്നു കൂട്ടിമുട്ടുന്നതിനു അവനു മടിയില്ല. ഏതു ഉൾപ്പോരാട്ടവും തരണം ചെയ്യുവാൻ പോരുന്നവനാണ് താനെന്നാണ് അവന്റെ വെപ്പ്. അതേ, ഒരുവരെ അതു ശരിയായിരുന്നു.

ജോണി ഒരു ദുസ്സ്വഭാവിയാണെന്ന് നിങ്ങൾ ധരിക്കരുത്. സ്വാഭാവികമായി അവനൊരു ചീത്തക്കുട്ടിയല്ല. സ്കൂളിലും അവനൊരു ചീത്തക്കുട്ടിയായിരുന്നില്ല. ഒരു വികൃതിയായി അവനെ കണക്കാക്കുന്നതു ശരിയല്ല.

സിവിൽ സമരകാലത്തു് കെൻറുക്കിയിൽ ജനിച്ചുവളർന്ന ഒരമേരിക്കൻ യുവാവാണു് അവനെന്നു കരുതിയാൽ മതി. ആബാലവൃദ്ധം ജനതയുടെ സ്വഭാവത്തെയും ജീവിതരീതിയേയും സാരമായി ബാധിച്ചു ഒന്നായിരുന്നു ആ ആഭ്യന്തരയുദ്ധം. യുദ്ധാനന്തര കാലഘട്ടങ്ങളാണു് അതിലും ക്രൂരതയായി ജനങ്ങളെ സ്പർശിച്ചതു്. ശത്രുപക്ഷത്തിനെതിരായി കള്ളക്കഥകളും വ്യാജാരോപണങ്ങളും നടത്തി അവരോടൊത്തു വിദ്വേഷാഗ്നിയെ ഊതിജ്ജ്വലിക്കുകയായിരുന്നു അന്നത്തെ തൊഴിൽ. അർദ്ധസത്യങ്ങളും അതിശയോക്തിപരങ്ങളായ റിപ്പോർട്ടുകളും പ്രചരിപ്പിക്കുന്നതിനുള്ള വ്യഗ്രതയായിരുന്നു എല്ലായിടത്തും. ചിന്തിക്കുന്നതിനും സുബുദ്ധിയോടെ പ്രവർത്തിക്കുന്നതിനും അപ്പോൾ സമയവും സൗകര്യവും ഉണ്ടായിരുന്നില്ല. സത്യവും നീതിയും തല്ക്കാലത്തേക്കു മാററിവെച്ചു. ജയം, അതിനുള്ള ഉപാധികൾ, അതിനുള്ള പ്രചരണങ്ങൾ ഇവ മാത്രമായിരുന്നു ഒരററം മുതൽ മറേറ അററംവരെ രാജ്യമാകെ സർവ്വരുടേയും ശ്രദ്ധാവിഷയം. വർത്തമാനപ്പത്രങ്ങളിൽ അച്ചടിച്ചുകൊണ്ടിരുന്നതു സംഭവിച്ചുകൊണ്ടിരുന്ന വാർത്തകളായിരുന്നില്ല, സംഭവിക്കേണ്ട വാർത്തകളായിരുന്നു. അധികാരിവർഗ്ഗത്തിന്റെ ആദർശങ്ങൾ ജനസാമാന്യത്തിന്റെ രക്തനാഡികളിലേക്കു അടിച്ചുകയററി. വിചാരമല്ല, വികാരമായിരുന്നു, സുകൃതമല്ല, വൈരാഗ്യമായിരുന്നു മനുഷ്യരെ അവരുടെ വ്യവഹാരങ്ങളിൽ അപ്പോൾ നയിച്ചുകൊണ്ടിരുന്നതു്.

1860 മുതൽ 1864 വരെയുള്ള അമേരിക്കയുടെ സ്ഥിതിയാണു് മുകളിൽ വിവരിച്ചതു്. മറെറല്ലാ സംസ്ഥാനങ്ങളേയും അപേക്ഷിച്ചു് കെൻറുക്കിയുടെ സ്ഥിതിയായിരുന്നു ഏററവും ഗുരുതരം. തെക്കരുടേയും വ

ടുകളുടേയും മദ്ധ്യത്തിലായിരുന്നു കെൻറക്കിയുടെ സ്ഥാനം. അടിമകളോടു അനുഭാവമുള്ളവരും അടിമകളുടെ മോചനത്തെ പ്രതിഷേധിക്കുന്ന 'മുതലാളിമാരോട്' അനുഭാവമുള്ളവരും അവിടെ ഉണ്ടായിരുന്നു. രണ്ടു കക്ഷിയിലുംപെട്ട ഭടന്മാർ അവിടെ ഉണ്ടായി. തൽഫലമായി അയൽക്കാർ പരസ്പരം ശത്രുക്കളായി, സഹോദരന്മാർ വിരുദ്ധ കക്ഷിക്കാരായി. പിതാവിനെതിരായ പാർട്ടിയിൽ പുത്രൻ ചേർന്നു; പുത്രനെതിരായുള്ള സൈന്യത്തിൽ പിതാവും.

അങ്ങനെയുള്ള ഒരന്തരീക്ഷത്തിലാണ് ജോണി വളർന്നു വന്നതു്. അതിന്റെ പരിണിതഫലമായിട്ടാണ് സ്വാതന്ത്ര്യദാഹവും പൗരുഷവും ജോണിയുടെ സ്വഭാവത്തിൽ കടന്നുകൂടുന്നതു്; തന്റേടവും കൂസലില്ലായ്മയും അവന്നു ലഭിക്കുന്നതും.





# II

## ജോണിയുടെ സ്കൂൾ ജീവിതത്തെപ്പററി




ജോണിയുടെ സ്കൂൾ ജീവിതത്തെപ്പററി അധികമൊന്നും പറയണമെന്നു വിചാരിക്കുന്നില്ല. എങ്കിലും ചിലതൊക്കെ പറയാം. അദ്ധ്യാപകന്മാരുടെ അഭിനന്ദനത്തിനും ആദരത്തിനും അർഹമാകത്തക്ക വലിയ ബുദ്ധിസാമർത്ഥ്യമോ പഠനപാടവമോ അവനുണ്ടായിരുന്നില്ല. മററുള്ളവർക്ക് അസൂയതോന്നത്തക്ക നില—ഒന്നാം സ്ഥാനം ക്ലാസിൽ ഒരിക്കലും അവനു ലഭിച്ചിട്ടില്ല. ഭക്തിപൂർണ്ണമായ ജീവിതത്തിനോ ബുദ്ധിപൂർണ്ണമായ പ്രവർത്തനത്തിനോ വലിയ വാസനയൊന്നും അവനില്ല. വിദ്യാർത്ഥികളുടെ ഇടയിൽ ഒരു നേതാവാകാൻ പോരുന്ന ഒരു ഗുണവും ഉണ്ടായിരുന്നില്ല ജോണിക്ക്. അവൻ വെറുമൊരു സാധാരണവിദ്യാർത്ഥി, അനിതരസാധാരണമായ യാതൊരു കഴിവുകളുമില്ലാത്ത പതിനാറു വയസ്സുകാരൻ, ഒരമേരിക്കൻ യുവാവ്

മാത്രമായിരുന്നു. കെൻറുകിയന്മാരുടെ പ്രകൃതിസഹജമായ വികാരക്ഷോഭം ഒഴിച്ചാൽ ജോണി വെറുമൊരു സാധാരണ കത്തോലിക്കാ യുവാവുമാത്രമാണു്.

ഗത്സെമനി കോളേജിലെ പഠനം ഒരു കൊല്ലം അങ്ങിനെ കഴിഞ്ഞു. ഒരു സായാഹ്നത്തിൽ ജോണി പിതാവിനെ സമീപിച്ചു.

"അപ്പാ, എനിക്കു ഒരു ട്രാപ്പിസ്റ്റ് സന്യാസിയാകണം."

"എന്തു്?" പിതാവു് അട്ടഹസിച്ചു.

ജോണിയുടെ മുഖം ചുവന്നു. "ഒരു സന്യാസിയാകുവാൻ ഞാൻ ആഗ്രഹിക്കുന്നു." അവൻ പ്രത്യുത്തരിച്ചു.

"എടാ ചെറുക്കാ, കുഞ്ഞുങ്ങളെ കോവന്തയിൽ എടുക്കുവാൻ പോകുന്നില്ല." പിതാവു് കോപത്തോടെ പറഞ്ഞു.

അടുത്തതു ജോണിയുടെ മുറയാണു്. എങ്കിലും അവൻ അരപ്പാറം ഗണിച്ചില്ല. "ആരാണു് കുഞ്ഞു" അല്പം മുഖം ചുവന്നാണു ആ മറുപടി.

പിതാവു് പറഞ്ഞു. "നീ തന്നെ, നിന്റെ കാര്യമാണു് ഞാൻ പറഞ്ഞതു്. വാലും തലയും തിരിച്ചറിയുവാൻ പ്രായമാകാത്ത നീയാണു് സന്യസിക്കാൻ പോകുന്നതു്. നിനക്കു വയസ്സു പതിനാറേ ആയുള്ളു. പുരുഷപ്രാപ്തിയായവർക്കുള്ളതാണു് സന്യാസജീവിതവും മറ്റും. നിനക്കതിൽ കാര്യമൊന്നുമില്ല."

വികാരക്ഷോഭംകൊണ്ടു് ജോണി അസ്വസ്ഥനായി. എങ്കിലും അവനതു പുറത്തുകാണിച്ചില്ല. പിതാവല്ലാതെ മററാരെങ്കിലുമാണു് തന്നെ ഒരു "കൈപ്പൈതലാ

ക്കി" ആക്ഷേപിച്ചതെങ്കിൽ അനുഭവം വ്യത്യസ്തമായിരുന്നേനെ. ജോണിയുടെ കരങ്ങൾ അപരന്റെ കവിൾത്തടങ്ങളെ സ്പർശിക്കുമായിരുന്നു. അപ്പനാണല്ലോയെന്നോർത്ത്, ഒരുതരത്തിൽ കോപമടക്കി നിശബ്ദനായി ജോണി അവിടത്തന്നെനിന്നു.

ഒരു ദീർഘ നിശബ്ദത അവിടെ വ്യാപിച്ചു. കുറെസമയത്തേക്ക ആരും മിണ്ടിയില്ല. പിതാവാണ് ഒടുവിൽ മൗനം ഭേദിച്ചത്. അദ്ദേഹം പറഞ്ഞു. "നീ എന്റെ അന്ത്യതീരുമാനം അറിയുവാനാണ് നില്ക്കുന്നതെങ്കിൽ ഇതാ, ഇപ്പോഴും ഒരു ബാപ്റ്റിസ്റ്റ് സന്യാസിയാകുവാൻ നിന്നെ ഞാൻ അനുവദിക്കുകയില്ല. ഒരു പക്ഷെ അതൊരിക്കലും നിനക്ക സാധിക്കുകയില്ല. അതിനാവേണ്ടി നീ ക്ലേശിക്കേണ്ട. അതുകൊണ്ട് ആ കാര്യം വിട്ടിട്ട് നീ പോയി വേറെ ജോലി നോക്കിക്കോ."

ഒരു നിമിഷംപോലും പിന്നീട് ജോണി അവിടെ നിന്നില്ല. സന്യാസിയാകാനുള്ള ചിന്തയല്ല, വേറൊരു ചിന്തയാണ് ഇപ്പോളവനെ പിടികൂടിയിരിക്കുന്നത്. എന്താണ് ഒരു കുട്ടിയെന്നു വിളിച്ച് പിതാവ് തന്നെ ആക്ഷേപിച്ചത്? പതിനാറു വയസ്സായിട്ടും ഇനിയും താൻ കുട്ടിയാണോ? ഈ ചിന്ത അവനെ ഭ്രാന്തുപിടിപ്പിച്ചു. പതിനാറു വയസ്സുള്ള തന്നെ ഒരു 'കുട്ടി'യെന്നു പിതാവ് വിളിച്ചാക്ഷേപിക്കുന്നതു കേട്ടിരിക്കുവാനുള്ള ക്ഷമ ജോണിക്കില്ലാതെയായി.

സുമാർ നാലു കൊല്ലക്കാലം അങ്ങനെ കടന്നുപോയി. നിയമദൃഷ്ട്യാ ജോണിക്ക് ഇപ്പോഴും പ്രായപൂർത്തിയായിട്ടില്ല. എങ്കിലും അവന്റെ സ്വന്തം ചിത്തവൃത്തിയിൽ ജോണി പുരുഷപ്രായം കഴിഞ്ഞു അപ്പുറം കടന്നിരുന്നു. അന്നൊരു ദിവസം ജോണി കെൻറുക്കി

യിൽ 'ലെബനാനി'ലെ അവന്റെ പിതാവിന്റെ പുകയിലശാലയിൽ നിൽക്കുകയായിരുന്നു.

ജോണിയും പിതാവും തമ്മിൽ വലിയ അഭിപ്രായവ്യത്യാസത്തിലാണ്. അതങ്ങ് മൂത്തു ശുണ്ഠിയിൽ അവസാനിച്ചു. രണ്ടുകൂട്ടരും അന്യോന്യം വിട്ടുകൊടുക്കുവാൻ ഒരുക്കമില്ല. ഒരു സംഘട്ടനം അപരിത്യാജ്യമെന്നുള്ള സ്ഥിതിയിലായി. പിതാവിന്റെ നിശ്ചയം അഭേദ്യമാണ്. ജോണിയാകട്ടെ തന്റെ അഭിപ്രായത്തിൽ നിന്നു എള്ളിട വ്യതിചലിക്കുവാനും തയ്യാറില്ല. മകന്റെ നിർബന്ധബുദ്ധിയെ നിയന്ത്രിക്കുന്നതിനുള്ള നല്ല അവസരം ഇതുതന്നെയെന്നു പിതാവു തീരുമാനിച്ചു. മകനാകട്ടെ, യുവസഹജമായ ധാർഷ്ട്യത്തോടും തന്റേടത്തോടുംകൂടി ഒരു കൈ നോക്കാൻതന്നെയാണ് ഭാവം. ഒരു വെറും കുട്ടിയല്ല പ്രത്യുത, ഒരു പുരുഷനാണ് താനെന്ന് പിതാവിനെ ബോദ്ധ്യപ്പെടുത്തുവാനുള്ള സുവർണ്ണാവസരമായിട്ടാണ് അവർ അതിനെ കണക്കാക്കിയിരിക്കുന്നതത്രേ. പിതാവു മിതവാദവും നിശബ്ദനായിട്ടുതന്നെയാണ് കാണപ്പെടുന്നത്. അസ്വസ്ഥനും ക്ഷുഭിതനുമായിട്ടാണ് ജോണിയുടെ നില.

സൂര്യാസ്തമനമായിട്ടും അവരുടെ മനഃസ്ഥിതിക്കു മാറ്റമൊന്നും വന്നിട്ടില്ല. പിതാവ് അകാരണമായി തന്നെ ആക്ഷേപിച്ചെന്നാണ് ജോണി ധരിച്ചു വരായിരിക്കുന്നത്. അവന്റെ പ്രതികാരബുദ്ധിയും കോപവും അനുനിമിഷം കൂടിക്കൂടി വന്നു. അസ്തമനമായപ്പോഴേക്കും ജോണിയുടെ മുഖം വല്ലാതെ ചുവന്നു. പ്രതികാരാഗ്നി അവന്റെ ഉള്ളിൽ ആളിക്കത്തിത്തുടങ്ങി. കോപംകൊണ്ടു തല പുകഞ്ഞു. അവൻ മുറ്റത്തിറങ്ങി വിസ്തൃതമായ ആകാശപ്പരപ്പിലേക്കു ഒന്നു കണ്ണോടിച്ചു. സർവ്വത്ര അന്ധകാരമയമായ വിൺമണ്ഡ

ലം. അതിൽ അങ്ങിങ്ങായി ഓരോ നക്ഷത്രങ്ങൾ തങ്ങിത്തിളങ്ങുന്നുണ്ട്. പ്രകൃതിതന്നെ വളരെ ഭീകരമായിട്ടാണ് ജോണിക്കു തോന്നിയത്. തന്റെ ഉള്ളിലുള്ള അസ്വാസ്ഥത തന്നെയാണ് നോക്കുന്നിടത്തൊക്കെ ജോണി ദർശിക്കുന്നത്. വല്ലതും അല്പം ചിന്തിച്ചാൽ കൊള്ളാമെന്നുണ്ട്. പക്ഷേ അതിനു അവനപ്പോൾ ശക്തിയില്ല. സിരാപടലങ്ങളിലൂടെ ഇരുൾ വ്യാപിക്കുന്നതുപോലെ ജോണിക്കു തോന്നി. ഹൃദയത്തിന്റെ ഇടിപ്പ് വളരെ ശക്തിയായി. അഭിമാനക്ഷതമേററു ഒരു നിമിഷംപോലും ജീവിച്ചിരിക്കുവാൻ അവൻ തയ്യാറില്ല. അവൻ ആക്രോശിച്ചു. "ഞാൻ കാണിച്ചുകൊടുക്കാം! ഞാൻ കാണിച്ചുകൊടുക്കാം!! ഞാൻ കാണിച്ചുകൊടുക്കാം!!!"

എട്ടുപത്തു നാഴിക രാത്രിയായി. വിളക്കണച്ചു എല്ലാവരും ശയ്യാതലത്തെ പ്രാപിച്ചു. ഭീകരവും മൂകവുമായ ആ കൂരിരുട്ടിൽ രണ്ടു ഹൃദയങ്ങൾ മാത്രം അസ്വാസ്ഥമാണ്. നിദ്രാദേവി അവരെ ഒട്ടുംതന്നെ ആശ്ലേഷിക്കുന്നില്ല. കിടക്കയിൽ നിദ്രാരഹിതനായി ഇരുളിലേക്കു തന്നെ നോക്കിക്കൊണ്ട് പിതാവു് തന്റെ നിശ്ചയത്തെ ഒരിക്കൽക്കൂടി മനസ്സുകൊണ്ട് ആവർത്തിച്ചുറപ്പിച്ചു, മകന്റെ നിശ്ചയത്തെ നിരാകരിച്ചുകൊണ്ട്, അവന്റെ നിർബന്ധബുദ്ധിയെ തകർത്തുകൊണ്ട്, ഒരു ഉത്തമ പുരുഷനാക്കി അവനെ വളർത്തിക്കൊണ്ടുവരുന്നുണ്ടെന്ന്. മകനാകട്ടെ, ഉറങ്ങാതെ അന്ധകാരത്തിലേക്കു തുറിച്ചുനോക്കിക്കൊണ്ട് കിടക്കുകയാണ്, തന്റെ സമയത്തെ പാർത്തുകൊണ്ട്, എല്ലാവരും ഉറങ്ങുവാനായിട്ട്, തന്നെ തോല്പിക്കുവാൻ പിതാവിനുപോലും കഴിയുകയില്ലെന്നും എല്ലാ പ്രതിബന്ധങ്ങളേ

യും തരണംചെയ്യുവാനുള്ള കരുത്തു തനിക്കുണ്ടെന്നും കാണിച്ചു കൊടുക്കുവാനുള്ള വെമ്പലോടെ.

മണിക്കൂറുകൾ ഓരോന്നായി കടന്നുപോയി. ഓരോ മണിക്കൂറും ഓരോ യുഗംപോലെ ജോണിക്കു തോന്നി. പിതാവിന്നും സമയം വളരെ ദൈർഘ്യമുള്ളതു പോലെ തോന്നി. ആകുലതയും ഉൽകണ്ഠയും നിറഞ്ഞവയായിരുന്നു പിതാവിന്നു ആ മണിക്കൂറുകൾ ഓരോന്നും. ജോണിക്കാകട്ടെ അസഹ്യവും അക്ഷമയുമാണ് അവ ഓരോന്നും. അവസാനം ഉൽകണ്ഠയും സങ്കടവുംകൊണ്ടുള്ള ക്ഷീണത്താൽ പിതാവിന്റെ കണ്ണുകൾ താനേ അടഞ്ഞു. ഒരു മന്ദനിദ്ര അദ്ദേഹത്തെ ബാധിച്ചു. ആ സ്ഥിതിയിൽ കുറെ നേരം കിടന്ന ശേഷം അദ്ദേഹം വീണ്ടും കണ്ണു തുറന്നു. അദ്ദേഹം കണ്ണടച്ചപ്പോളുണ്ടായിരുന്നതുപോലുള്ള കൂരിരുളാണ് എല്ലായിടത്തും. ജനാലയിൽക്കൂടി അദ്ദേഹം പുറത്തേക്കു നോക്കി. കുറെ അകലത്തായി ഒരു പ്രകാശം. എന്താണതെന്ന് അദ്ദേഹം വിസ്മയിച്ചു. നിലാവെളിച്ചമായിരിക്കുമോ അതു. നിലാവാണെങ്കിൽ കുറച്ചു സ്ഥലത്തുമാത്രം കാണപ്പെടാൻ കാര്യമെന്ത്? തീയുടെ വെട്ടംപോലെയാണല്ലൊ അത്. പെട്ടെന്ന് തീ ആളിക്കത്തിയുയർന്നു. ധൂമപടലങ്ങളെ അന്തരീക്ഷത്തിലേക്കു വിസർജ്ജിച്ചുകൊണ്ട് ഘോരാരവത്തോടെ അഗ്നി ആളിക്കത്തി. ഒരു വലിയ അഗ്നിപ്രളയം. കാര്യം അദ്ദേഹത്തിന്നു മനസ്സിലായി ദീനരോദനത്തോടെ കിടക്കയിൽനിന്നും ജനാലയിലൂടെ ഒരു ചാട്ടം. "അയ്യോ എന്റെ പുകയിലശാലയ്ക്കു തീപിടിച്ചു. അയ്യോ ഓടിവരണേ. പുകയിലശാലയ്ക്കു തീ............" അദ്ദേഹം നിലവിളിച്ചുകൊണ്ടോടി.

വീട്ടിലുള്ളവരെല്ലാം സംഭ്രമിച്ച് ഓടി എത്തി പുകയിലശാലയിലേക്ക്. വേലക്കാരും വീട്ടുകാരും അയൽക്കാരും ഒത്തൊരുമിച്ച് അഗ്നി കെടുത്തുവാൻ ശ്രമം തുടങ്ങി. തൊട്ടിയും പാട്ടയും പാത്രവും ഭരണിയും എന്നുവേണ്ട കൈയിൽ കിട്ടിയതിലൊക്കെ വെള്ളം കോരി അഗ്നിസംഹാരത്തിന്ന ശ്രമം തുടങ്ങി. വൃദ്ധനും ബാലനും പുരുഷനും സ്ത്രീയും എല്ലാം സർവശക്തിയുമുപയോഗിച്ചു ശ്രമിച്ചു. പക്ഷേ ഫലം ആ കെട്ടിടം നിശ്ശേഷം വെന്തെരിഞ്ഞു. അയാളുടെ ഒരാണ്ടത്തെ സമ്പാദ്യവും ആ വലിയ പുകയിലശാലയും ധൂമശകലങ്ങളായി അന്തരീക്ഷത്തിൽ ലയിച്ചു.

നേരം വെളുത്തു. വിഷാദഭരിതരായ ആ കുടുംബാംഗങ്ങളെല്ലാം പ്രഭാതഭക്ഷണത്തിനായി ഒന്നിച്ചുകൂടി. യാദൃച്ഛികമായി പിതാവിന്റെ കണ്ണുകൾ ജോണിയുടെ കസേരയിലേക്ക പതിഞ്ഞു. ജോണിയെ കാണുന്നില്ല. അദ്ദേഹം ഒന്നുംതന്നെ പറഞ്ഞില്ല. ഒരു മൂകനെപ്പോലെ അദ്ദേഹം ഭക്ഷണം കഴിച്ചു എഴുന്നേററു ജോലിക്ക പോയി. കുറെ നാളത്തേക്ക് എല്ലാ ദിവസവും ഒരു പാവയെപ്പോലെ അദ്ദേഹം ജോലി ചെയ്തുകൊണ്ടിരുന്നു. ദിനരാത്രങ്ങൾ ഓരോന്നോരോന്നായി കടന്നുപോയി. ആ കുടുംബനാഥൻ നിശ്ശബ്ദനായി, ചിന്താകുലനായി മിക്കവാറും ഏകാന്തതയിൽതന്നെ കഴിച്ചുകൂട്ടുന്നു. വീട്ടിലെ മററംഗങ്ങളും ഒന്നുംതന്നെ സംസാരിക്കുന്നില്ല. മ്ളാനതയും മൂകതയും സങ്കടവും ആണ് ഓരോരുത്തരുടേയും മുഖത്ത്. ഹൃദയഭേദകമായ ആ ദയനീയരംഗം വളരെ നാളത്തേക്ക ആ കുടുംബത്തിൽ നീണ്ടുനിന്നു. പുകയിലശാലയെ ദഹിപ്പിച്ചു അഗ്നി അതിന്റെ ഉടമയെ പെട്ടെന്നു ഭക്ഷിച്ചുതീർത്തു. എന്നാൽ അവരുടെ ഹൃദയാഗാധങ്ങളെ നീററി ദഹിപ്പി

ച്ചുകൊണ്ടിരുന്ന സന്താപാഗ്നി, അതിന്റെ ഇരയെ പെട്ടെന്നു ഭക്ഷിച്ചുതീർക്കുവാൻ തയ്യാറില്ലായിരുന്നു. സങ്കടംകൊണ്ട് ആ കുടുംബത്തിലെ ഓരോ അംഗവും വളരെ നാളത്തേക്കു നീറി ദഹിച്ചുകൊണ്ടിരുന്നു.

വയലിലെ ജോലികൾ യാതൊരു മുടക്കവും ഉണ്ടായില്ല. അതു യാന്ത്രികമായി ഓരോ ദിവസവും തുടർന്നുകൊണ്ടിരുന്നു. ആ കുടുംബനാഥന്റെ ചേഷ്ടികളെ ആരെങ്കിലും അപ്പോഴും നിരീക്ഷിക്കുന്നെങ്കിൽ, ഒററനോട്ടത്തിനു അവർക്കു ഗ്രഹിക്കാമായിരുന്നു, കൈകളും കാലുകളും ചലിക്കുന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ ഹൃദയം ദൂരെയെവിടെയോ തേടിത്തിരയുകയായിരുന്നുവെന്ന്. വിദൂരതയിൽ തന്റെ വത്സലസന്താനത്തെ തേടി ആ പിതൃഹൃദയം തിരയുകയായിരുന്നു. മകനോടുള്ള വിചാരരഹിതമായ സംസാരത്തെ ഓർത്തോർത്ത് ആ പിതൃഹൃദയം തേങ്ങിക്കരഞ്ഞു. സ്വന്തം കുററംകൊണ്ടാണല്ലോ ഓമനസുതൻ തന്നെ തെററിദ്ധരിച്ചുപേക്ഷിച്ചു പൊയ്ക്കളഞ്ഞതെന്നുള്ള ചിന്ത അദ്ദേഹത്തിനു സഹിക്കാൻ പാടില്ലാത്ത മനോവേദന ഉളവാക്കി. പുകയിലശാല വെന്തുവെണ്ണീറായിപ്പോയെങ്കിൽ പോകട്ടെ, അതു വീണ്ടും ഉണ്ടാക്കുവാനുള്ള കരുത്ത് അദ്ദേഹത്തിന്റെ കരങ്ങൾക്കുണ്ട്. ഒരു കൊല്ലത്തെ പ്രയത്നഫലം നഷ്ടപ്പെട്ടതിനെ അദ്ദേഹം വകവെയ്ക്കുന്നില്ല. അടുത്ത കൊല്ലവും അതുപോലെയുള്ള വിളവു ലഭിക്കും. എന്നാൽ അദ്ദേഹത്തിന്റെ ഓമനക്കുഞ്ഞോ? അവനിപ്പോൾ എവിടെ? അവൻ തിരിച്ചുവരുമോ?

സീനിയർ ജോൺ ഹാനിങ്ക് ഒരു നല്ല പിതാവായിരുന്നു. തന്റെ നില ശരിയായിരുന്നുവെന്ന് ചിലപ്പോഴൊക്കെ തോന്നാറുണ്ടായിരുന്നെങ്കിലും, ആ ദുരന്തരംഗം സൃഷ്ടിക്കുന്നതിലുള്ള പ്രധാന ഉത്തരവാദിത്വം

തനിക്കാണല്ലോയെന്ന് അദ്ദേഹം സ്വയംപഴിച്ചു. തൻെറ കരുണാധീനമായ സംസാരത്തെപ്പററി ഓർക്കുന്തോറും അദ്ദേഹത്തിൻെറ സങ്കടം വർദ്ധിച്ചുവന്നു. പുത്രൻെറ സകല അപരാധങ്ങളും പൂർണ്ണമായി വിസ്മരിക്കുവാൻ അദ്ദേഹം തയ്യാറാണ്. എന്നാൽ അവൻ തിരിച്ചുവരുമോ? ഈ വ്യഥാഭാരം കുറെക്കാലം കഴിഞ്ഞപ്പോൾ കുറെ ഒക്കെ കുറഞ്ഞെങ്കിലും ഒൻപതു് നീണ്ട സംവത്സരങ്ങൾക്കുപോലും അതിനെ പൂർണ്ണമായി അദ്ദേഹത്തിൻെറ ഹൃദയത്തിൽനിന്നു നിർമ്മാർജ്ജനം ചെയ്യുവാൻ കഴിഞ്ഞില്ല.

അമ്മയ്ക്കാണെങ്കിൽ ഓരോ ദിവസം കഴിയുന്തോറും ആധി വർദ്ധിച്ചുവന്നു. ഭർത്താവിനെ കാണുന്തോറും മകനെപ്പററിയുള്ള ചിന്ത അവളിൽ ശക്തിപ്പെടും. ഭർത്താവിനെ ആശ്വസിപ്പിച്ചാൽ കൊള്ളാമെന്നുണ്ട്. എന്നാൽ അവൾക്കതിനു ശക്തിയില്ല. എങ്കിലും അദ്ദേഹത്തിൻെറ ദുഃഖത്തെ കഴിവതും കുറയ്ക്കുവാൻ ആവുന്നിടത്തോളം ചെയ്യുന്നുണ്ട്. മകനെ വിസ്മരിക്കുവാൻ സാധിക്കുന്നില്ല. ദേശാന്തരങ്ങളിലൂടെ ചുററിത്തിരിയുന്ന അവനുവേണ്ടി അവൾ ഹൃദയം നൊന്തു് ദൈവത്തോടു പ്രാർത്ഥിക്കുന്നുണ്ട്. പുത്രനഷ്ടത്താൽ ഭർത്താവു സഹിക്കുന്ന സങ്കടവും വീടുവിട്ടിറങ്ങി നിസ്സഹായനായി ചുററിത്തിരിയുന്നതിൽ പുത്രൻ സഹിക്കേണ്ടുന്ന കഷ്ടതകളും എപ്പോഴും അവളുടെ ഹൃദയത്തെ തപിപ്പിച്ചുകൊണ്ടിരുന്നു. ഭക്ഷണസമയത്തു് എല്ലാവരും ഒന്നിച്ചുകൂടുമ്പോൾ ശോകാതുരനായ പിതാവു് ജോണിയുടെ കസേരയിലേക്കു നോക്കും. അമ്മയും നിറഞ്ഞ കണ്ണുകളോടെ നോക്കും. ചിലപ്പോൾ രണ്ടുപേരുടേയും കണ്ണുകൾ തമ്മിൽ ഏററുമുട്ടും. ദീർഘനിശ്വാസങ്ങളും ഏങ്ങിക്കരച്ചിലും സാധാരണമാണ്. ഭക്ഷണസമയത്തു

പ്പോലും ഇപ്പോൾ അവർ ഒന്നും സംസാരിക്കാറില്ല. “അമലോത്ഭവയായ മാതാവേ, ജോണിക്ക് ആപത്തൊന്നും വരുത്താതെ നോക്കിക്കൊള്ളണെ.” മേരിജെയിൻ ഹൃദയമുരുകി എല്ലാ ദിവസവും പ്രാർത്ഥിക്കും. ആ മാതൃഹൃദയത്തെ ഭേദിച്ചുകൊണ്ടിരിക്കുന്ന സന്താപഖഡ്ഗം, അനുസരണയില്ലാതെ മകൻ പുറത്തു ചാടിപ്പോയതുകൊണ്ടു മാത്രമല്ല പാപം ക്ഷമിക്കുന്നതിനും പാപിയെ സ്നേഹിക്കുന്നതിനും അവൾ ആയിരംവട്ടം ഒരുക്കമാണ്. ആ വീട്ടിൽ ഓരോ ദിവസം കഴിയുന്തോറും വർദ്ധിച്ചുവന്ന ശോകാത്മകമായ നിശബ്ദത അവൾക്കു മരണയാതന തന്നെയാണ് നല്കിക്കൊണ്ടിരുന്നത്. എങ്കിലും, ഒരുകാര്യം അവൾക്കു ആശ്വാസദായകമായുണ്ടായിരുന്നു. അതാണ് ജീവനെ അവളുടെ ശരീരത്തിൽനിന്നു വേർപെടുത്താതെ കാത്തു രക്ഷിച്ചത്. ജോണി അവളെ അതിരററു സ്നേഹിച്ചിരുന്നുവെന്നും സ്നേഹിക്കുന്നുണ്ടെന്നും അവൾക്കു ഉത്തമ ബോദ്ധ്യമുണ്ട്. അവൻ തിരിച്ചു വരുമെന്നുതന്നെ അവളുടെ ഹൃദയം മന്ത്രിച്ചുകൊണ്ടിരുന്നു.

ജോണിയുടെ വേർപാടിനു ശേഷമുള്ള ഏതാനും മാസക്കാലത്തേക്ക് സങ്കടംകൊണ്ട് ഹൃദയംപൊട്ടി മരിക്കാതെ അവളെ രക്ഷിച്ചുകൊണ്ടിരുന്നത് ഈ ആശ്വാസചിന്തയായിരുന്നു. എങ്കിലും ഏകാന്തവും ഭീകരവുമായ അനേകദിനരാത്രങ്ങൾ ആ വീരമാതാവു കാത്തിരിക്കേണ്ടിവന്നു. അവൾക്കു ഏററവും അസഹ്യം തോന്നിയത് ക്രിസ്തുമസ് ദിനത്തിലായിരുന്നു. മി. ററാനിങ് അനേകം ആഴ്ചവട്ടങ്ങൾതന്നെ ആലോചിച്ചു, എങ്ങനെയാണ് തന്റെ ധർമ്മദാരത്തെ ക്രിസ്തുമസ് ദിനമെങ്കിലും ആശ്വസിപ്പിച്ചു സന്തോഷിപ്പിക്കേണ്ടതെന്ന്. ആ ദിവസമെങ്കിലും കുടുംബാംഗങ്ങളെല്ലാം ചിരിച്ചുല്ലസിച്ച് സന്തോഷിച്ചു കാണുന്നതിനു അദ്ദേഹത്തിന്റെ-

ഹൃദയം അത്യധികം ആഗ്രഹിച്ചു. വാസ്തവം പറഞ്ഞാൽ ആ ക്രിസ്തുമസ് ദിനത്തെ ആനന്ദമയമാക്കുന്നതിനുള്ള ഒരുക്കങ്ങളായിരുന്നു മി. ഹാനിങ്ങ് ആ നോമ്പുകാലം മുഴുവനും ചെയ്തുകൊണ്ടിരുന്നത്. അന്നു താൻതന്നെ ഉല്ലാസഭരിതനായി പ്രത്യക്ഷപ്പെട്ട് ആ കുടുംബാന്തരീക്ഷത്തെ ആനന്ദമയമാക്കണമെന്ന് അദ്ദേഹം മുൻകൂട്ടി 'വീരനിശ്ചയം' ചെയ്തു.

ജോണിക്കു എന്തു സംഭവിച്ചു? പുകയിലശാലയ്ക്കു തീവെച്ചശേഷം തീ കത്തിക്കയറുന്നതു കണ്ട് ചാരിതാർത്ഥനായിട്ടാണ് അവൻ അവിടെനിന്നു പോയത്. ഒരു ജേതാവിൻെറ സംതൃപ്തിയും സന്തോഷവും അവൻെറ മുഖത്തു കാണാം. നടന്നകലുന്നകൂട്ടത്തിലും കൂടെക്കൂടെ പുറകോട്ടു തിരിഞ്ഞു അവൻ നോക്കുന്നുണ്ട്. അഗ്നിശിഖകൾ കത്തിയുയരുന്നതനുസരിച്ച് അവൻെറ മുഖവും പ്രസന്നമായിക്കൊണ്ടിരുന്നു. പ്രതികാരം ആസ്വാദ്യകരമാണ്. കുറെസമയത്തേക്ക് അതിൻെറ മാധുര്യം നീണ്ടുനിൽക്കുകയും ചെയ്യും. തീ വെച്ചു ഓടിപ്പോകുന്ന സമയത്തു പ്രതികാരം ചെയ്തു കഴിഞ്ഞതിലുള്ള സംതൃപ്തിയായിരുന്നു ജോണിയുടെ മുഖത്തുണ്ടായിരുന്നതു. തെക്കുഭാഗത്തുള്ള ഒരു കുന്നിൻെറ മുകളിലേക്കാണ് അവൻ ഓടിയതു. ആ കുന്നിൻെറ മുകളിൽ കയറിനിന്ന് ആ പ്രതികാരാഗ്നി ആകാശത്തേക്ക് ഉയരുന്നതു് അവനു ശരിക്കു കാണണം. അഗ്നി വലുതായി ഉയർന്നു കഴിഞ്ഞപ്പോൾ ആഹ്ലാദംകൊണ്ട് ഉന്മത്തനായി കുതിച്ചുചാടി, മുഷ്ടിചുരുട്ടി ആകാശത്തിലേക്കെറിഞ്ഞുകൊണ്ട് അവൻ ഗർജ്ജിച്ചു. "ഞാൻ കാണിച്ചുകൊടുത്തു! ഞാൻ കാണിച്ചുകൊടുത്തു!! ഞാൻ വിജയിയായി!!!" പിന്നീട് ഒരു നിമിഷംപോലും നിന്നില്ല. അവിടെനിന്നും ഒരു ഭ്രാന്തനെപ്പോലെ അവൻ അന്ധകാരത്തിലൂടെ പാഞ്ഞു ഓടുന്നതിനിടയ്ക്കും കത്തി

യെരിഞ്ഞു താഴ്ന്ന ആ തീയെ തിരിഞ്ഞുനോക്കുന്നുണ്ട്. കുറെദൂരം ഓടിയശേഷം ക്ഷീണിച്ച്, വികാരക്ഷോഭം കൊണ്ടു് തളർന്ന്, ഒരു വൃക്ഷച്ചുവട്ടിൽ ഇരുന്നു. ഉടനെ തന്നെ അവിടെക്കിടന്ന് അവൻ ഗാഢനിദ്രയിൽ ലയിക്കുകയും ചെയ്തു.

*     *     *     *     *

ക്രിസ്തുമസ് സമാഗതമായി. നേരം വെളുക്കുന്നതിന്നു മുമ്പായി ആകുടുംബം മുഴുവനും ഒരുമിച്ച് പള്ളിയിലേക്കു തിരിച്ചു. പുൽക്കൂട്ടിൽ ശയിച്ചരുളുന്ന ദിവ്യ ഉണ്ണിയെ കണ്ടപ്പോൾ, അനേക മാസങ്ങൾക്കുശേഷം തങ്ങളുടെ ഹൃദയങ്ങളിൽ ആശ്വാസവും സമാധാനവും വീണ്ടും സംജാതമായതുപോലെ അവർക്കുതോന്നി. ആഘോഷപൂർവമായ ദിവ്യ ബലിയുടെ നേരത്തു്, ആ ദിവസമെങ്കിലും സന്തോഷപൂർവം കഴിച്ചുകൂട്ടുന്നതിനുള്ള ശക്തിയും വെളിച്ചവും ലഭിക്കാനായി മി. ഹാനിങ്ങ് പ്രാർത്ഥിച്ചു. കുടുംബാംഗങ്ങളെല്ലാവരും കൂടി, തങ്ങളുടെ വത്സലമാതാവിനു ആശ്വാസം നൽകേണമെന്ന് ദിവ്യ ഉണ്ണിയോടു കേണപേക്ഷിച്ചു. മേരി ജെയിൻ ഹാനിങ്ങാകട്ടെ, ദൈവസുതനോടു ദീന ദീനം യാചിച്ചു, തന്റെ കുഞ്ഞിനുവേണ്ടി. എല്ലാവരും ഒരുമിച്ച് ഭക്തിപൂർവം ദിവ്യകാരുണ്യം സ്വീകരിച്ചു. അവിടത്തെ സമക്ഷം ആ കുടുംബാംഗങ്ങൾ അവരുടെ സങ്കടമുണർത്തിച്ചു. മമ്മ മേരിജെയിൻ കൈകൾകൊണ്ടു് മുഖംപൊത്തി ദൈവസുതനോടു കണ്ണുനീരോടെ യാചിച്ചു. എന്താണ് അവർ യാചിച്ചതെന്ന് അവർക്കും ദൈവത്തിനും മാത്രമെ അറിയാവൂ. അവളുടെ പ്രാർത്ഥനയിൽ അധികവും ജോണിക്കുവേണ്ടിയായിരുന്നുവെന്നു നമുക്കു ന്യായപൂർവം ഊഹിക്കാം.

ആ ദിവസം വളരെ ദീർഘമായി ഓരോരുത്തർക്കും തോന്നി. മംഗളാശംസകൾ ഓരോ അധരത്തിൽനിന്നും പുറപ്പെട്ടു. എന്നാൽ ആഹ്ളാദരസമല്ലാ ശോകച്ഛായയായിരുന്നു അതിൽ ഓളം വെട്ടിനിന്നിരുന്നതു്. ചിലരൊക്കെ ചിരിച്ചുല്ലസിക്കുന്നതിനു ശ്രമിച്ചു. എന്നാൽ അതു മനഃപൂർവമുള്ള ഒരു ഉദ്യമമാണെന്നു് ആർക്കും നിഷ്പ്രയാസം മനസ്സിലാക്കാമായിരുന്നു. അവർ പരസ്പരം സമ്മാനങ്ങൾ കൈമാറി. പക്ഷെ അതുവെറും യാന്ത്രികമായിട്ടാണു നടന്നതു്. ഡിന്നറിനു സമയമായി. ഭക്ഷണത്തിനായി എല്ലാവരും ഒരുമിച്ചുകൂടി. ഓരോരുത്തരും ചിരിക്കുന്നതിനും മന്ദഹസിക്കുന്നതിനും ഫലിതോക്തികൾ പറയുന്നതിനും ശ്രമിച്ചു. എന്നാൽ അവയൊക്കെ നിർജ്ജീവമായിരുന്നു.

അങ്ങനെ ക്രിസ്തുമസ് ഡിന്നറും കഴിഞ്ഞു. അപ്പനും അമ്മയും ഒഴികെ മറ്റുള്ളവരെല്ലാം അവിടെനിന്നു എഴുന്നേറ്റുപോയി. ‘‘മേരി, ഇന്നത്തെദിനം എത്ര ആഹ്ളാദപൂർണ്ണമാണു്. എന്നാൽ അതു വളരെ ദൈർഘ്യമുള്ളതുപോലെ എനിക്കു തോന്നിപ്പോകുന്നു. നേരം വൈകാൻ ഇനിയും വളരെ കാത്തിരിക്കേണ്ടിയിരിക്കുന്നല്ലോ.’’ വളരെ മാസങ്ങൾക്കു ശേഷം അന്നാദ്യമായിട്ടാണു് മേരിജെയിൻ ഭർത്താവിന്റെ സ്വരം കേൾക്കുന്നതു്. ആ സാധ്വീരത്നം ഭർത്താവിനെ ചുംബിച്ചുകൊണ്ടുപറഞ്ഞു. ‘‘എന്റെ നാഥാ, അവിടുന്നു എനിക്കു ഏറ്റവും പ്രിയംകരനാണു്. എന്നാൽ എന്തിനാണു് ഈ നാട്യം എന്നോടു അഭിനയിക്കുന്നതു്!’’

അന്നുരാത്രിയിലും വളരെ താമസിച്ചാണു് ആ കുടുംബം നിദ്രക്കായിപോയതു്. എന്നാൽ അന്നുരാത്രിയിലും ദുഃഖാർത്തയായ ആ മാതാവു് മകനെച്ചിന്തിച്ചു വിലപിച്ചുകൊണ്ടാണു് കഴിച്ചുകൂട്ടിയതു്.

---

# III

## റെയോഗ്രാൻറിലേക്കു്



ജോണി ദീർഘനേരം ഉറങ്ങി. ഉറക്കം കഴിഞ്ഞപ്പോഴും ജോണിയുടെ തല കുറെയൊക്കെ നേരെയായി. കഴിഞ്ഞ കൃത്യങ്ങളോരോന്നും മനോദർപ്പണത്തിൽ പ്രതിഫലിക്കുവാൻ തുടങ്ങി. അവഗാഢവും കൂലംകഷവുമായ ഗൗരവവിചിന്തനത്തിനുള്ള വെളിവു് അപ്പോഴും ബുദ്ധിക്കുണ്ടായിട്ടില്ല. ഉപരിപ്ലവവും താൽക്കാലികവും അപൂർണ്ണവുമായ തരത്തിൽ ഏതാണ്ടൊക്കെ അവൻ കുറെനേരം ചിന്തിച്ചു. ചെയ്തുകഴിഞ്ഞ പ്രവൃത്തികളേയും അതിലേക്കു തന്നെ നയിച്ച പരിതഃസ്ഥിതികളേയും പററിയായിരുന്നു മുഖ്യ ചിന്ത. ആത്മസാധൂകരണത്തിനുള്ള ശ്രമമാണു് ആദ്യം നടത്തിയതു്. വികാരങ്ങളുടെ വേലിയേററങ്ങൾ ഇപ്പോൾ അവന്റെ മനസ്സിനെ ഇളക്കിമറിക്കുന്നില്ല. വിപ്ലവകൊടുങ്കാററു് ഒട്ടു ശമിച്ചിരുന്നു. അതിനെ വീണ്ടും

ഇളക്കിവിടുന്നതിനുള്ള ഉദ്യമം പരാജയപ്പെടുകയാണു് ചെയ്തതു്. തണുത്താറിക്കഴിഞ്ഞ ആ വിപ്ലവാഗ്നിയെ ഉള്ളിൽ വീണ്ടും ഊതിക്കത്തിക്കുന്നതിനു അവനു കഴിയുന്നില്ല. അപ്പനെപ്പററി ജോണി ഓർത്തു. അദ്ദേഹത്തോടു പ്രതികാരം ചെയ്തുകഴിഞ്ഞതിൽ ഒരു സന്തോഷവും ഇപ്പോൾ തോന്നുന്നില്ല. ജോണി പ്രകൃത്യാ ഒരു സൽസ്വഭാവിയാണു്. ആത്മാർത്ഥതയും സത്യസന്ധതയും അവൻറ ഹൃദയത്തിനുണ്ടു്. പിതാവിനോടു തെററാണു് ചെയ്തതെന്നുള്ള ബോധം കുറേശ്ശെ ഉള്ളിൽ വേരുറക്കാൻ തുടങ്ങി. അമ്മയെപ്പററിയും ചിന്തിച്ചു. ആ ചിന്ത അവനു അസഹ്യമായിരുന്നു. അതു ഹൃദയത്തെ പിളർക്കുന്നതു പോലെ തോന്നി. കാരണം, ജോണി അമ്മയെ അതിരററു സ്നേഹിച്ചിരുന്നു. ഇനി വീടിനെപ്പററി ചിന്തിക്കുകയില്ലെന്നുറച്ചുകൊണ്ടു് പടിഞ്ഞാറൻ പ്രദേശങ്ങളെ ലക്ഷ്യമാക്കി യാത്ര തുടരുവാൻ തന്നെ അവൻ നിശ്ചയിച്ചു.

സ്വാഭാവികമായ ഒന്നാണു് ആ നിശ്ചയം. ലജ്ജയും ഭീതിയും അപമാനബോധവും ദുരഹങ്കാരപ്രമത്തതയുമാണു് ആ നിശ്ചയത്തിലേക്കു അവനെ ഉന്തിവിട്ടതു്. പിതാവിൻറ മുഖത്തു വീണ്ടും നോക്കുവാൻ അതിയായി ഭയപ്പെട്ടു; മാതാവിനെ വീണ്ടും നേരിട്ടു കാണുന്നതിനു ലജ്ജിച്ചു. അക്ഷന്തവ്യമായ അപരാധമാണു് വത്സല മാതാപിതാക്കളുടെ നേർക്കു ചെയ്തു പോയതെന്നു മനസ്സിലായി. തിരിച്ചുചെന്നു് അവരുടെ കാലുപിടിച്ചു് മാപ്പിരന്നാലും അവർ തന്നോടു ക്ഷമിക്കുവാൻ അസാദ്ധ്യമാണെന്നാണു് അവനു തോന്നിയതു്. അതുകൊണ്ടു് ആ പ്രശ്നത്തെ പററി ഇനി ചിന്തിക്കേണ്ടതില്ലെന്നു തീരുമാനിച്ചു. പടിഞ്ഞാറൻ പ്രദേശങ്ങൾ അനാകർഷകങ്ങളാണു്. എങ്കിലും ഭവനത്തോടു

ള്ള ബന്ധവിച്ഛേദനം ചെയ്തുകൊണ്ട്, തന്നെ അഭിമുഖീകരിക്കാവുന്ന ദുരനുഭവങ്ങളെ നേരിടുക തന്നെയെന്നു നിശ്ചയിച്ചുറച്ചുകൊണ്ട്, നൈരാശ്യത്താലും വ്യഥയാലും വ്രണിതഹൃദയനായി ജോണി, പടിഞ്ഞാറൻ പ്രദേശങ്ങളെ ലക്ഷ്യമാക്കി നടകൊണ്ടു.

കഴിഞ്ഞ ഇരുപതു വർഷക്കാലത്തിനുള്ളിൽ ലഭിച്ചതിൽ കൂടുതൽ അറിവും പാകതയും ദേശാന്തരങ്ങളിലൂടെ അലഞ്ഞുതിരിഞ്ഞു നടന്ന ഈ പത്തു മാസങ്ങൾക്കുള്ളിൽ ജോണിക്കുണ്ടായി. ജീവസന്ധാരണത്തിനും ആഹാരത്തിനും ഉള്ള വകകൾ സ്വയം സമ്പാദിക്കണം. ഇഷ്ടാനിഷ്ടങ്ങളെ നോക്കി പരിചരിക്കുന്നതിനോ, സഹതാപവും വാത്സല്യവും പ്രകടിപ്പിക്കുന്നതിനോ ഇപ്പോൾ അവനാരുമില്ല. വിസ്തൃതമായ ഭൂതലത്തിൽ നിസ്സഹായനായി ചുററിത്തിരിയുന്ന ഒരു അനാഥബാലനായല്ലോ താനെന്നു ജോണി ചിന്തിച്ചു. അലഞ്ഞു നടക്കുന്നതിനിടയിൽ ആഹാരത്തിനു വേണ്ട വകകൾ ഓരോ സ്ഥലത്തും കഷ്ടപ്പെട്ടു വേലചെയ്തു സമ്പാദിച്ചു. മഞ്ഞും മഴയും, വെയിലും തണുപ്പും സഹിച്ചും കഠിനാദ്ധ്വാനം ചെയ്തും അവൻ ക്ഷീണിച്ചു വാടിത്തളർന്നു. ജീവിതം ക്ലേശപൂർണ്ണവും ദുർവഹവുമായി. പരുഷവും നിർദ്ദയവുമായ പെരുമാററങ്ങളാണ് ആളുകളിൽനിന്നു അവനു ലഭിച്ചത്. അവന്റെ നേരെ സഹതാപവും സ്നേഹവും കാണിക്കുന്നതിനു ആർക്കും സമയമോ കാരണമോ ഉണ്ടായിരുന്നില്ല.

വഴിയരികിലും വൃക്ഷത്തണലിലും പീടികത്തിണ്ണയിലും മറ്റുമാണ് മഞ്ഞും തണുപ്പുമേററും അവൻ രാത്രി കഴിച്ചുകൂട്ടിയിരുന്നത്. വിശപ്പടക്കുവാൻ കൃഷിസ്ഥലങ്ങളിലും ചായക്കടകളിലും ജോലി ചെയ്തിട്ടുണ്ട്; വീടുകൾ തോറും കയറിയിറങ്ങി ഭിക്ഷയാചിച്ചിട്ടുണ്ട്;

കുസിനിക്കാരന്റെ കാരുണ്യത്തിനുമുമ്പിൽ കൈനീട്ടി അപ്പം വാങ്ങി ഭക്ഷിച്ചിട്ടുണ്ടു്. ആവശ്യത്തിനൊപ്പിച്ച് ഇതെല്ലാം ചെയ്യുവാൻ അവൻ നിർബന്ധിതനായി. കാളവണ്ടിയിലും കഴുതപ്പുറത്തും ചിലപ്പോഴൊക്കെ സൂത്രത്തിൽ യാത്ര ചെയ്യുവാനും സാധിച്ചിട്ടുണ്ട്. എങ്കിലും അധികം ദൂരവും കാൽനടയായിട്ടു തന്നെയാണ് സഞ്ചരിച്ചിരുന്നതു്. ദീർഘ നാളത്തെ ക്ലേശകരമായ യാത്രയ്ക്കുശേഷം ടെക്സാസ് എന്ന സ്ഥലത്ത് ഒടുവിൽ ജോണി എത്തിച്ചേർന്നു. ലോൺസ്റ്റാർ സ്റ്റേററിൽപെട്ട സ്ഥലമായിരുന്നു ടെക്സാസ്. ഒരു അമേരിക്കൻ കന്നാലിച്ചെറുക്കനായി അവൻ അവിടെ താമസമുറപ്പിച്ചു.

പശ്ചിമപ്രാന്തങ്ങളിലൂടെ കന്നാലിപ്പുററങ്ങളെ നയിച്ചുകൊണ്ടു് സാഹസിക പര്യടനം നടത്തിയിട്ടുള്ള കന്നാലിപ്പിള്ളേരെപ്പററി ജോണി വായിച്ചറിഞ്ഞിട്ടുണ്ടായിരുന്നു. അവരുടെ ധീരോദാത്തമായ ആ തൊഴിലിൽ ആകർഷകത്വവും ആഹ്ലാദവും അവനു തോന്നിയിട്ടുണ്ടു്. ശത്രു സംഹാരത്തിനായി തോക്കേന്തി കന്നാലിപ്പുററങ്ങളുമൊന്നിച്ച് കുതിരപ്പുറത്തു കയറിയിരുന്നുകൊണ്ടുള്ള അവരുടെ യാത്രയെ ഭാവനയിലൂടെ ദർശിച്ചുകൊണ്ടു അവരെ അനുകരിക്കുവാൻ ജോണിയുടെ യുവരക്തം പലപ്പോഴും കൊതിച്ചിട്ടുള്ളതാണ്. പാശ്ചാത്യനാടുകളിലെ കന്നാലിപ്പിള്ളേരുടെ ധീരകൃത്യങ്ങളിൽ ജോണി അഭിമാനംകൊണ്ടിരുന്നു. അന്നു വായിച്ചഭിമാനംകൊണ്ടിരുന്ന ആ രംഗങ്ങൾ അഭിനയിക്കുവാനുള്ള മുറയാണു ഇന്ന് അവനു വന്നിരിക്കുന്നതു്. ഭാവനയും യാഥാർത്ഥ്യവും തമ്മിലുള്ള അകലം ഇപ്പോഴാണ് ജോണി മനസ്സിലാക്കുന്നതു്. കന്നാലിപ്പുററങ്ങളുമായി സാഹസിക പര്യടനം നടത്തുന്നതിനുള്ള കുതി

രയും ശത്രുസംഹാരത്തിനുള്ള തോക്കും ധീരകൃത്യങ്ങൾക്കുള്ള മനക്കരുത്തും ജോണിക്കുണ്ട്. അവയെ ഓരോന്നായി പയററുന്നതിന്ന അവൻ നിർബന്ധിതനായി.

ആ ‘കിരാത പാശ്ചാത്യനാടു’കളെപ്പററിയുള്ള കഥാകാരന്മാർ ക്ലേശകരവും അനഭിലഷണീയവുമായ രംഗങ്ങൾ വിശേഷപൂർവ്വം മറച്ചുവെച്ചിരുന്നു. കുതിരപ്പുറത്തുതന്നെ കഴിച്ചുകൂട്ടേണ്ടിവരുന്ന സുദീർഘങ്ങളായ മണിക്കൂറുകളെപ്പററിയോ ‘നിറുകംതലയും ഉള്ളംകാലും’ ഒരുപോലെ ചുട്ടുപൊള്ളിക്കുന്ന ഉഗ്രസൂര്യന്റെ തപ്തകിരണങ്ങളെപ്പററിയോ ഒന്നും അവർ വിവരിച്ചിരുന്നില്ല. ഭയങ്കരങ്ങളായ വിജനപ്രദേശങ്ങളിൽ തനിച്ചു ചെലവഴിക്കേണ്ടിവരുന്ന ഭീകര രാത്രികളെപ്പററി കഥകളിൽനിന്നു ജോണി അറിഞ്ഞിരുന്നില്ല. എല്ലാററിലും ഉപരിയായി മററുള്ളവർക്ക് കന്നാലിപ്പിള്ളേരോടുള്ള അവജ്ഞയും വെറുപ്പും കൃതഘ്നതയും അവനെ അമ്പരപ്പിച്ചു. അതേപ്പററി അവന്ന യാതൊരു ജ്ഞാനവുമില്ലായിരുന്നു. ഏതാദൃശ പ്രായോഗികവൈഷമ്യങ്ങളും ദുരനുഭവങ്ങളും അതൊന്നും അവന്റെ ദൃഷ്ടിയിൽ പെട്ടിരുന്നില്ല. ഈ കഥയെഴുത്തുകാർ തന്നെപ്പോലെയുള്ള മനുഷ്യരെ വഞ്ചിക്കുന്നതിൽ ജോണി കുണ്ഠിതപ്പെട്ടു.

ഇനിമുതൽ അവനൊരു കന്നാലിച്ചെറുക്കൻ മാത്രമാണ്. അല്ലാതെ ജോൺ ഗ്രീൻ ഹാനിഅല്ല. ആ പേരിൽ വിളിക്കുന്നതിനോ അവന്റെ കുലീനത്വത്തെ മാനിക്കുന്നതിനോ അവിടെയാരും ഇല്ല. ആരും അവനെ അറിയുകയില്ല. അവനും തന്റെ പേരിനെ വിസ്മരിച്ചു. ആ നാട്ടുകാർ അവന്ന നൽകിയ പേരു ‘കെൻറുക്കിയൻ’ എന്നാണ്. അവിടെ വരുന്ന വിദേശികളുടെ ഊരും പേരും’ അറിയുവാൻ ടെക്സാസിലുള്ളവർക്ക താല്പര്യമില്ല. ഏതു നാട്ടുകാരനാണെന്നും ഏ

ന്തു പേരാണെന്നും ഒന്നും ജോലി അന്വേഷിച്ചു വരുന്നവരോട് അവരാരും ചോദിക്കാറില്ല. അവക്കറിയേണ്ട ആവശ്യവുമില്ല. കുതിരപ്പുറത്തു സവാരിചെയ്യുവാനും കന്നാലികളെ തീററി സംരക്ഷിക്കാനും അതിനെ ഉപദ്രവിക്കുവാൻ വരുന്ന കാട്ടുമൃഗങ്ങളെ വെടിവെച്ചു കൊല്ലാനും അറിയാമോയെന്ന സാമൎത്ഥ്യം പരിശോധിക്കും. അവയിൽ വിരുതുണ്ടെങ്കിൽ അവക്കു തൃപ്തിയായി. അവനു തീൎച്ചയായും ജോലിയും നൽകും. ജോണിയെ അവക്കു ഇഷ്ടപ്പെട്ടു. അവർ അവനു കെൻറുക്കിയൻ എന്നു പേരുമിട്ടു. താൻ 'കെൻറുക്കി' എന്ന സ്ഥലത്തു നിന്നു വരുന്നവനാണെന്ന് അവനാരോടും പറഞ്ഞിട്ടില്ല. ആരും ചോദിച്ചിട്ടും ഇല്ല. കെൻറുക്കിയന്മാൎക്ക് ഒരു പ്രത്യേകതയുണ്ട്. അവരുടെ ഭാഷയും സംസാരരീതിയും ഒരു പ്രത്യേക തരത്തിലുള്ളതാണ്. അതുകൊണ്ട് മററുള്ളവരിൽ നിന്ന് അവരെ നിഷ്പ്രയാസം തിരിച്ചറിയുവാൻ കഴിയും. അങ്ങനെയാണ് ആ നാട്ടുകാർ ജോണിയെ കെൻറുക്കിയനാക്കിയതു്. ജോണിക്കു സ്വന്തംപേരിനെ ഗോപനം ചെയ്യുവാൻ സാധിച്ചെങ്കിലും തന്റെ സ്വഭാവത്തെ മറച്ചുവെക്കുവാൻ സാദ്ധ്യമായിരുന്നില്ല. ആരുടെയെങ്കിലും ശിരോവസ്ത്രത്തിൽനിന്ന് ഒരു തീപ്പൊരി പാറിപ്പറന്നു വീണാൽ മതി, ആ ക്ഷണത്തിൽ തന്നെ അവന്റെ ഉള്ളിലുള്ള 'വെടിമരുന്നു' തീപിടിച്ചു പൊട്ടിത്തെറിക്കുമായിരുന്നു. ആ സ്വഭാവത്തിന്നൊന്നും യാതൊരു മാററവും വരുത്താൻ ആൎക്കും കഴിഞ്ഞിരുന്നില്ല.

1869 മുതൽ 1878 വരെയുള്ള ടെക്സാസിനെപ്പററിയാണ് "പടിഞ്ഞാറൻ പ്രദേശങ്ങളെ"ന്നും "അപരിഷ്കൃതനാട്ടുകാരെ"ന്നും ഒക്കെ ഇവിടെ പ്രസ്താവിക്കുന്നത്. അവരുടെ സ്വഭാവപ്രകൃതികളുമായി 'കെൻറു

ക്കിയൻ് വേഗത്തിൽ പരിചയപ്പെട്ടു. ഏതാനും മാസങ്ങൾക്കുള്ളിൽ അവൻ അവരുടെ ഒരു തനി കന്നാലിച്ചെറുക്കനായിത്തീൎന്നു. അവൎക്കും അവനെ ഇഷ്ടപ്പെട്ടു. അവൻെറ ന്യൂനതകൾ എന്തൊക്കെയായാലും സ്നേഹിക്കുവാൻകൊള്ളാവുന്ന ഒരു പ്രകൃതമായിരുന്നു ആ കെൻറുക്കിയൻേറതു്. സംസ്കാര പരിഷ്കാരാദികളിൽ വളരെ പിന്നിലായിരുന്നെങ്കിലും, പലപ്പോഴും മൃഗീയ പ്രകൃതി കാണിച്ചിരുന്നുവെങ്കിലും, നന്നാകാനും നന്നാക്കാനും കഴിവുള്ള മനുഷ്യോചിതങ്ങളായ സ്വഭാവഗുണങ്ങൾ അവനിൽ ധാരാളമുണ്ടായിരുന്നു. ആത്മാൎത്ഥമായ ഭക്തിയും, പെരുമാററങ്ങളിലുള്ള വെടിപ്പും കണിശമായ നീതിബോധവും ആ കന്നാലിച്ചെറുക്കൻെറ പ്രത്യേകതകളായിരുന്നു. നിൎമ്മല ജീവിതവും അഭിനന്ദനീയമായ സത്യസന്ധതയുമാണു് അവൻ പാലിച്ചിരുന്നതു്. സനിഷ്കൎഷമായ ശ്രദ്ധയും നിഷ്ഠയും ചെലുത്തി അവൻ ജോലി നോക്കി. വിദ്യാലയ ഭിത്തികൾക്കുള്ളിൽനിന്നു അവനു ലഭിച്ച ജ്ഞാനം വളരെ പരിമിതമായിരുന്നു. എന്നാൽ, നീണ്ടുനിവൎന്നു കിടക്കുന്ന വിസ്തൃതമായ ഭൂതലപ്പരപ്പിൽനിന്നും നീലിമയാൎന്നു്, അനന്തതയിലേക്കു വ്യാപിച്ചു കിടക്കുന്ന, ആകാശത്തിൻെറ വിശാലതയിൽനിന്നും അവൻ പാഠങ്ങൾ പഠിക്കുവാൻ തുടങ്ങി. മനുഷ്യരിലും മൃഗങ്ങളിലും പ്രകൃതിയിലും അവൻെറ നേത്രങ്ങൾ സശ്രദ്ധം മാറിമാറിപ്പതിഞ്ഞു. നിൎദ്ദയനായ ഒരദ്ധ്യാപകനെപ്പോലെ ജീവിതാനുഭവങ്ങൾ അവനെ പഠിപ്പിക്കുവാനാരംഭിച്ചു. പഠിക്കാതെ ഗത്യന്തരമില്ല. പരിതഃസ്ഥിതികൾ അതിലേക്കു കളമൊരുക്കി. വളരെയധികം ആദൎശങ്ങളൊന്നും അവനിൽ പ്രവൎത്തിച്ചില്ല. എന്നാൽ ഉള്ള ആദൎശങ്ങളുടെ നിയന്ത്രണശക്തിയും സ്വാധീനവും അ

സാധാരണമായിരുന്നു. ആ ആദർശങ്ങളെ ജോണി മുറുകെപ്പിടിച്ചിരുന്നു.

ആരോ ഒരിക്കൽ പറയുകയുണ്ടായി, ഒരു രാഷ്ട്രത്തിന്റെ നിയമങ്ങളെക്കാളും, അതിന്റെ ദേശീയ ഗാനത്തെയാണ് താനിഷ്ടപ്പെടുന്നതെന്ന്. ദേശീയ ഗാനത്തെ നോക്കുക. അതിൽ ആ രാഷ്ട്രത്തിന്റെ—ജനതയുടെ ഹൃദയസ്പന്ദനം നിങ്ങൾക്കു നിഴലിച്ചുകാണാം. ഇതുമാത്രമാണ് നമ്മുടെ കന്നാലിച്ചെറുക്കനെ സംബന്ധിച്ചും പറയുവാനുള്ളത്. അവൻ ആലപിച്ചുകൊണ്ടിരിക്കുന്ന ഗീതങ്ങളെ ശ്രവിക്കുക. അവന്റെ ഹൃദയത്തെ അതിലൂടെ നിങ്ങൾക്കു നോക്കിക്കാണാം. ഉൽകൃഷ്ടവും ഉന്നതവുമായ ആദർശങ്ങളുടെ പുറകെയാണ് ആ ഹൃദയം ചലിക്കുന്നത്. സദാസമയവും അവൻ പാടിക്കൊണ്ടിരിക്കുന്നു. സ്നേഹത്തിന്റെ മധുരഗാനങ്ങളാണ് ആ അധരങ്ങളിൽനിന്നും നിർഗ്ഗളിക്കുന്നത്. തന്നെ വഹിക്കുന്ന കുതിരയേയും അതിനെ നയിക്കുന്ന കടിഞ്ഞാണിനേയും മേയിച്ചുകൊണ്ടിരിക്കുന്ന കന്നാലിപ്പറ്റങ്ങളേയും ഒക്കെക്കുറിച്ചാണ് ആ പാട്ടുകൾ. തന്റെ ഭാവനയിൽ എപ്പോഴും മധുരചിന്തകൾ നിറത്തിക്കൊണ്ടിരിക്കുന്ന ഏതോ തരുണീമണിയെക്കുറിച്ചും പ്രണയസുന്ദരമായ രാഗഗീതികൾ അവൻ ആലപിക്കാറുണ്ട്. അവൻ പാടിക്കൊള്ളട്ടെ. ഏകാകിയും പ്രണയപരവശനുമായിട്ടാണ് അവൻ അധിക സമയവും കാണപ്പെടുന്നത്. പ്രണയപാത്രങ്ങളെക്കുറിച്ചുള്ള ശ്രുതിമധുരമായ ഗാനാലാപങ്ങൾ അവന്റെ ഹൃദയചഷകത്തിൽ മധുരമധു പകർന്നുകൊള്ളട്ടെ.

കന്നാലിപ്പിള്ളേരുടെ സംഗീതങ്ങൾക്കു ഒരു പ്രത്യേകതയുണ്ട്. അവയിലധികവും പ്രകൃതിയുടെ പ്രതിഫലനങ്ങളായിരിക്കും. അവരെല്ലാം പ്രകൃതി ഗായക

ന്മാരാണ്. അപ്പോഴപ്പോൾ മാറിമാറിക്കാണുന്ന അവസ്ഥാഭേദങ്ങളെയാണ് അവർ തന്മയത്വപൂർവ്വം കീർത്തിക്കുന്നതു്. അവളുടെ നിസർഗ്ഗലാവണ്യവും സൗന്ദൎയ്യവും അവരുടെ ഹൃദയത്തെ അപഹരിക്കുന്നു. അതിൽ അത്ഭുതപ്പെടാനില്ല. പ്രകൃതിയുടെ നഗ്നമായ വക്ഷസ്സിൽ തുള്ളിച്ചാടിക്കളിക്കുന്ന കൊച്ചു കുട്ടികളാണല്ലൊ അവർ. മാതൃ നിർവിശേഷമായ സ്നേഹവാത്സല്യത്തോടെ, ഇളംകുളിർകാററുകൊണ്ടു് പ്രകൃതിമാതാവു് അവരെ തന്റെ മാറോടടുപ്പിച്ചു് ആശ്ലേഷിച്ചാനന്ദിപ്പിക്കും. കുന്നിൻപുറങ്ങളിലുള്ള മരതകപ്പച്ചിലകളിൽ പററിപ്പിടിച്ചിരിക്കുന്ന മഞ്ഞിൻതുള്ളികളിൽ സൗന്ദൎയ്യരശ്മി തട്ടിത്തിളങ്ങുന്നതും പച്ചപ്പട്ടുവിരിച്ച മനോഹര പുൽത്തകിടികളും സസ്യശ്യാമളമായ താഴ്വരകളും വഴിയായി അവൾ അവരുടെ കണ്ണിനേയും കരളിനേയും കുളിർപ്പിക്കും. താരകരത്നങ്ങൾ പതിച്ച നീലിമയാൎന്ന ആകാശക്കുപ്പായംകൊണ്ടു് രാത്രിയിൽ അവരെ അവൾ മൂടിപ്പുതപ്പിക്കും; മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾ മുഖേന കണ്ണിമയ്ക്കാതെ അവരെ കാത്തു സൂക്ഷിക്കും; രാത്രിയാകുന്ന വാർകുന്തലിലെ താരകമണികൾകൊണ്ടു് അവരെ വശീകരിക്കും. മനോഹരിയായ ഒരു രാജ്ഞിയുടെ സൗന്ദൎയ്യവും പ്രാഭവവുമാണ് ഈയച്ചെറുക്കന്മാർ രാത്രികാലങ്ങളിൽ പ്രകൃതിയിൽ ദർശിക്കുന്നതു്. പ്രഭാതമാകുമ്പോഴേക്കു ആ താരകരത്നങ്ങളെല്ലാം വാരി പെട്ടിയിലാക്കി അവൾ അടച്ചുകഴിയും. നീലപ്പട്ടുവസ്ത്രം ഊരിക്കളഞ്ഞിട്ടു് അഭ്രശുഭ്രമായ വെള്ളയങ്കി ധരിക്കുവാനുള്ള ബദ്ധപ്പാടാണ് അപ്പോളവൾക്കു്. രാജകീയ പ്രൗഢിയും വേഷവും വിട്ടിട്ടു് വിനീതയും അവനതമുഖിയുമാവുകയായി. ചെഞ്ചായം പുരട്ടിയ മധുരാനനത്തിലെ മനോഹരപ്പുഞ്ചിരികൊണ്ടാണ് ഇപ്പോഴത്തെ സൽക്കാരം. പൂമലർക്കാവുകളെ തഴുകിത്തടവി

വരുന്ന പ്രഭാതസമീരണനെക്കൊണ്ട് അവരെ അവൾ ആശ്ലേഷിക്കും. മുത്തുമണികൾപോലെ പുൽക്കൊടികളിൽ തങ്ങി വിളങ്ങുന്ന മഞ്ഞിൻ തുള്ളികൾകൊണ്ട് കണക്കററു് അവരെ ആഹ്ലാദിപ്പിക്കും. പ്രകൃതിയുമായി ആ ഇടയച്ചെറുക്കന്മാർ പ്രണയവിവശരായതിൽ അതിശയിപ്പാനില്ല. അത്ഭുത നിക്ഷേപങ്ങളെയെല്ലാം തുറന്നുവെച്ചുകൊണ്ട് പ്രഭാതം മുതൽ പ്രദോഷം വരെ അവൾ ഇങ്ങനെ അവരെ വശീകരിക്കുവാൻ ശ്രമിച്ചാൽ അതിൽപ്പെടുകയല്ലാതെ അവർക്കു നിവൃത്തിയില്ല. ആ ചെറുകിയൻ കന്നാലിച്ചെറുക്കൻ വായ് തുറന്ന് പ്രകൃതിയുമായുള്ള പ്രണയ സല്ലാപങ്ങൾ ആലപിക്കുന്നതിൽ ആർക്കാണു് അവനെ പഴിക്കുവാൻ കഴിയുന്നതു്? പ്രേമഭാജനത്തെ ധ്യാനിച്ചു്, രാഗ വിവശനായി പ്രണയഗാനങ്ങൾ സദാ ഉരുവിടുക സ്വാഭാവികമാണു്.

പ്രകൃതിയുമായുള്ള ആ വേഴ്ചയുടെ ഫലമായി ശരീര ദാർഢ്യവും ആരോഗ്യവും വർദ്ധിച്ചുവന്നെങ്കിലും പല്ലവനൈർമ്മല്യം അവരുടെ ഹൃദയങ്ങളെ അത്ര മൃദുലമാക്കിക്കളഞ്ഞു. പ്രകൃതിയുടെ സചേതനങ്ങളും അചേതനങ്ങളുമായ എല്ലാപദാർത്ഥങ്ങളുമായി ആ കന്നാലിപ്പിള്ളേരുടെ ഹൃദയം ഇണങ്ങിച്ചേർന്നു. അവയോരോന്നിനേയും അവർ പാടിപ്പുകഴ്ത്തിക്കൊണ്ടിരുന്നു.

അങ്ങനെയുള്ള കളികളുടെ കൂട്ടത്തിലാണു് ഒമ്പതു നീണ്ട സംവത്സരങ്ങൾ ജോണി കഴിച്ചുകൂട്ടിയതു്. അവനും കാലക്രമത്തിൽ അവരെപ്പോലെ ആയിത്തീർന്നു. ഒരു പൂർണ്ണ പുരുഷന്റെ വളർച്ചയിലെത്തിയിട്ടുണ്ടെങ്കിലും പിഞ്ചുപൈതലിന്റെ ഹൃദയമാണു് അവനിന്നും ഉള്ളതു്. വികാരോദ്വേഗങ്ങൾക്കു വല്ല മാററവും വന്നിട്ടുണ്ടോയെന്നു നിങ്ങൾ ചോദിച്ചേക്കാം. അതിനു യാതൊരു മാററവും വന്നിട്ടില്ല; പഴയതു പോലെതന്നെ.

പ്രക്ഷുബ്ധവും ഭീകരവുമായ തരത്തിൽ ഒരു നൊടിയിട
യിൽ ഇപ്പോഴും അതിനു ആളിക്കത്താൻ കഴിയും; ആ
പത്തും അനൎത്ഥങ്ങളും ഉളവാക്കാൻ കഴിയും. ഏതി
നും എന്തിനും ഇപ്പോഴും അവൻ തയ്യാറാണു്.

ഇതൊക്കെയാണെങ്കിലും ഒരു വലിയ മാററം നിങ്ങ
ൾക്കവനിൽ കാണാം. വിശാലമായ ഒരു വീക്ഷണഗതി
അവൻെറ ഹൃദയത്തിനു ലഭിച്ചിട്ടുണ്ടു്. ജോണി ഒരി
ക്കൽ വലിയ ഒരു സ്വാൎത്ഥമതിയായിരുന്നല്ലോ. ത
ൻെറ അമ്മയെ അവൻ അളവററു സ്നേഹിച്ചിരുന്നെങ്കി
ലും, അതിലും കൂടുതലായിരുന്നു അവൻെറ സ്വാൎത്ഥ പ്ര
തിപത്തി. ഹൃദയവിശാലത ഉണ്ടാകാൻ തുടങ്ങുന്നതു
മുതൽ ഈ സ്ഥിതിക്കൊരു മാററവും സംഭവിക്കുന്നു. അ
വൻ മററുള്ളവരേയും സ്നേഹിക്കാൻ ആരംഭിച്ചു. അ
ന്യരേയും സ്നേഹിക്കുവാനുള്ള ശക്തി അവനിൽ വിക
സിക്കാൻ തുടങ്ങി. വളരെ മന്ദഗതിയിലാണു് അതു
രൂപം പ്രാപിച്ചുകൊണ്ടിരുന്നതെങ്കിലും ദൃഢമൂലമായി
ട്ടായിരുന്നു അതിൻെറ വളൎച്ച. സംഗീതവും ഏകാന്തത
യുമാണു് ഈ പരിവൎത്തനം ജോണിയിൽ ഉളവാക്കു
ന്നതു്.

മൂകമായ നിശാവേളകളിൽ നക്ഷത്രങ്ങളും ചന്ദ്രനു
മൊഴിച്ചു്, അവനു സഹവാസത്തിനാരുമില്ലായിരുന്നു.
ആ നാടൻ പ്രദേശങ്ങളിലൂടെ മാടുകളെ മേയിച്ചുകൊ
ണ്ടു നടന്ന അവൻ വളരെക്കാലത്തേക്കു ഏകനായിരു
ന്നു. ചിന്തയെ തട്ടിയുണൎത്തുന്നതിനു് ഏകാന്തതയ്ക്കു
ള്ള കഴിവു് അസാധാരണമാണു്. ആത്മപരിശോധ
നക്കുള്ള പ്രചോദനം അതവനു നൽകി.

ജോണി ചിന്തിക്കുവാനാരംഭിച്ചു. ഇപ്പോഴത്തെ
സ്ഥിതിയേയും, താൻ വിട്ടുപേക്ഷിച്ചുപോന്ന കുടുംബാം
ഗങ്ങളേയും തന്നെ അതിയായി ലാളിച്ചോമനിച്ചു വള

ത്തിയ മാതാപിതാക്കന്മാരേയുംപററി ചിന്തിച്ചു. അവരോടുള്ള സ്നേഹം അവന്റെ ഉള്ളിൽ ജ്വലിച്ചു. അവരെ വീണ്ടും കാണാൻ ഹൃദയം വെമ്പൽപൂണ്ടു. വീടിനേയും വീട്ടുകാരേയും സംബന്ധിച്ചുള്ള ഏക ചിന്തയിലാണ് അനേകനാളുകൾ ജോണി കഴിച്ചുകൂട്ടിയതു്.

ജോണിയെ വിശാലഹൃദയനാക്കുന്നതിനു മൂകമായ ഏകാന്തത മാത്രമല്ല സഹായിച്ചതു്. സംഗീതത്തിനും അതിലൊരു പങ്കുണ്ടു്. വിശ്വാവശ്യമായ സ്വരമാധുരിയും സംഗീതചാതുരിയും അവനു സ്വതസ്സിദ്ധമായിട്ടുണ്ടു്. വാനമ്പാടിയുടെ കളകൂജിതങ്ങളെ വെല്ലുവിളിക്കുവാൻ പോരുന്ന അനുഗൃഹീതമായ സംഗീതലഹരിയിൽ ആ നാടൻപ്രദേശങ്ങളെ അവൻ പുളകംകൊള്ളിക്കും. ആകർഷകവും ചൈതന്യനിർഭരവുമായ ആ സംഗീതത്തിന്റെ നേരിയ അലകൾ ആരുടെ ഹൃദയതന്ത്രികളേയും ചലിപ്പിക്കുവാൻ പോരുന്നവയായിരുന്നു. ഒരു പാട്ടുമതി, ആരേയും നിശബ്ദരാക്കാനും ആകർഷിക്കുവാനും. അവന്റെ സ്വരമാധുരി എത്രയധികം ആസ്വദിച്ചാലും മതിവരികയില്ല. ആരും കേൾക്കാൻ കൊതിക്കും ജോണിയുടെ പാട്ടു്. കൃത്രിമത്വവും യാന്ത്രികത്വവും ഒന്നും അതിലില്ല. അതു ആപാദചൂഡം സംഗീതാത്മകവും വികാരഭരിതവുമായിരിക്കും. സരസവും അർത്ഥഗർഭവും മധുരമധു നിറഞ്ഞു തുളുമ്പുന്നതുമാണ് അതിലെ ഓരോ വരിയും. അങ്ങനെയുള്ള സംഗീതമാണ് ജോണിയുടെ ഹൃദയത്തിൽനിന്നു നിരന്തരം പ്രവഹിച്ചുകൊണ്ടിരുന്നതു്. അവയാണ് അവനെ സന്തുഷ്ടചിത്തനാക്കിക്കൊണ്ടിരുന്നതു്.

ആ നാട്ടിൻപുറങ്ങളിലൂടെ സദാസമയവും പാടിക്കൊണ്ടാണ് ആ കെൻറുക്കിയൻ ചുററി സഞ്ചരിച്ചിരുന്നതു്. കന്നാലിപ്പിള്ളേരുടെ നീണ്ട പാട്ടുകളൊക്കെ

അവനു മനഃപ്പാഠമാണ്. അവയോരോന്നും ആത്മാർത്ഥം പാടും. ഇതുകൂടാതെ വേറെയും ഉണ്ട് പാട്ടുകൾ. നീഗ്രോകളുടെ പാട്ടുകളും അവൻ വശമാക്കി. കെൻറുക്കിയന്മാരുടേയും നീഗ്രോകളുടേയും പാട്ടുകൾ അവൻ മാറിമാറി പാടും. നീഗ്രോപ്പാട്ടുകൾക്ക് ഒരു പ്രത്യേകതയുണ്ട്. അതു പഠിക്കാനും പാടാനും സാധാരണക്കാർക്ക് സാദ്ധ്യമല്ല. ഹൃദയം കവരുന്ന ആ സംഗീതത്തിന്റെ അലകൾ അന്തരീക്ഷത്തിൽ അലച്ചുപൊങ്ങുമ്പോൾ മററു ഇടയച്ചെറുക്കന്മാരെല്ലാം ആനന്ദവിവശരാകും. പിതൃഭവനത്തിലെത്തിച്ചേരുന്നതിനുള്ള ഉൽക്കണ്ഠയെ ഉത്തേജിപ്പിക്കുന്നതും ഹൃദയവിശാലതയെ സുകരമാക്കുന്നതും സംഗീതാസ്വാദനത്തിൽ നിലീനനായി എപ്പോഴും ആലപിച്ചുകൊണ്ടിരുന്ന ഈ പാട്ടുകളും പ്രകൃതിയുടെ നിശബ്ദതയുമായിരുന്നു. ആഹ്ലാദത്തേയും ഉന്മേഷത്തേയും തേടിയാണ് പാട്ടുപാടുന്നതു്. എന്നാൽ ഇപ്പോൾ പലപ്പോഴും ലഭിക്കുന്നതു ക്ലാന്തതയും ഉൽക്കണ്ഠയുമാണ്. കെൻറുക്കിയന്മാരുടെ നാടോടിപ്പാട്ടുകൾ മാത്രമല്ല അവനിപ്പോൾ പാടാറുള്ളതു്. ഒമ്പതു കൊല്ലക്കാലംകൊണ്ടാണു സംഗീതം അവനിൽ ഒരു സമൂല പരിവർത്തനം ഉളവാക്കുന്നതു്. അവന്റെ പ്രകൃതിക്കനുസരണമായ ഒരു ദൃഢനിശ്ചയത്തിലേക്ക് അതവനെ ആനയിച്ചു. "എപ്പോഴും ചെയ്യാറുള്ളതുപോലെ ഈ ഉൽക്കണ്ഠയേയും ക്ലാന്തതയേയും ജയിച്ചടക്കിയിട്ടേ ഉള്ളു മററു കാര്യം." അവൻ നിശ്ചയിച്ചുറപ്പിച്ചു.

ഈ ഒമ്പതു വർഷത്തിനുള്ളിൽ അനേകമാവർത്തി അവൻ ചെയ്തിട്ടുള്ള ഒന്നാണ് ഈ തീരുമാനം. ജോണിയുടെ തീരുമാനമാണ് മിക്കപ്പോഴും വിജയംവരിച്ചിരുന്നതു എന്നുള്ളതു വാസ്തവമാണ്. സംഭവപരമ്പരകൾ അങ്ങനെയാണ് കാണിക്കുന്നതു്. ജോണിയുടെ

സ്വഭാവം അവൻ മേയിക്കുന്ന കന്നാലിപ്പററങ്ങൾക്കും അറിയാം. അവസരത്തിന്നനുസരിച്ച് അവയും അവൻെറ 'കൈച്ചൂട്' അറിഞ്ഞിട്ടുണ്ട്. കൂട്ടുകാരായ മററു കന്നാലിപ്പിള്ളേക്കും മനസ്സിലായിട്ടുണ്ട് അവനോട 'കളിക്കുന്നതു' സൂക്ഷിച്ചുവേണമെന്ന്. അവനുമായി ശണ്ഠകൂടുന്നതു് അത്ര ലാഭകരമല്ലെന്നും. അവൻ ക്ഷിപ്രകോപിയാണെന്നും വഴക്കുകൂടിയാൽ അതിൻെറ സ്വാദ് അത്ര രുചികരമല്ലെന്നും അറിയാമായിരുന്ന അവരൊക്കെയും ജോണിയുടെ ഇഷ്ടത്തിന്ന വഴങ്ങിക്കൊടുക്കുക പതിവാണ്. പ്രതികാരത്തിൻെറ മാധുര്യം ക്ഷണഭംഗുരമാണെന്നും അതിൻെറ കൈപ്പ് സ്ഥായിയായി നില്ക്കുന്നതാണെന്നും അനുഭവംകൊണ്ടവൻ പഠിച്ചിട്ടുണ്ട്. കെൻറുക്കിയൻ അന്തരീക്ഷത്തിലേക്ക ആളിക്കത്തിയുയൎന്ന ആ "അഗ്നിപ്രളയം" എത്രതന്നെ ശ്രമിച്ചിട്ടും മായാതെ അവൻെറ ബോധത്തിൽ എപ്പോഴുമുണ്ട്. ആസ്മരണ അവൻെറ ഹൃദയത്തെ സദാ മഥിപ്പിച്ചുകൊണ്ടിരുന്നു.

ഇവിടംമുതലാണ് ജോണിക്ക് അമളിപററുന്നതു്. ആ കന്നാലിച്ചെറുക്കൻ സ്വയം വഞ്ചിതനായിപ്പോകുന്നു. പ്രകൃതിയോട് പററിപ്പിടിച്ചുള്ള ബെബന്ധകൊല്ലത്ത ജീവിതം, പടിഞ്ഞാറൻ നാടൻപ്രദേശങ്ങളിലൂടെയുള്ള ദീൎഘപര്യടനങ്ങൾ, ദിനരാത്രഭേദംകൂടാതെയുള്ള അലഞ്ഞുനടക്കൽ മുതലായവ അവനെ വളരെയധികം കാൎയ്യങ്ങൾ പഠിപ്പിച്ചു. പകൽ സമയത്ത്, വിജനപ്രദേശങ്ങളിലെ ഏകാന്തതയും രാത്രികാലങ്ങളിൽ ഭീകരമൂകതയും അവനോട സംസാരിച്ചിരുന്നു. ആളുകളെയും പ്രത്യേക കാഴ്ചകളെയുംകൊണ്ട് നിറഞ്ഞതായ തോന്നും ഇപ്പോളവന്, ശൂന്യവും നിശബ്ദവുമായ പുൽത്തകിടികളും ശാദ്വലപ്രദേശങ്ങളും. അവിടെയെല്ലാം ഒരേ തരത്തിലുള്ള ആളുകളെയും ഒരേ കാഴ്ചകളെയും ആ

ണു് അവൻ കാണുന്നതു്—അതായതു് കെൻറക്കിയിലെ പിതൃഭവനവും അതിലുള്ള അവൻെറ കുടുംബാംഗങ്ങളും. ആത്മസംതൃപ്തിക്കുവേണ്ടി കരുതിക്കൂട്ടി അവൻ പാടുന്ന പാട്ടുകൾ ആത്മതാപത്തിലേക്കു അവനെ വലിച്ചു താഴ്ത്തും. കോപപരീതനായി സംസാരിക്കുന്നതായി ഭാവിച്ചുകൊണ്ടു് അവൻ തന്നെത്താൻ മന്ത്രിച്ചു. “അവരെ ഞാൻ കാണിച്ചുകൊടുക്കാം! അവർ കണ്ടുകൊള്ളട്ടെ, വീട്ടിലേക്കു തിരിച്ചുചെല്ലുവാനുള്ള തൻേറടം എനിക്കുണ്ടോ എന്നു്!! ”

താൻ ഇപ്പോൾ എവിടെയാണെന്നറിയാതെ തന്നെപ്പററി ചിന്തിച്ചു് വ്യസനാക്രാന്തരായി ഉഴലുന്ന കുടുംബാംഗങ്ങളോടു് ദേഷ്യപ്പെട്ടു സംസാരിക്കുന്നതായി ഭാവിച്ചുകൊണ്ടാണു് ഈ വാക്കുകൾ ജോണി പറഞ്ഞുപോയതു്. വീട്ടിലേക്കു തിരിച്ചു ചെല്ലുന്നതിലും തൻെറ മിടുക്കു് അവരെ കാണിച്ചുകൊടുക്കുവാനാണു് അവൻെറ ഭാവം. വാസ്തവത്തിൽ ഒരു വലിയ കളിപ്പാണു് അതിൽ ജോണിക്കു പററുന്നതു്. പല ഖണ്ഡിതഹൃദയങ്ങളുടെയും മുറിവുണക്കിയിട്ടുള്ള, പല മലിനഹൃദയങ്ങളെയും വിശുദ്ധീകരിച്ചിട്ടുള്ള ആ ‘കളിപ്പി’ലാണു് ജോണിയും ചെന്നകപ്പെട്ടിരിക്കുന്നതു്. നേരു പറഞ്ഞാൽ വയസ്സുകൊണ്ടു് പുരുഷപ്രാപ്തി ജോണിക്കുണ്ടെങ്കിലും ഇന്നും അവൻെറ സ്വഭാവം കുട്ടികളുടേതാണു്. അതിൻെറ പ്രകടനമാണു് ഈ വെപ്രാളങ്ങളെല്ലാം. വീട്ടിലെത്താനുള്ള ‘ജ്വരം’ ജോണിയിൽ വർദ്ധിച്ചു. ജീവനുതുല്യം സ്നേഹിക്കുന്ന അവൻെറ അമ്മയെ കാണാനുള്ള ഹൃദയസ്പന്ദനം വല്ലാതെ ശക്തിപ്പെട്ടു.

ഒരു സുപ്രഭാതത്തിൽ കന്നാലിപ്പററങ്ങളുടെ ചാർജു് മറെറാരു പയ്യനെ ഏല്പിച്ചിട്ടു് ജോണി നേരെ കുതിരലായത്തിലേക്കു നടന്നു. അവൻെറ സന്തതസഹ

ചാരിയും വാഹകനും ആയിരുന്ന ആ ആത്മമിത്രം— കുതിര, അവിടെയാണ്. അതിന്റെ ഗളസ്കന്ധങ്ങളെ കെട്ടിപ്പിടിച്ച് ഉമ്മവെച്ചുകൊണ്ട് അവൻ പറഞ്ഞു. "പ്രിയമിത്രമേ, സലാം!" പിന്നീട് ഒരു നിമിഷംപോലും അവിടെ നിന്നില്ല. തോക്കും കുതിരയുടെ ജീനിയും വിററു കിട്ടിയ പണംകൊണ്ട് പരിഷ്കൃതരീതിയിലുള്ള ഒരു ജോടി വസ്ത്രം വാങ്ങി ധരിച്ചുകൊണ്ട് കെൻറുക്കിയിലെ പിതൃഭവനത്തെ ലക്ഷ്യമാക്കി യാത്ര തുടങ്ങി. നന്ദിഹീനനായ ആ ധൂർത്തപുത്രനിലേക്കു ദൈവത്തിന്റെ കരുണ പ്രവഹിച്ചു.

റെയോഗ്രാൻറിൽനിന്നു ജോണിയുടെ ശ്രദ്ധയെ, സംഗീതവും ഏകാന്തതയും ഉപകരണമാക്കി, പിതൃഭവനത്തിലേക്കു തിരിച്ചുവിട്ടപ്പോഴും ദൈവം ആ കൃതഘ്നന്റെ നേരെ കരുണ കാണിക്കുകയാണ് ചെയ്തതെന്നു പറഞ്ഞതിന്റെ സാരം നിങ്ങൾക്കു മനസ്സിലായെന്നു കരുതുന്നു. ഓ, അതു ദൈവതൃക്കരങ്ങളുടെ പ്രവൃത്തിതന്നെയായിരുന്നുവെന്നുള്ളതിൽ യാതൊരു സംശയവുമില്ല. അദൃശ്യവും സാവധാനവും ആയിട്ടാണ് ആ പരിവർത്തനം അവനിൽ വളർന്നുകൊണ്ടിരുന്നതെങ്കിലും അതേററവും ഫലപ്രദമായിരുന്നു. എന്താണ് തന്നെ വീട്ടിലേക്കു തിരിച്ചുവിടുന്നതെന്ന് ആ കെൻറുക്കിയന് അപ്പോഴും മനസ്സിലായില്ല. വിജയവാഞ്ഛ മാത്രമായിരുന്നു എപ്പോഴും അവന്റെ മുഖ്യോദ്ദേശ്യം. എന്നാൽ, റെയോഗ്രാൻറിൽനിന്നു അനേകമൈൽ യാത്രചെയ്തു കെൻറുക്കിയിൽ ചെന്നെത്തിയപ്പോഴും, അവൻതന്നെ സമ്മതിക്കുന്നു, വിജയശ്രീലാളിതനായിട്ടല്ല, നേരെമറിച്ച് പരാജിതനായിട്ടാണ് താൻ തിരിച്ചെത്തിയതെന്ന്.

# IV

# പിതൃഭവനത്തിലേക്ക്

നീണ്ട ഒരു ചൂളംവിളിയോടുകൂടി തീവണ്ടി നീങ്ങിത്തുടങ്ങി. ആ കെൻറുകിയൻ വീണ്ടും ജോൺഗ്രീൻഹാനിങ്ങായി. സ്വന്തം പേരിനെ വീണ്ടും സ്വീകരിച്ചപ്പോഠം അവന് കൂടുതൽ സന്തോഷമായി. ഏറെ നാളുകളായി അസ്വസ്ഥമായിരുന്ന അവൻെറ ഉള്ളിൽ ഉല്ലാസവും ഉന്മേഷവും തത്തിക്കളിച്ചു. വളരെക്കാലം വിസ്തൃതമായ മേച്ചിൽസ്ഥലങ്ങളിലൂടെ ഉല്ലസിച്ചാടി നടന്ന ജോണിക്ക് തീവണ്ടിയിലെ ഇടുങ്ങിയതും വൃത്തിഹീനവും ധൂമാവൃതവുമായ കംപാർട്ടുമെൻറുകഠം പിടിച്ചില്ല. അവൻ വാങ്ങിച്ച പരിഷ്കൃതരീതിയിലുള്ള ഡ്രസ്സുകഠം ദേഹത്തിനു യോജിച്ചതായിരുന്നില്ല. തടിക്കഷണംപോലെ പരുപരുത്ത തുകൽക്കൊണ്ടുണ്ടാക്കിയ ഒരു ജോടി പുതിയ ചെരുപ്പുകളാണ് അവൻ ഇട്ടിരുന്നത്. അതെല്ലാം ധരിച്ചിട്ട് ജോണിക്ക് ഒരു വല്ലാത്ത അസുഖം. കെൻറുക്കിയെ ലക്ഷ്യമാക്കി മുന്നോട്ടു കുതിച്ചു പാഞ്ഞുകൊണ്ടിരുന്ന തീവണ്ടിയുടെ ഗതിയൊഴിച്ച് മറെറാന്നുംതന്നെ ജോണിക്ക് സന്തോഷകരമാ

യി തോന്നിയില്ല. വീടിനെപ്പററിയുള്ള ഏകാഗ്രചിന്ത ഈ വിഷമതകളെയെല്ലാം സഹിക്കുന്നതിന് അവനെ സന്നദ്ധനാക്കി.

"നാഷ് വില്ലടെന്നാസ്" ഒരു വലിയ പട്ടണമാണ്. അവിടെ തീവണ്ടിനിന്നു. ജോണി തീവണ്ടിയിൽനിന്നിറങ്ങി. വളരെ സന്തോഷഭരിതനായിട്ടാണ് പുറത്തോട്ട് ചാടിയത്. തീവണ്ടിയിൽനിന്നിറങ്ങിയപ്പോഴം ആശ്വാസമായി. എങ്ങനെയായാലും കഷ്ടപ്പെട്ടല്ലോ. റെയോഗ്രാൻറിൽനിന്നും ജന്മനാടായ കെൻറുക്കിലേക്ക് അടുത്തുവരികയാണ്. ആ വലിയ പട്ടണത്തിലെ ആഡംബരക്കം കാഴ്ചകളുംകണ്ടു രസിക്കുന്നതിന് അവൻ പോയില്ല. അവൻ ഒരു നിമിഷം പോലും കളയാതെ ഒരു കുതിരവണ്ടിപിടിച്ച് നേരെ 'ഓവൻസ് ബറോയി'ലേക്ക് യാത്രതിരിച്ചു. തീവണ്ടിയെക്കാൾ കൂടുതൽ കുലുക്കവും ചാട്ടവും ഉണ്ടെങ്കിലും അതിലുണ്ടായിരുന്നതുപോലെ പുകയുടെ ശല്യം ഇല്ലായിരുന്നു. സ്വന്ത നാട്ടിലെത്തിയപ്പോഴം ജോണിയുടെ ഉന്മേഷം വർദ്ധിച്ചു. ചിരപരിചിതങ്ങളായിരുന്ന ആ സ്ഥലവിഭാഗങ്ങളിലൂടെ വണ്ടിയിലിരുന്നുകൊണ്ട് അവൻ കണ്ണോടിച്ചു. അങ്ങുമിങ്ങും വന്നിട്ടുള്ള അല്പസ്വല്പമാററങ്ങളും പുതുതായി ഉണ്ടാക്കിയിട്ടുള്ള തോട്ടങ്ങളും എല്ലാം വലിയ ചാരിതാർത്ഥ്യത്തോടും സന്തോഷത്തോടുംകൂടി നോക്കി മനസ്സിലാക്കി. കുന്നിനേയും, കുഴിനയും ഒരുപോലെ ഞ്ഞരിപ്പിക്കുന്ന കാഴ്ചകളിൽ മനസ്സ് വ്യാപരിച്ചിരുന്നതുകൊണ്ട് യാത്രാദൈർഘ്യമോ ക്ലേശമോ ഒന്നും അറിഞ്ഞില്ല. അവയെല്ലാം പെട്ടെന്നു കടന്നുപോയതുപോലെ അവനു തോന്നി.

ഓവൻസ് ബറോയിൽനിന്നും കുറെദൂരം യാത്ര ചെയ്തുകഴിഞ്ഞപ്പോഴേക്കും മട്ടെല്ലാം മാറി. ഉന്മേഷവും

സന്തോഷവുമെല്ലാം പമ്പകടന്നു. ഒരു വല്ലാത്ത ഉൽക്കണ്ഠയും ഭീതതാപവും അവനെ ബാധിച്ചു. അതു് അനുനിമിഷം കൂടിവരുന്നതിൽ ജോണി അത്ഭുതപ്പെട്ടു. റെയോഗ്രാൻറിൽനിന്നും വരുന്ന ആ കന്നുകാലിച്ചെറുക്കൻ വാസ്തവത്തിൽ ഇപ്പോഴും സംഭ്രാന്തനാണ്. ഏതാനും മിനിട്ടുകൾകൂടി കഴിഞ്ഞാൽമതി, അവൻ പിതൃഭവനത്തിൽ എത്തിച്ചേരും, കുടുംബാംഗങ്ങളുടെ എല്ലാം മുമ്പിൽ നിൽക്കേണ്ടിവരും. വീരവാദവും, ധൈര്യവുമെല്ലാം ഓടിയൊളിച്ചു. കഴിഞ്ഞ ഒമ്പതു കൊല്ലങ്ങളും ഒരു മണിക്കൂറുപോലെ കടന്നുപോയി. പുകയിലത്തോട്ടം തീ വച്ചുചുട്ടു് ഓടിപ്പോയി അകലെ ഒരു വൃക്ഷച്ചുവട്ടിൽ കിടന്നുറങ്ങിയശേഷം എഴുന്നേറ്റപ്പോഴും അപ്പനെ തോല്പിക്കുന്നതിന് അദ്ദേഹത്തോടു തെറ്റുചെയ്തു വിദേശത്തു തെണ്ടിത്തിരിഞ്ഞു ജീവിക്കേണ്ടിവന്നതിൽ തോന്നിയ ലജ്ജയും അവമാനഭീതിയും ഇപ്പോഴും വീണ്ടും മനസ്സിൽ കടന്നുകൂടി. ഇന്നലെ കണ്ടതുപോലെയാണ് പിതാവിൻെറ ഓർമ്മ ജോണിയുടെ മനസ്സിൽ. അവൻെറ മുഖം തുടുത്തു. ഇന്നലെയാണ് പിതാവിൻെറ ഒരാണ്ടത്തെ സമ്പാദ്യം ധൂമപടലങ്ങളാക്കി അന്തരീക്ഷത്തിൽ ലയിപ്പിച്ചശേഷം താൻ വീട്ടിൽനിന്നും ഒളിച്ചോടിപ്പോയതെന്ന് അവന് തോന്നി. തിരിച്ചുവരാതിരുന്നുവെങ്കിൽ എത്രയോ നന്നായിരുന്നു എന്നുപോലും കരുതിപ്പോയി. ഇങ്ങനെയുള്ള ചിന്താപരമ്പരകളിൽ നിമഗ്നനായിരുന്നതുകൊണ്ട് ദൂരംപോയതൊന്നും അറിഞ്ഞില്ല. വണ്ടിക്കാരൻ വീട്ടിൻെറ പടിക്കൽ വണ്ടി നിറുത്തിയപ്പോഴാണ് ചിന്തയിൽനിന്നുണർന്നതു്. നൈരാശ്യവും നിശ്ചയവും ഇടകലർന്ന മുഖത്തോടെയാണ് അവൻ വീട്ടിൻെറ പടിക്കലേക്ക് കാലുകുത്തിയതു്.

വീടു കണ്ടപ്പോഴേക്കും ചങ്കിടിപ്പു വർദ്ധിച്ചു. ഒറ്റ നോട്ടത്തിൽ എല്ലാം കണ്ടു. യാതൊരു മാററവും

അവിടെയെങ്ങും വന്നിട്ടില്ല. എല്ലാം പഴയതുപോലെ ക്രമമായും ശാന്തമായും സ്ഥിതിചെയ്യുന്നു. അവൻ പോയപ്പോഴുണ്ടായിരുന്ന ആ പട്ടിപോലും അവിടെയുണ്ട്. വീട്ടിന്റെ മുൻവശത്തെ വരാന്തയിൽ അതു കിടന്നുറങ്ങുകയാണ്. പടികടന്ന് വീട്ടിന്റെ മുററത്തേക്ക് അവൻ പ്രവേശിച്ചു. ഹൃദയം വല്ലാതെ തുടിച്ചു. ആരെയായിരിക്കാം അവിടെ ആദ്യമായി കാണുന്നത്? അവരെന്തായിരിക്കാം പറയാൻ പോകുന്നത്? എന്തു മറുപടിയാണ് അവരോടു പറയേണ്ടത്? ഇതൊക്കെയാണ് അവന്റെ അപ്പോഴത്തെ ചിന്തകൾ. വീട്ടിന്റെ പോർട്ടിക്കോയിലേക്കു കാലെടുത്തു വെച്ചപ്പോഴേക്കും ആ പട്ടി അറിഞ്ഞു. അതു കുരച്ചുംകൊണ്ട് ചാടി എഴുന്നേററു. അതവനെ സമീപിച്ച് മണംപിടിച്ച് ചെവികൾ കൂർപ്പിച്ചുകൊണ്ട് അവന്റെ മുഖത്തേക്ക് സൂക്ഷിച്ചുനോക്കി, കരയുതുടങ്ങി. സന്തോഷസൂചകമായിരുന്നു അതിന്റെ ശബ്ദം. ആ പട്ടി അവനെ പെട്ടെന്നു തിരിച്ചറിഞ്ഞു. ഇതൊന്നും നോക്കിക്കൊണ്ട് ജോണി നിന്നില്ല. ഒററച്ചാട്ടത്തിന് അവൻ പോർട്ടിക്കോയിൽ കയറി. പട്ടിയും വിട്ടില്ല. അതും എത്തി കൂടെ. പിൻകാലുകളിൽ എഴുന്നേററുനിന്ന് മുൻകാലുകൾ ജോണിയുടെ വക്ഷസ്സിലേക്ക് ആർപ്പിച്ചുകൊണ്ട് അതു സ്വാമിഭക്തിപ്രകടനങ്ങളാരംഭിച്ചു. അവന് ആ പട്ടിയുടെ സ്വാഗതാശംസയെ സ്വീകരിക്കുന്നതിന് നേരംകിട്ടിയില്ല. മെലിഞ്ഞു കൃശഗാത്രയായ ഒരു സ്ത്രീ വന്ന് ജനാലയിലൂടെ തല നീട്ടി പുറത്തേയ്ക്കു. അവൾ ഒന്നേ നോക്കിയുള്ളു. പെട്ടെന്ന് തലയും വലിച്ചുകൊണ്ട് മുൻവശത്തെ കതകിന്റെ സമീപത്തേയ്ക്കു ഓടി.

അവൾ കതകു തുറന്നു. ഒരു സെക്കൻറു നേരത്തേക്ക് ഒന്നും ശബ്ദിക്കുവാൻ അവൾക്കു കഴിഞ്ഞില്ല.

മെലിഞ്ഞു് അസ്ഥിമാത്രസ്ഥിതനായ ആ ആഗതനെ അവൾ ആപാദചൂഡം സൂക്ഷിച്ചുനോക്കി. ഒരക്ഷരം പോലും ഉരിയാടാതെ ആ അമ്മ മകനെ കെട്ടിപ്പിടിച്ചു. മകനും അമ്മയെ ഗാഢാശ്ലേഷം ചെയ്തു. കണ്ണു നിറഞ്ഞെങ്കിലും മന്ദഹസിക്കുന്നതിനു ശ്രമിച്ചുകൊണ്ടു് അവൻ പറഞ്ഞു:—

“അമ്മേ വരിക. അമ്മ ഒന്നു ചിരിച്ചു. അമ്മയുടെ വികൃതിക്കുട്ടൻ തിരിച്ചെത്തിയല്ലോ.”

ജോണിയുടെ തോളിലേക്കു കൈയിട്ടുകൊണ്ടു് ആ മാതാവു് മകന്റെ മുഖത്തെ സസൂക്ഷ്മം പരിശോധിച്ചു. അവൾ പറഞ്ഞു:—

“നിനക്കു യാതൊരു മാററവും വന്നിട്ടില്ല; അല്പം പോലുമില്ല.” ആ മാതാവു് മകനെ മതിവരുവോളം തെരുതെരെ ചുംബിച്ചു.

കൈകോർത്തു പിടിച്ചുകൊണ്ടു് അമ്മയും മകനും കൂടി അകത്തേക്കു പോയി. അവർ മുറിയിൽ കയറിക്കഴിഞ്ഞില്ല, അപ്പോഴേക്കും പുറകിലത്തെ വാതൽ തുറന്നു് പിതാവു് അകത്തേക്കു വന്നു. ഒരു നീഗ്രോ ചെറുക്കൻ ജോണി വന്നവിവരം അദ്ദേഹത്തെ അറിയിച്ചു.

“മാസ്റ്റർ, ജോണി വന്നു. ജോണി വന്നുപോയി!” അദ്ദേഹം ദ്രുതഗതിയിൽ അടുക്കളയിൽക്കൂടി കടന്നു് ഓടിയെത്തി.

“എന്റെ പൊന്നു മകനേ,” ആ പിതാവു് അവനെ ഗാഢാലിംഗനംചെയ്തു. മകനും അപ്പനെ കെട്ടിപ്പിടിച്ചു. ആ ആലിംഗനംവഴി അനേകകാര്യങ്ങൾ അവർ അന്യോന്യം പറഞ്ഞുതീർത്തു. കുററസമ്മതവും പാപപ്പൊറുതിയും എല്ലാം അതിലൂടെ ക്ഷണത്തിൽ കഴിഞ്ഞു. നെടുങ്കൊല്ലത്തെ വിപ്രവാസവും എല്ലാം വിസ്മരിക്കപ്പെട്ടു.

അന്നുമുതൽ ഹാനിംഗ് കുഡുംബത്തിന് ഒരു നവജീവൻ വീണു. അവരെല്ലാം ഭക്ഷണത്തിന് ഇരുന്നു. ആ രംഗം ആരെങ്കിലും സൂക്ഷ്മനിരീക്ഷണം ചെയ്തിരുന്നെങ്കിൽ ഒരു പ്രത്യേകത അവർക്കവിടെ ദർശിക്കാമായിരുന്നു. സിനിയർ ജോൺ ഹാനിംഗ്, ജോണിയേക്കാളും ഉല്ലാസഭരിതനും ചെറുപ്പക്കാരനുമായി കാണപ്പെട്ടു. കുട്ടികളെപ്പോലെ അദ്ദേഹം സന്തോഷാതിരേകത്താൽ തുള്ളിച്ചാടി. എല്ലാവരും ജോണിയുടെ അടുത്തുകൂടി. സഹോദരീസഹോദരന്മാർക്കെല്ലാം ഉണ്ട് അനേക കാര്യങ്ങൾ ജോണിയോടു ചോദിക്കുവാൻ. അമ്മയും അപ്പനും വിസ്മയപൂർവ്വം ജോണിയുടെ മുഖത്തു ദൃഷ്ടിയുറപ്പിച്ചിരിക്കുകയാണ്. ചോദ്യകർത്താക്കളെക്കാളും ആ വത്സലമാതാപിതാക്കളാണ് ഇന്ന് ജോണിയുടെ ഓരോ നോക്കും വാക്കും സശ്രദ്ധം നിരീക്ഷിക്കുന്നത്. അവർ കൗതുകപൂർവ്വം അവന്റെ വാക്കുകളെ ശ്രവിച്ചു. വാക്കുകളെക്കാൾ ജോണിയുടെ മോഹനത്വമാണ് അവരുടെ കണ്ണുകൾ പരിശോധിക്കുന്നത്. ആ ധൂർത്തപുത്രനിൽ അവർ പതിച്ച ഓരോ നോട്ടവും സ്നേഹവികാരങ്ങൾകൊണ്ടു നിറഞ്ഞിരുന്നു. ഓരോ വീക്ഷണവും ആർത്തിയോടുകൂടിയവയായിരുന്നു. ഏഴു കൊല്ലമെന്നു് തങ്ങളെ സന്താപസാഗരത്തിൽ ആഴ്ത്തിക്കൊണ്ടു് പുറം ചാടിപ്പോയ ആ ബാലൻ പൂർണ്ണവളർച്ച പ്രാപിച്ച ഒരു പുരുഷനായി തിരിച്ചെത്തിയിരിക്കുന്നു. അവനെ ആ രാത്രിയിൽ മതിവരുവോളം കാണുന്നതിനോ അവന്റെ വാക്കുകളെ തൃപ്തിയാകുവോളം കേൾക്കുന്നതിനോ അവർക്ക് കഴിയുന്നില്ല. സ്നേഹത്തിന്റെ ശക്തിവിശേഷം അത്ഭുതകരംതന്നെ. അതു തെറ്റുകളെ വേഗത്തിൽ ക്ഷമിക്കുകയും വിസ്മരിക്കുകയും ചെയ്യുന്നു. കുടുംബസ്നേഹത്തിൽ ദൈവം തന്റെ കാരുണ്യത്തിന്റെ ഒരു വലിയ പങ്കു നിക്ഷേപിച്ചിട്ടു

ണ്ടെന്നു പറയുന്നതു് എത്രയോ പരമാൎത്ഥമാണു്. അതാണല്ലോ കുടുംബജീവിതത്തിന്റെ ആസ്വാദ്യത.

ആ കന്നുകാലിച്ചെറുക്കനെ സംബന്ധിച്ചിടത്തോളം അവയെല്ലാം വാസ്തവമായിരുന്നു. ബാലാൎക്കന്റെ കനകരശ്മി പ്രളയത്തിൽ പ്രകൃതിമാതാവിന്റെ ഉല്ലാസം വൎദ്ധിച്ചുവരുന്നതുപോലെ, പ്രഭാതസൂൎയ്യന്റെ ഇളംകതിരുകൾ തട്ടി വിടൎന്നു വികസിക്കുന്ന മനോഹരകുസുമംപോലെ, ആ കുടുംബാംഗങ്ങളുടെ സ്നേഹവികാരങ്ങളുടെ ഓളം തട്ടലേറ്റു ജോണിയുടെ ഹൃദയം കുളുൎത്തു. അവന്റെ സ്വഭാവത്തിന്റെ മാധുൎയ്യവും, മനൊധൈൎയ്യവും, തളിരുപോലെ മൃദുലവും ആത്മാൎത്ഥവുമായ സ്നേഹവികാരങ്ങളും എല്ലാം പെട്ടെന്നു തട്ടിയുണൎത്തപ്പെട്ടു. നോക്കിലും, വാക്കിലും, പ്രവൃത്തിയിലും അവയെല്ലാം മാറിമാറി പ്രതിബിംബിച്ചു. അവയെല്ലാം ജോണിക്കു് ഒരു പുനൎജ്ജനനം, ഒരു സമൂലപരിവൎത്തനം നൽകി.

ജോണിയുടെ പുനരാഗമനത്തിന്റെ നവീനതയും സന്തോഷവും വളരെക്കാലത്തേക്കു് ആ കുടുംബത്തിൽ നിലനിന്നു. വാസ്തവംപറഞ്ഞാൽ അതൊരിക്കലും അവിടെനിന്നും തീൎത്തും വിട്ടുപോയില്ല. അവൻ അവരോടൊന്നിച്ചു താമസമാക്കിയപ്പോൾ അതൊന്നുകൂടി ദൃഢമൂലമായിത്തീൎന്നു. റെയോഗ്രാന്റിൽനിന്നും ആ കെന്റുക്കിയിൽവന്നു കുറെ നാളുകളായപ്പോഴേക്കും കന്നുകാലിപ്പിള്ളരുടെ പ്രത്യേക സ്വഭാവരീതികളൊക്കെ അവനെ വിട്ടുമാറി. അവൻ ഒരു നല്ല കൃഷിക്കാരനായി. പുകയില കൃഷിയിൽ അപ്പനെ സഹായിക്കുവാൻ പുറപ്പെട്ടു. കൃഷിയിലുള്ള ഉത്സാഹവും അദ്ധ്വാനവും കണ്ടു് പിതാവു് അതിശയിച്ചു. എത്ര കാൎയ്യക്ഷമമായ ശിക്ഷണവും സ്വഭാവരൂപവൽക്കരണവുമാണു് കന്നുകാലിപ്പററകളെ അടിച്ചുകൊണ്ടു് റെയോഗ്രാന്റിൽക്കൂ

ടി അലഞ്ഞുനടന്ന ആ കന്നുകാലിച്ചെറുക്കനു ലഭിച്ചിരിക്കുന്നതു്! അവനിൽ പ്രവർത്തിച്ച അത്ഭുതശക്തി എന്താണെന്നു് പിതാവു് വിസ്മയിച്ചു. ജോണിയുടെ ഇപ്പോഴത്തെ ജീവിതം പല നൂതനകാര്യങ്ങളും അദ്ദേഹത്തിനു വെളിപ്പെടുത്തി. അവനുണ്ടായിരുന്ന അസ്വാസ്ഥതയെല്ലാം ഓടി മറഞ്ഞു. ഉദാസീനതയും അലസതയും പരിപൂർണ്ണമായി അവനെ വിട്ടുമാറി. പഴയ മനുഷ്യനല്ല അവനിപ്പോൾ. ഉത്സാഹിയായ ഒരു കൃഷിക്കാരനേപ്പോലെ ചുമതലാബോധത്തോടെ, പിതാവിന്റെ സമ്പാദ്യത്തെ പരമാവധി വർദ്ധിപ്പിക്കുന്നതിന് അഹോരാത്രം തത്രപ്പെടുന്ന ഒരു പുത്രനായി, കൃഷികാര്യങ്ങളിൽ മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ചു് പിതാവുമൊത്തു് ജോണി പണിയാരംഭിച്ചു.

പിതാവിന്റെ പുകയിലശാലയെ നോക്കി ഒരു ദിവസം സായംകാലത്തു് വിചാരനിമഗ്നനായി ജോണി നില്ക്കുകയായിരുന്നു. സീനിയർ ജോൺ എതിരെ വരുന്നതൊന്നും ചിന്താനിമഗ്നനായ ജോണി അറിഞ്ഞില്ല. കുറെ നേരത്തേക്കു് പിതാവു് മകനെ സൂക്ഷിച്ചു നോക്കിക്കൊണ്ടു് എന്തിനെപ്പറ്റിയാണു് ഇവനിത്ര ഗാഢമായി ചിന്തിക്കുന്നതെന്നു് അതിശയിച്ചു. അദ്ദേഹം എന്തെങ്കിലും സംസാരിക്കുന്നതിനു മുമ്പായി ജോണി ചിന്തയിൽനിന്നുണർന്നു. അവൻ പിതാവിനെക്കണ്ടു. അവന്റെ മുഖം പെട്ടെന്നു വിവർണ്ണമായി. എങ്കിലും മന്ദഹസിക്കുന്നതിനു ശ്രമിച്ചുകൊണ്ടു് പിതാവിന്റെ സമീപത്തേക്കു് അടുത്തുചെന്നു. കൈകൾ രണ്ടും സ്വന്തം തോളിലിട്ടുകൊണ്ടു് പുകയിലശാലയെ നോക്കി അവൻ പറഞ്ഞു.

"അപ്പാ, എനിക്കു വളരെ സങ്കടം തോന്നുന്നുണ്ടു് അതേക്കുറിച്ചു്. ഞാൻ വളരെ സങ്കടപ്പെടുന്നു." പെ

ട്ടെന്ന് പിതാവിന്റെ കരങ്ങൾ മകന്റെ ദേഹത്തെ ആവരണം ചെയ്തു. അവനെ മാറോടുചേർത്ത് ഗാഢാശ്ലേഷം ചെയ്തുകൊണ്ട് അപ്പൻ പറഞ്ഞു.

"മകനെ, അതു മറന്നുകളയുക. അതൊക്കെ കഴിഞ്ഞുപോയില്ലേ; അതെപ്പററി ചിന്തിച്ചു സങ്കടപ്പെടരുത്."

ഇങ്ങനെ ഒരു സൂചന മാത്രമേ പ്രസ്തുത സംഭവത്തെപ്പററി ജോണിയുടെ പുനരാഗമനത്തിനുശേഷം ഉണ്ടായിട്ടുള്ളു. ആ കുററം പിതാവു ജോണിയോടു പൂർണ്ണമായി ക്ഷമിക്കുകയും എന്നന്നേക്കുമായി വിസ്മരിക്കുകയും ചെയ്തിരുന്നു. എന്നാൽ, ജോണിക്ക് അതിനെ ഒരു നാളും വിസ്മരിക്കുവാൻ കഴിഞ്ഞില്ല.

ജോണി മറെറാരു കുററസമ്മതംകൂടെ നടത്തി. അതവന്റെ മാതാവിനോടായിരുന്നു. ഒരു സായാഹ്നം അമ്മയും മകനും തനിച്ചിരുന്നു. റെയോഗ്രാൻറിലെ മഹിമാവുകളെയും ധീരകൃത്യങ്ങളെയും പററിപ്പറഞ്ഞു കേൾപ്പിച്ച് ജോണി അമ്മയെ രസിപ്പിക്കുകയാണ്. തന്റെ കുതിരയെ പാട്ടുപാടി ആനന്ദിപ്പിക്കാറുണ്ടെന്നും മററും അവൻ പറഞ്ഞു. അമ്മയ്ക്കതു വിശ്വാസമായില്ല. വളർച്ചപ്രാപിച്ച ഒരു മനുഷ്യൻ കുട്ടികളെപ്പോലെ കുതിരകളെ പാട്ടുപാടി രസിപ്പിക്കുകയോ? അതു കേട്ട് മാതാവ് പൊട്ടിച്ചിരിച്ചുപോയി. ജോണിയും ഒപ്പം ചിരിച്ചു. കുതിര എത്രയോ നല്ല ഒരു സ്നേഹിതനാണെന്നും, അവനോട് അതു് എത്ര [illegible]കമായി ഇണങ്ങിയിരിക്കുന്നെന്നും, ആ മൃഗവും അവനും തമ്മിലുള്ള സ്നേഹാധിക്യം പറഞ്ഞറിയിക്കുവാൻ സാധിക്കുകയില്ലെന്നും അവൻ അമ്മയെ വിവരിച്ചു കേൾപ്പിച്ചു.

"ജോണി, നീ അതിശയോക്തി പറയുകയാണ്" അമ്മ പറഞ്ഞു.

"അല്ലമ്മേ, അതു എന്നെ വളരെയധികം ആകർഷിച്ചതുകൊണ്ടു പറയുകയാണു്."

"നീ എന്തു പാട്ടുകളാണു് കതിരയെ പാടി കേൾപ്പിക്കാറുണ്ടായിരുന്നതു്?"

"എല്ലാത്തരം പാട്ടുകളും" ജോണി പറഞ്ഞു. "കന്നുകാലിപ്പിള്ളേർക്ക് അവരുടെ സ്വന്തം പാട്ടുകളുണ്ടു്. എന്നാൽ ഈ അവസാന വർഷങ്ങളിലൊന്നും ഞാൻ അവ പാടിയിട്ടില്ല. ശോകാത്മകങ്ങളായ കെൻറുക്കിയൻ പാട്ടുകളും ഗീതങ്ങളുമായിരുന്നു ഞാൻ പാടിയിരുന്നതു്. കാരണമെന്താണെന്നോ? വീട്ടിലെത്താനുള്ള ഏക വിചാരം മാത്രമേ അപ്പോൾ എനിക്ക് ഉണ്ടായിരുന്നുള്ളു. എന്നാൽ അതെന്നാണെന്നു് അതെനിക്ക് അറിവാൻ കഴിഞ്ഞിരുന്നില്ല. അതേ അമ്മേ, വീട്ടിലേക്ക് തിരിച്ചുവരുന്നതു് ഒരു വലിയ കാര്യമാണു്." ഇത്രയും പറഞ്ഞു നിർത്തിയിട്ടു് തന്നെത്താൻ മറന്നു് ജോണി പാടുവാനാരംഭിച്ചു. നീഗ്രോകളുടെ ഒരു പാട്ടാണു് അവൻ പാടിയതു്.

ആ പാട്ടു് കുടുംബാംഗങ്ങളെയെല്ലാം ആകർഷിച്ചു. അവരെല്ലാം അതു ശ്രദ്ധിച്ചു കേട്ടു. ഒതയ്ക്കുമ്പോഴും, ഉടയ്ക്കുമ്പോഴും, അടിയ്ക്കുമ്പോഴും അപ്പോൾ മുതൽ ആ പാട്ടു് അമ്മക്ക് മൂളിപ്പാട്ടായി. ജോണിയുടെ ആ പാട്ടു് എപ്പോഴും ആ കുടുംബത്തിൽനിന്നു് ഉയരുന്നതു കേൾക്കാം. ഓരോ അധരത്തിൽനിന്നും മാറിമാറി ആ മധുരഗീതം പുറപ്പെട്ടുകൊണ്ടിരുന്നു. പകൽസമയത്തു മാത്രമല്ല ചെങ്കനൽ പ്രഭയിൽ അന്തരീക്ഷത്തെ ശോഭായമാനമാക്കികൊണ്ടു് അന്തിക്കതിരവൻ അന്തർദ്ധാനം ചെയ്യുന്ന സന്ധ്യാസമയങ്ങളിലും നീലാംബരത്തിൽ വെള്ളിക്കതിരൊളികൾ പ്രസരിപ്പിച്ചുകൊണ്ടു് താരകഗണങ്ങൾ മിന്നിത്തിളങ്ങുന്ന രാ

ത്രികാലങ്ങളിലും ആ നീഗ്രോപ്പാട്ട് അവിടെ ആവൎത്തിച്ചു പാടുന്നതു കേൾക്കാം. അരുമക്കുഞ്ഞിനെ പാടിയുറക്കുന്ന മാതാവിൻെറ താരാട്ടിൽ ഒളിഞ്ഞുകിടക്കുന്ന മാതൃസ്നേഹമോ. ഭക്തിപാരവശ്യത്താൽ ഹൃദയം തുടിക്കുന്ന നീഗ്രോസന്യാസിയുടെ ആദ്ധ്യാത്മികചൈതന്യപ്രവാഹമോ ആ പാട്ടിൽനിന്ന് നിങ്ങൾക്ക് മാറി മാറി ആസ്വദിക്കാം. ജോണിക്കു പാടാനറിയാം. അതുപോലെ പാടാൻകഴിവുള്ള കലാസമ്പന്നന്മാർ വളരെ വിരളമാണ്.

കുഞ്ഞനുജന്മാർ അടുത്തുകൂടി കന്നുകാലിപ്പിള്ളേരുടെ എല്ലാത്തരം പാട്ടുകളും പാടുന്നതിന് ജ്യേഷ്ഠനെ നിർബ്ബന്ധിക്കും. അവരുടെ ആഗ്രഹമനുസരിച്ച് ജോണി പാടും. ആ പാട്ടുകളൊക്കെ അവരെ അവൻ പഠിപ്പിച്ചു. പിയാനോയും അവരെ അഭ്യസിപ്പിച്ചു. സഹോദരികൾക്ക് പിയാനോ പഠിക്കുവാൻ അത്ര വശമല്ലെന്ന് മനസ്സിലാക്കി, അവരെ മററു സംഗീതവിദ്യകൾ അവൻ പഠിപ്പിച്ചു. ജോണിയിൽനിന്നും കന്നുകാലിപ്പിള്ളേരുടെ എല്ലാ പാട്ടുകളും ആ സഹോദരീസഹോദരന്മാർ ഹൃദിസ്ഥമാക്കി. മണിനാദംപോലെയുള്ള ആ സ്വരമാധുരിയിൽ ജോണിയുടെ എത്ര പാട്ടുകൾ കേട്ടാലും അവൎക്കു പോരാ. അവരെ സന്തോഷിപ്പിക്കുവാൻ ജോണി എപ്പോഴും പാടിക്കൊണ്ടിരുന്നു.

ഇങ്ങനെയൊക്കെയാണെങ്കിലും ആ പഴയ സ്വഭാവം വലിയ മാററമൊന്നുമില്ലാതെ ജോണിയിൽ അവശേഷിച്ചിരുന്നു. കന്നുകാലികൾക്കും കുതിരകൾക്കും മനുഷ്യർക്കുമൊക്കെ അതറിയാം. ഗൃഹപരിസരങ്ങളിലും, ജോലിസ്ഥലത്തും വയലിലും മനുഷ്യരോടുള്ള വൎത്തനത്തിൽ പിതൃഭവനത്തിലേക്കുള്ള പുനരാഗമനാനന്തരം ജോണിയുടെ സ്വഭാവത്തിന് കുറെയൊക്കെ നിയ

ന്ത്രണവും സംതൃപ്തിയും വന്നിട്ടുണ്ട്. എന്നിരുന്നാലും ഇന്നും അവൻ ആ പഴയ 'അഗ്നിപർവ്വതം' തന്നെയാണ്. ഏതു നിമിഷത്തിലും പൊട്ടിത്തെറിച്ച് നാശം വരുത്തുവാൻ ഇടയുണ്ട്. അതിൽനിന്നും ബഹിർഗമിക്കാവുന്ന 'ലാവാ'യ്ക്കു പഴയതുപോലെ ഉഗ്രമായ ദാഹകശക്തിയും ചൂടും ഉണ്ട്. പരമാർത്ഥം പറഞ്ഞാൽ ജോണിയുടെ സ്വഭാവത്തിന് ഒരു കടിഞ്ഞാൺ ഇപ്പോഴുണ്ട്. എന്നാൽ, അത് എപ്പോഴാണ് പൊട്ടിപ്പോകുന്നതെന്ന് ആർക്കും ഒരു നിശ്ചയവുമില്ല.

അതേ, ജോണി ഒരിക്കൽ നിർദ്ദയം ഭേദിച്ച ഹൃദയങ്ങളെ ഇപ്പോൾ ആനന്ദിപ്പിക്കുന്നുണ്ട്. പുത്രനിർവിശേഷമായ ഭക്ത്യാദരവുകൾ പിതാവിനോടു കാണിക്കുന്നുണ്ട്. ശിശുസഹജമായ നിഷ്കളങ്കസ്നേഹം അമ്മയോടും പ്രകടിപ്പിക്കുന്നുണ്ട്. സഹോദരീസഹോദരങ്ങളെ ഉററുസ്നേഹിക്കുന്നുണ്ട്. എന്നാൽ, വസന്തകാലാകാശത്തിന്റെ ആ സമ്മോഹനതയെ ഒരു കറുത്ത മേഘം ആവരണം ചെയ്യുവാൻ പോകുന്നു. അവന്റെ പുനരാഗമനത്തിനുശേഷമുള്ള ആദ്യത്തെ ഞായറാഴ്ചയാണ് അതു പ്രത്യക്ഷപ്പെട്ടത്. ഞായറാഴ്ച കുർബാന കാണണമെന്ന് കത്തോലിക്കർക്കു കടമയുണ്ടല്ലോ. പള്ളിയിൽ പോകുവാൻ ചീകിമിനുക്കി; ഉടുത്തൊരുങ്ങി പെൺകുട്ടികൾ തയ്യാറാവുകയാണ്. അമ്മ അവരെ പ്രതീക്ഷിച്ചു ക്ഷമാപൂർവ്വം നിൽക്കുന്നു. അപ്പനാകട്ടെ, ബാഹ്യമോടി കൂട്ടുന്നതിലുള്ള അവരുടെ തത്രപ്പാടും താമസവും കണ്ട് അല്പം അക്ഷമനായി വേഗം പുറപ്പെടുവാൻ അവരെ നിർബ്ബന്ധിച്ചു. അപ്പോഴാണ് ആ സംഭവം നടന്നത്. ജോണി പള്ളിയിൽ പോരാൻ തയ്യാറില്ല! താൻ വരുന്നില്ലെന്നും, തന്നെ പ്രതീക്ഷിച്ച് നിൽക്കേണ്ടതില്ലെന്നും അവരോട് അവൻ പറഞ്ഞു. ആ കുടുംബം മുഴുവൻ ഒന്നു ഞെട്ടി, ആ പ്രസ്താവന കേട്ട്.

വിദ്യുത് പ്രവാഹത്താലെന്നപോലെ അന്തരീക്ഷം തപ്തമായി. പെൺകുട്ടികളുടെ കളിസ്വരങ്ങൾ നിലച്ചു. സീനിയർ ഗ്രീൻ മിഴിച്ചുനോക്കി.

'അതെന്താണ് ?' പരിഭ്രമത്തോടുകൂടി അപ്പൻ ചോദിച്ചു.

താൻ യാതൊന്നിലും വിശ്വസിക്കുന്നില്ലാ, എന്നായിരുന്നു മറുപടി.

അമ്മയുടെ കണ്ണിൽ നിറഞ്ഞ ഒരു തുള്ളി കണ്ണുനീർ നിലത്തുവീണു.

"ജോൺ, മകനെ, എന്റെകൂടെ ഇന്നു വരിക. എത്ര നാളായി നീയൊരുമിച്ചു ഞാൻ ഒന്നു പുറത്തുപോയിട്ട്. വരൂ, മകനെ".

ആ സമയം അമ്മ ജയിച്ചു. പാപഭാരത്താൽ അന്ധനായിത്തീർന്നിരുന്ന ജോണിയുടെ ആത്മാവിൽ ഇനിയും ഗ്രീതത്വത്തോടുള്ള ബഹുമാനാദരവുകൾ നിശ്ശേഷം നശിച്ചിട്ടില്ലായിരുന്നു. ദൈവം തന്റെ കല്പന കൊണ്ടു സാധിക്കാഞ്ഞതു ഒരമ്മയുടെ കണ്ണുനീരും ഏറെയുരുകിയ പ്രാർത്ഥനയുംകൊണ്ടു സാധിച്ചു.

ജോണി അമ്മയോടൊരുമിച്ച് അന്നു പള്ളിയിലേക്ക് പോയി. ഇടയ്ക്കുള്ള എല്ലാ ഞായറാഴ്ചകളിലും അമ്മയെ തൃപ്തിപ്പെടുത്തുവാൻ അവനും അവരോടൊന്നിച്ചു ദേവാലയത്തിലേക്ക് പോയിരുന്നു. എന്നാൽ, അവൻ യഥാർത്ഥത്തിൽ ദിവ്യബലിയിൽ സംബന്ധിച്ചിരുന്നില്ല. ദിവ്യബലിയുടെ സമയത്ത് അവിടെ നടക്കുന്ന തിരുകർമ്മങ്ങളെ അവിശ്വാസദൃഷ്ടിയോടെയാണ് അവൻ നോക്കിക്കൊണ്ടിരുന്നതു്. ധൂർത്തപുത്രൻ പിതൃഭവനത്തിൽ തിരിച്ചെത്തിയിട്ടുണ്ട്. എന്നാൽ, സ്വർഗ്ഗീയപിതാവിന്റെ ആലിംഗനത്തിന് അവൻ ഇനിയും വഴിപ്പെട്ടിട്ടി

ല്ല. ആ പിതാവിനോടുള്ള എതിർപ്പാണ് ഇപ്പോഴും അവന്റെ ഉള്ളിൽ. അതവൻ പ്രവർത്തിയിൽ കാണിച്ചു. ദിവ്യബലിയുടെ അതിപ്രധാനങ്ങളായ അവസരങ്ങളിൽപ്പോലും അലസനായി, അശ്രദ്ധയോടും അവജ്ഞയോടുംകൂടെ അവൻ അവിടെ ഇരുന്നിരുന്നു.

റെയോഗ്രാൻറിൽനിന്നു വന്നിട്ട് അധികനാളുകൾ കഴിയുന്നതിന് മുമ്പ് ഒരു പുതിയ അനുഭവം ജോണിക്കുണ്ടായി. അതവന്റെ ജീവിതവിശുദ്ധീകരണത്തിൽ ഒരു വലിയ പങ്കു വഹിച്ചു. തിരിച്ചു വീട്ടിൽ വന്നിട്ടു ഇനിയും ഒരു കൊല്ലം കഴിഞ്ഞില്ല, ജോണി തനിക്കുവേണ്ടിയല്ല, മറ്റൊരാൾക്കുവേണ്ടി പാട്ടുകൾ പാടിത്തുടങ്ങി. ഇപ്പോൾ സായാഹ്നാവസരങ്ങളിൽ അടുത്ത വീട്ടിലൊ, അതിന്റെ പരിസരങ്ങളിലൊ കാണാറില്ല. മിക്ക ദിവസങ്ങളിലും ജോലിയും കളിയും ഒക്കെ കഴിഞ്ഞ്, വിശേഷവസ്ത്രങ്ങളും ധരിച്ച് ചീകിമിനുക്കി അവൻ അവിടെനിന്നിറങ്ങിപ്പോകുന്നതു് കാണാം. അപ്പനോ മറ്റോ കാണുകയാണെങ്കിൽ ഏതാണ്ടൊരു സങ്കോചത്തോടെ ഒരു പുഞ്ചിരി സമ്മാനിക്കും. അമ്മയെയാണെങ്കിൽ, കുട്ടികളെപ്പോലെ ചിരിച്ചുകൊണ്ട് അവൻ കടന്നുപോകും. പോകുമ്പോൾ ശ്രവണസുഖദായകമായൊരു ചൂളിപ്പാട്ടും. എങ്ങോട്ടാണ് അവൻ പോകുന്നതു്? അവൻ സ്നേഹിക്കുന്ന ഒരു യുവതിയുണ്ട് അവിടെയെവിടെയോ! മേരി ഒരു ഉത്തമകത്തോലിക്ക യുവതിയാണ്.

ജോണി അവളുമായി പ്രണയവിവശനാണെന്ന് ഞാൻ പറയുകയില്ല. കുറഞ്ഞപക്ഷം അന്ധമായ പ്രണയം അവളോട് അവനൊരിക്കലും ഉണ്ടായിരുന്നില്ല. എന്നിരുന്നാലും യുവഹൃദയത്തിന്റെ അന്ധമായ സ്നേഹപ്രകടനങ്ങളെ നിങ്ങൾക്കവിടെ കാണാം. അവന് മേ

രിയോട് വലിയ പ്രതിപത്തി തോന്നി. മേരി അവ
നെ വല്ലാതെ ആകർഷിച്ചുകളഞ്ഞു. ജോണിക്ക് ആ
അനുഭവം പുത്തരിയായിരുന്നു. മേരിയുടെ സാന്നിദ്ധ്യ
സഹവാസങ്ങളെ അവൻ കൊതിച്ചു. അത് അവനെ
കണക്കററു് സന്തോഷിപ്പിച്ചിരുന്നു. ആ സാന്നിദ്ധ്യസു
ഖത്തിൻേറയും സംതൃപ്തിയുടേയും ഹേതുവെന്തെന്ന് സൂ
ക്ഷ്മമായി പരിശോധിച്ചു നോക്കാനൊന്നും അവനു കഴി
വില്ല. അവന് അതിനൊട്ട് ഒരുക്കവുമില്ല. യുവാ
ക്കൾക്ക് തോന്നുന്ന സ്വാഭാവികഗതിയിലുള്ള മാനസി
കവും ശാരീരികവുമായ ആകർഷണമാണതെന്നോ, പു
രുഷപ്രകൃതിയുടെ പൂർത്തീകരണത്തിന് സ്ത്രീസ്വഭാവത്തി
ലേക്കുള്ള സ്വാഭാവിക ചായ്വിലാണതെന്നോ ഒന്നും അ
വനു തോന്നിയില്ല. സ്ത്രീഹൃദയവും അവരുടെ ചിത്ത
വൃത്തികളും പ്രവർത്തനരീതികളുമൊക്കെ ജോണി മാതാ
വിലും സഹോദരികളിലുംനിന്ന് കണ്ടുപഠിച്ചിട്ടുണ്ട്. എ
ന്നാൽ, അതുപോലെയൊന്നുമല്ല മേരി. അവളുടെ
പോക്ക് വളരെയധികം വിഭിന്നമായ രീതിയിലാണ്.
അവൾ അവനെ പലപ്പോഴും ഭ്രാന്ത് പിടിപ്പിച്ചിരുന്നു.
മിക്കപ്പോഴും അവനെ സംഭ്രാന്തനാക്കിയിരുന്നു. ഇങ്ങ
നെയൊക്കെയാണെങ്കിലും അവളുടെ സാന്നിദ്ധ്യസുഖം
അവൻ കൊതിച്ചു. അവളുടെ മുമ്പിൽ മററു കാ
ലത്തേക്കാളും സൗഭാഗ്യവാനും നല്ലവനും വലിയവനുമാ
ണ് താനെന്ന് ജോണിക്ക് തോന്നാൻ തുടങ്ങി. അ
തെന്തുകൊണ്ടാണെന്ന് ചിന്തിച്ചു ക്ലേശിക്കുവാനൊന്നും
പോയില്ല.

ആരംഭകാലങ്ങളിൽ ചുരുക്കം ചില സന്ദർഭങ്ങ
ളിൽ മാത്രമെ അവൻ ആ പെണ്ണിനെ കാണാറുണ്ടായി
രുന്നുള്ളു. ഒരു അവസരത്തിൽ മേരിയെ അന്വേഷിച്ചു
പോവുകയാണോയെന്ന് ആരെങ്കിലും ചോദിച്ചാൽ

മതി അവൻ അവരോടു വഴക്കടിക്കുവാൻ. എന്നാൽ, യുവജനങ്ങൾ ഒന്നിച്ചുകൂടുമ്പോൾ, നൃത്തവിനോദാദികളിലേർപ്പെട്ട് ഉല്ലാസപൂർവ്വം സമയം ചെലവഴിക്കുമ്പോൾ, ജോണിയുടെ കണ്ണുകൾ അവരുടെ ഇടയിൽ മേരിയെ തേടിത്തിരയുന്നതായി നിങ്ങൾക്കു കാണാം. ജോണി അമ്മയോട് ചിലപ്പോൾ പറയും, "ഞാൻ ഈ രാത്രി കുട്ടികളുടെകൂടെ രാത്രി കളിക്കുവാൻ പോകുകയാണ്." ആ മാതാവ് ആഹ്ളാദപുരസ്സരം അനുവാദം നൽകും. ആ ചോദ്യത്തിലൊളിഞ്ഞിരിക്കുന്ന കാര്യം ആ അമ്മയ്ക്കറിയാം. മേരിയുടെ കാര്യം അമ്മയ്ക്കും അത്ര ഇഷ്ടമായിരുന്നു. ആൺകുട്ടികളോടൊപ്പം പെൺകുട്ടികളുമുണ്ടെന്നും അവരൊന്നിച്ചാണ് നൃത്താദിവിനോദങ്ങൾ നടത്തി ഉല്ലസിക്കുന്നതെന്നും ആ അമ്മയ്ക്കറിയാം. എന്നാൽ ജോണി മേരിയുമൊന്നിച്ചു മാത്രമെ ഏതാദൃശ വിനോദങ്ങളിൽ ഏർപ്പെട്ടിരുന്നുള്ളു. അതിൽ ആ മാതാവ് പ്രത്യേകം സന്തോഷിക്കുവാനുള്ള കാരണം, അവൾക്ക് മേരിയുടെ സ്വഭാവത്തെപ്പററി ശരിയായ ജ്ഞാനമുണ്ടായിരുന്നതുകൊണ്ടാണ്. ജോണിയുടെ ഹൃദയത്തെ അപഹരിക്കുന്നതോടൊപ്പം അവൻെറ ആത്മാവിനെ രക്ഷിക്കുന്നതിനാണ് അവളുടെ ലാക്കെന്ന് അമ്മയ്ക്ക് മനസ്സിലായി. മേരി ഒരു ഉത്തമ കത്തോലിക്കാ യുവതിയാണ്. ഉത്തമ കത്തോലിക്കാ യുവതികൾ തങ്ങളുടെ പ്രേമഭാജനങ്ങളെ സൽപഥത്തിലാക്കി അവരുടെ ആത്മരക്ഷ സുരക്ഷിതമാക്കാതെ അടങ്ങുകയില്ല. അവരുടെ പ്രേമസല്ലാപങ്ങൾ ഈ ഉദ്ദേശ്യസാദ്ധ്യത്തിനുള്ള ഉപാധികൾ മാത്രമാണ്. അമ്മ പ്രാർത്ഥിക്കും. മേരി അവനുമായി സ്വാരസ്യം സൈ്വരസല്ലാപം നടത്തും. ഫലം പ്രതീക്ഷാതീതമായിരുന്നു. മേരി വളരെ ബുദ്ധിപൂർവ്വമാണ് വർത്തിച്ചിരുന്നത്. അവൾ അവനോട് പ്രത്യേപിച്ചു, അവൾ

പള്ളിയിൽ പോകുമ്പോഴൊക്കെയും അവനും അവളോടൊന്നിച്ച് വരണമെന്ന്. ജോണി അക്ഷരംപ്രതി അതനുസരിച്ചു!

ഏകദേശം രണ്ടു കൊല്ലക്കാലത്തേക്ക് കാര്യങ്ങൾ ഇങ്ങനെ പുരോഗമിച്ചുകൊണ്ടിരുന്നു. ആഴ്ചവട്ടത്തിലെ ചില പ്രത്യേക ദിവസങ്ങളിൽ വളരെ ഉന്മേഷഭരിതനായിട്ടാണ് കിടക്കയിൽനിന്നും രാവിലെ ജോണി എണീറ്റുവരുന്നത്. അന്നവന്റെ സംഗീതങ്ങൾക്ക് ഒരു പ്രത്യേക മാധുര്യം ഉണ്ടായിരിക്കും. ശ്രുതിമധുരമായ ഗാനാലാപങ്ങൾ അനവരതം ആലപിച്ചുകൊണ്ടിരിക്കും. അതിന്റെ കാരണമൊന്നും ജോണി ഒരിക്കലും ഗ്രഹിച്ചിരുന്നില്ല. "അമ്മെ, ഞാൻ കുട്ടികളോടൊത്തു കളിക്കുവാൻ പോകയാണെ"ന്ന് ഇടച്ചയായി അനുവാദം ചോദിക്കുവാൻ പ്രേരണയും ഉത്സാഹവും നൽകുന്നതെന്താണെന്നും അവന് നിശ്ചയമില്ല. ഒരു ദിവസം സാധാരണ വെള്ളിയാഴ്ചപോലെ ചുററിത്തിരിഞ്ഞശേഷം വീട്ടിലേക്ക് മടങ്ങി വരുന്ന ജോണിയെ പിതാവ് വഴിയിൽവെച്ച് കണ്ടുമുട്ടി. അദ്ദേഹം അവനോട് പറഞ്ഞു.

"ജോണി, നീ പ്രായമായ ഒരു യുവാവാണ്."

"ശരിയാണത്" പെട്ടെന്നവൻ പ്രത്യുത്തരിച്ചു. എന്നാൽ ചോദ്യരൂപത്തിലുള്ള ഒരു ഉത്തരമായിരുന്നു അത്.

"നിന്റെ ഈ പ്രായത്തിൽ ഞാൻ വിവാഹിതനായിരുന്നു. ഒരു വലിയ കുടുംബത്തിന്റെ പിതാവായിരുന്നു" അപ്പൻ പറഞ്ഞു.

"അതെ", അല്പം സങ്കോചത്തോടെ അവൻ മൂളി.

“മേരിയൊരു നല്ല പെൺകുട്ടിയാണ്”. അപ്പൻ പറഞ്ഞു.

ജോണി ഉത്തരമൊന്നും പറഞ്ഞില്ല. അങ്ങുമിങ്ങും നോക്കിയശേഷം അവൻ അപ്പന്റെ നേരെ നോക്കി മിണ്ടാതെ നിന്നു.

അപ്പൻ മറുപടി പ്രതീക്ഷിച്ചു് കുറെസമയം നിന്നു. അവസാനം മൗനം ഭഞ്ജിച്ചുകൊണ്ടു് അപ്പൻതന്നെ പറഞ്ഞു.

“ജോണി നിനക്കു് എന്തുകൊണ്ടു് ഒരു തീരുമാനം ചെയ്തുകൂടാ; എനിക്കാണെങ്കിൽ പ്രായംകൂടിവരുന്നു. നിനക്കും ചെറുപ്പമായിട്ടില്ലല്ലൊ വരുന്നതു്.”

“അപ്പനെന്താണ് പറയുന്നതു്, വയസ്സാകുന്നെന്നോ? ഇപ്പോഴും അപ്പനു് അത്രയധികമൊന്നും വയസ്സായിട്ടില്ല.” ജോണി പെട്ടന്നു് മറുപടിപറഞ്ഞു.

“കൊള്ളാം, മകനെ ഇതു് നിന്നോടു് പറയണമെന്നു് ഞാൻ വിചാരിച്ചു. അതുകൊണ്ടു് പറഞ്ഞതാണു്. മറ്റൊന്നും വിചാരിച്ചില്ല. നിന്റെകാര്യത്തിൽ അനാവശ്യമായി തലയിടണമെന്നു് എനിക്കു് ആഗ്രഹമില്ല. എങ്കിലും വീണ്ടുംഞാൻ പറയുന്നു. മേരി ഒരുനല്ല പെൺകുട്ടിയാണു്. ആലോചിച്ചു് തീർച്ചപ്പെടുത്തിക്കൊള്ളുക.” ഇത്രയുംപറഞ്ഞിട്ടു് അപ്പൻ കുതിരയെ ഓടിച്ചുകൊണ്ടു് വീട്ടിലേക്കു് പോയി.

അന്നുരാത്രി ജോണി അപ്പൻ പറഞ്ഞ കാര്യങ്ങളെപ്പറ്റി ചിന്തിച്ചു. വളരെ സാവധാനത്തിലും ദീർഘമായും ചിന്തിച്ചു. എന്നാൽ, ശരിയായി ഒരു തീരുമാനത്തിലെത്തുവാൻ അവനു് സാധിച്ചില്ല. മേരിയെപ്പറ്റി ഓർക്കുമ്പോഴെല്ലാം അവൻ ഭ്രാന്തനാകും. തലപുകയും.

മേരിക്കും അവൾ സ്നേഹിക്കുന്ന ആ മനുഷ്യനെ നന്നായിട്ടറിയാമായിരുന്നു. അവൾക്ക് അല്പം ശ്വാസതടസ്സം ഉണ്ടായി, അവൾ ചോദിച്ചു.

"എന്താണ് ജോണി, ഉത്തരിടക്കം." അവൾക്കറിയാമായിരുന്നു അതാണ് ആ അവസരത്തിന് പററിയ മറുപടിയെന്ന്. അതു പറയുവാനാണ് അവൾക്ക് ശ്വാസംമുട്ടലുണ്ടായതു്. ജോണി വളരെ ദ്രുതഗതിയിലാണല്ലോ അവളുടെ സമ്മതം ചോദിച്ചതു്. അവർ നർമ്മസല്ലാപങ്ങൾ നടത്തിക്കൊണ്ടിരുന്നുവെന്നുള്ളതു് ശരിയാണ്. ജോണി അന്ന് മേരിയുടെ ഭവനത്തിൽ നിന്ന് വീട്ടിലേക്ക് തിരിച്ചുപോയതു് പതിവുപോലെ ഉന്മേഷഭരിതനായിട്ടല്ല; ചിന്താകുലനായിട്ടായിരുന്നു. എങ്കിലും ആ കാര്യം ചോദിച്ചല്ലോയെന്ന് അവൻ സമാധാനപ്പെട്ടു.

അക്കാലങ്ങളിൽ ഇതുപോലെയുള്ള പ്രണയസല്ലാപങ്ങൾ, നർമ്മഭാഷണങ്ങൾ, പരസ്പരവേഴ്ചകൾ വളരെ വിരളതരങ്ങളായിരുന്നുവെന്ന് മാത്രമല്ല, ഏററവും പരിമിതങ്ങളുമായിരുന്നു. തീർച്ചയായും ഇന്നത്തെപ്പോലെയുള്ള പരിഷ്കൃത സമ്പ്രദായങ്ങളൊന്നും അക്കാലത്തെ ആളുകൾക്കില്ലായിരുന്നു. ദ്രുതഗതിയിൽ വിവാഹം നടത്തുക പതിവില്ല. അസമയങ്ങളിൽ യുവതീയുവാക്കന്മാർ തമ്മിലുള്ള സഹഗമനവിഹാരങ്ങളൊന്നും നടപ്പില്ല. വിവാഹത്തിന് മുമ്പ് ആറുമാസക്കാലത്തെ പരിചയമെങ്കിലും ദമ്പതികൾ തമ്മിലുണ്ടായിരിക്കണമെന്നാണവരുടെ മട്ടും. ആധുനികർ അത്ഭുതങ്ങളെന്ന് കരുതുന്ന അനവധി പ്രത്യേകമുറകളും പതിവുകളും അന്ന് നടപ്പുണ്ടായിരുന്നു. ഉദാഹരണമായി മേരിയും ജോണിയും അനുരാഗബദ്ധരാണ്. എന്നാലും ആഴ്ചവട്ടത്തിലെ ചില പ്രത്യേകദിവസങ്ങളിൽ ഒഴിച്ച് തമ്മിൽ

കാണുന്നതിനോ സംഭാഷിച്ചുല്ലസിക്കുന്നതിനോ സാധിച്ചിരുന്നില്ല. രാത്രി അസമയമാകുന്നതിന് മുമ്പ് അവർ എപ്പോഴും തമ്മിൽ പിരിയും. മേരി, ജോണിയുടെ ഭാവി വധുവും, ജോണി അവളുടെ ഭാവി ഭർത്താവുമാണ്;— എന്നാലും ആ ഭാവി ദമ്പതികൾ ആ ആചാരമുറകളെ അക്ഷരംപ്രതി അനുഷ്ഠിച്ചുപോന്നു. ഇതായിരുന്നു അന്നത്തെ ദമ്പതികളുടെ പോക്ക്!

മേരിയും ജോണിയും നാട്ടിൻപുറത്തുകാരാണെന്നുള്ളത് ശരിയാണ്. അവർ കെൻറക്കിയിൽ, ഓവൻസ് ബൊറോ പട്ടണത്തിൽനിന്നും വളരെ അകന്നു താമസിക്കുന്നതു്. ആ പട്ടണത്തിൽനിന്നും അല്പം വിട്ട് ഒരു ഉൾനാടൻ പ്രദേശത്തായിരുന്നു അവരുടെ വസതികൾ. അതുകൊണ്ടാണ് പട്ടണത്തിലെ പരിഷ്കൃത സമ്പ്രദായങ്ങളൊന്നും അവരിൽ പ്രതീക്ഷിക്കേണ്ടതില്ലാത്തത്. ഇരുപതാം നൂറ്റാണ്ടിലെ ദമ്പതികളുടെ 'നവീന രീതി' കളോട് അവരുടെ പെരുമാറ്റങ്ങളെ സാദൃശ്യപ്പെടുത്തുവാൻ എനിക്ക് മനസ്സില്ല. സഭാമാതാവിന്റെ നിർദ്ദേശങ്ങളോട് പൊരുത്തപ്പെട്ടുള്ള ആ സമ്പ്രദായങ്ങൾ ദാമ്പത്യജീവിതവിജയത്തിന് വളരെ സഹായകരമായിട്ടാണ് കണ്ടുവന്നിരുന്നതു്. പരിഷ്കാരത്തിന്റെ പേരിൽ, പ്രേമപരിചയങ്ങളുടെ മറവിൽ ആധുനിക യുവതീയുവാക്കൾ കാട്ടിക്കൂട്ടുന്ന ഗോഷ്ടികളും ആഭാസത്തരങ്ങളും അവരെ ബാധിച്ചിരുന്നില്ല.



## V

# ലോകത്തിലെ അവസാനത്തെ മനുഷ്യൻ



ഒരു യുവതിയുമായി പരിചയപ്പെട്ട് അവളെ സ്നേഹിച്ചുതുടങ്ങുന്ന ആദ്യത്തെകാലങ്ങളിലെ ഏതാനും ആഴ്ചകളിൽ ഒരു യുവാവിന്റെ മനസ്സിൽ ഉളവായിക്കൊണ്ടിരിക്കുന്ന അനുഭവങ്ങളെങ്കിലും മനഃശാസ്ത്ര പണ്ഡിതന്മാരെപ്പോലും വിസ്മയിപ്പിക്കുന്നു. അപ്പോൾ ജോണിന്റെ കാര്യം പറയാനുണ്ടോ? ചിലപ്പോഴൊക്കെ ഏകാന്തത്തിൽ മതിമറന്നും മറ്റുചില അവസരങ്ങളിൽ ക്ലാന്തവദനനായി ധ്യാനിച്ചിരിക്കും. സന്തോഷവും സന്താപവും സംതൃപ്തിയും അതൃപ്തിയും ആ സ്വഭാവത്തിൽ ഇടകലർന്നു കാണാം. തന്റെ ജീവിതനാടകത്തിന്റെ അന്ത്യരംഗങ്ങളോ, അതോ അതാരംഭിക്കുവാൻ തുടങ്ങുന്നതായോയെന്നൊന്നും നിർണ്ണയിക്കുവാൻ കഴിയാത്ത അവന് ക്ഷീണം. യാതൊരു ജോലിയിലും മനസ്സിന് താല്പര്യമില്ല. എത്രസമയമാണ്

ഒരു ജോലിയും ചെയ്യാതെ മുഷിഞ്ഞിരിക്കുക. അവന്റെ കൂടെ ഒരു ജോലിയിലും പതിയുന്നില്ല. ശരിയായി ആലോചിച്ചു പ്രവർത്തിക്കുന്നതിനൊരു സമയം നിശ്ചയിക്കും. എന്നാൽ ഉത്തരക്ഷണത്തിൽ ആ ചിന്തയിൽനിന്നും വിമുക്തിനേടുന്നതിനുള്ള ശ്രമമായി. ചിലയവസരങ്ങളിൽ മേരിയെ വേണ്ടപോലും കണ്ടു തൃപ്തിയടയുന്നതിനു അവന്റെ കണ്ണുകൾ വെമ്പൽകൊള്ളും. അടുത്ത നിമിഷത്തിൽ അവളെ കൂടെക്കൂടെ കാണുന്നതിൽ വല്ലാത്ത മുഷിച്ചിൽ തോന്നും. മേരിയുമായി പ്രേമബന്ധത്തിൽപെട്ടു കഴിഞ്ഞ ഒരു യുവാവാണു് താനെന്ന ചിന്ത ചിലപ്പോൾ അവനെ അഭിമാനം കൊള്ളിക്കും. അടുത്ത നിമിഷത്തിൽ തന്റെ മനസ്സിനെ വിഷമിപ്പിച്ചുവരുന്ന ഈ ചിന്തയ്ക്കു അടിമപ്പെട്ടുപോയതിൽ വല്ലാത്ത കോപമുണ്ടാകും. ജീവിതായോധനത്തിൽ സാധാരണ അഭിമുഖീകരിക്കുന്ന ഒരു ഗൌരവപ്രശ്നവുമായുള്ള ജോണിയുടെ ആദ്യത്തെ ഏററുമുട്ടലാണതു്. വളർച്ചപ്രാപിച്ച ഒരു മനുഷ്യന്റെ മനസ്സിനുണ്ടാകാവുന്ന അവസ്ഥാവിശേഷങ്ങൾ ഈ 30 വയസ്സിനിടയ്ക്കു ജോണി ഇതംപ്രഥമമായി ദർശിച്ചു. ആ ദർശനം അവനെ വല്ലാതെ സംഭ്രമിപ്പിച്ചു.

അതേ ആ ദർശനത്തിൽ അവൻ വല്ലാതെ ഭയപ്പെട്ടു ഞെട്ടിപ്പോയി. മദ്ധ്യവയസ്കനായ ഒരു യുവാവാണു് ജോണി എങ്കിലും വ്യക്തിപരമായ ജീവിതത്തിന്റെ യാഥാർത്ഥ്യത്തെയും സ്വഭാവത്തെയും ഉദ്ദേശ്യത്തെയുംപ്പററി ഇന്നുവരെ ഒരു ചിന്ത അവനുണ്ടായിട്ടില്ല.

വേദപാഠം അവനു നന്നായിട്ടറിയാം. ദൈവമാണു തന്നെ സൃഷ്ടിച്ചതെന്നും ഈ ലോകത്തിൽ ദൈവത്തെ അറിഞ്ഞു്, സ്നേഹിച്ചു സേവിച്ചു, പരലോകത്തിൽ അവിടത്തെ പ്രാപിച്ചു നിത്യമായി ആനന്ദിക്ക

ന്നതിനാണ് താൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്നും ചെറുപ്പകാലത്തിലെ ജോണി പഠിച്ചുവെച്ചിട്ടുണ്ട്. ഇതൊന്നും ഇപ്പോഴും പഠിപ്പിക്കേണ്ടതില്ല. എന്നാൽ പ്രായോഗിക ജീവിതത്തിലെ നൈയാമിക ശക്തികളാണ് ഇവയെന്നു ഇന്നുവരെ അവൻ മനസ്സിലാക്കിയിരുന്നില്ലെന്നു മാത്രം. ഇതൊന്നും അനുസരിച്ചായിരുന്നില്ല അവന്റെ ജീവിതവും. ബാല്യകാലത്തിൽ മനഃപാഠമായി അഭ്യസിക്കുന്ന മതതത്വങ്ങളും എന്നതിൽ കവിഞ്ഞ സ്വാധീനശക്തിയൊന്നും അവ ജോണിയുടെ ജീവിതത്തിൽ ചെലുത്തിയിട്ടില്ല. മനുഷ്യജീവിതത്തെ ക്രമീകരിക്കുന്ന യാഥാർത്ഥ്യങ്ങളായി അവ ജോണിയെ ഒരിക്കലും അലട്ടിയിട്ടില്ല.

അതെ, മതാദ്ധ്യയനത്തിൽ അവശ്യം ഹൃദിസ്ഥമാക്കേണ്ട ഈ പ്രാഥമിക സത്യങ്ങളെ അവനെ പഠിപ്പിച്ചിട്ടുണ്ട്. അവ നന്നായി അവൻ പഠിച്ചിട്ടുമുണ്ട്. മറ്റു പല കാര്യങ്ങളെപ്പോലെ അവയും അവന്റെ സ്മരണാമണ്ഡലത്തിൽ ചിരപ്രതിഷ്ഠിതമാണ്. എന്നാൽ, അവയ്ക്കു ബുദ്ധിയെ പ്രകാശിപ്പിക്കുവാനും മനസ്സിനെ പ്രചോദിപ്പിക്കുവാനും ഹൃദയത്തെ ആനന്ദിപ്പിക്കുവാനും ഇന്നുവരെ കഴിഞ്ഞിരുന്നില്ല എന്നുമാത്രം. ദൈവാനുഗ്രഹത്തിന്റെ സ്വച്ഛന്ദപ്രവാഹത്തിന് ഇന്നുവരെ അവൻ ഹൃദയം തുറന്നുകൊടുത്തിരുന്നില്ല. തലമണ്ടയിൽ ഈ ആശയങ്ങളെല്ലാം കയറിപ്പറ്റിയിട്ടുണ്ട്. എന്നാൽ, അവയൊന്നും ഹൃദയത്തിലേക്കിറങ്ങിയിട്ടില്ല. അവയെപ്പറ്റിയുള്ള ഒരു നേരിയ ചിന്ത ഇപ്പോൾ അവന്റെ ഹൃദയത്തിലേക്കിറങ്ങിത്തുടങ്ങി. ലോകജീവിതത്തിന്റെ യാഥാർത്ഥ്യവും സ്വഭാവവും ഉദ്ദേശ്യവും സംബന്ധിച്ച് എന്താണൊക്കെ ചില വിചാരങ്ങൾ നമ്മുടെ കഥാനായകന്റെ ഉള്ളിൽ കടന്നുകൂടി. സ്കൂളിൽ

വച്ചു് പരീക്ഷയിൽ പ്രശസ്തവിജയം വരിക്കാൻവേണ്ടി ഈ വിശ്വാസസത്യങ്ങളെ അനേക കൊല്ലങ്ങൾക്കു മുമ്പു് പഠിച്ചുവച്ചതാണു്. എന്നാൽ, പ്രായോഗികജീവിതത്തിൽ അവയുടെ അഭ്യാസംമൂലം ഉന്നതവിജയമാണു കൈവരിക്കാൻ സാധിക്കുന്നതെന്നു് അന്നൊന്നും ജോണി മനസ്സിലാക്കിയില്ല.

കുററം മുഴുവൻ ജോണിയുടേതല്ല. ഇന്നത്തെപ്പോലെയുള്ള അദ്ധ്യാപകന്മാരാണു് അന്നുമുണ്ടായിരുന്നതു്. ചരിത്രവും ഭൂമിശാസ്ത്രവും കണക്കുമൊക്കെ രസകരമായി തന്മയത്വപൂർവ്വം അവർ പഠിപ്പിക്കും. അഭിനയങ്ങളും ഫലിതങ്ങളും പ്രയോഗിച്ചു് ക്ലാസ്സിനെ ഉല്ലാസഭരിതവും സജീവവുമാക്കി, വിദ്യാർത്ഥികളുടെ ശ്രദ്ധയെ ആകർഷിച്ചു വിശേഷമായരീതിയിൽ അവരിലേക്കു് അവർ വിജ്ഞാനം പകരും. എന്നാൽ, മതപഠനക്ലാസ്സാകുമ്പോഴേക്കും മട്ടാകെ മാറും. ഉല്ലാസവും ഉന്മേഷവും ക്ലാസ്സിൽനിന്നു് ഓടിയകലും. നിർജ്ജീവവും ശുഷ്കവുമായ ഒരു മനഃപാഠക്ലാസ്സായി അതു അധഃപതിക്കും. പഠിപ്പിക്കുന്നതിൽ അദ്ധ്യാപകന്മാർക്കു താല്പര്യമില്ല. പഠിക്കുന്നതിനു കുട്ടികൾക്കും രസമില്ല. എങ്ങനെയെങ്കിലും ആ 'പൊല്ലാപ്പ്' ഒന്നു കടത്തിവിട്ടാൽ മതിയെന്നാണു് ഇരുകൂട്ടരുടെയും വിചാരം. ഇന്നത്തെ അദ്ധ്യാപകന്മാരുടെ ഈ സമ്പ്രദായംതന്നെയാണു് ജോണിയുടെ അദ്ധ്യാപകന്മാർക്കുമുണ്ടായിരുന്നതു്. 1492 മുതൽ 1776 വരെയുള്ള ചരിത്രസംഭവങ്ങളെ വിദ്യാർത്ഥികളുടെ ഭാവനാമണ്ഡലത്തിൽ സജീവമായി ചിത്രീകരിക്കുമ്പോൾ കാൽവരിയിൽ അഭിനയിക്കപ്പെട്ട ദൈവികനാടകത്തിന്റെയും ലോകസൃഷ്ടിയുടെയും—ചരിത്രത്തെ അവർ അവഗണിച്ചുകളയുന്നു.

അമേരിക്കയുടെ കണ്ടുപിടുത്തവും സ്വാതന്ത്ര്യത്തിന്റെ പ്രഖ്യാപനവും പറുദീസായിലും പലസ്തീനായിലും നടന്ന മഹാസംഭവങ്ങളോടു തുലനം ചെയ്യുമ്പോൾ എത്രയോ നിസ്സാരങ്ങളാണ്! മനുഷ്യരാശിക്കു ദൈവത്തോടുള്ള പാപകടം വീട്ടുവാൻ ത്രീത്വത്തിലെ രണ്ടാമത്തെ ആളായ പുത്രൻ തമ്പുരാൻ ദൈവസ്വഭാവത്തോടൊന്നിച്ച് മനുഷ്യസ്വഭാവംകൂടി സ്വീകരിക്കുന്ന നിത്യസത്യങ്ങൾ, കണക്കുശാസ്ത്രത്തിലെ അക്കങ്ങളെ കൂട്ടുകയും കുറയ്ക്കുകയും ചെയ്യുന്നതിനെക്കാൾ എത്രയോ അത്യാവശ്യമാകുന്നു. സയൻസിന്റെ സാങ്കേതികാടയാളങ്ങളെയും, സംജ്ഞകളെയും അഭ്യസിക്കുന്നതിനെക്കാൾ എത്രയോ പരമപ്രയോജനകരമാണ് പാപത്തെപ്പററി പഠിക്കുന്നത്. മനുഷ്യൻ മനുഷ്യനെ കൂട്ടമായി കശാപ്പുചെയ്യുന്ന ക്രൂരതയുടെ നഗ്നപ്രകടനങ്ങളാകുന്ന രാഷ്ട്രസമരങ്ങളെ ചരിത്രത്തിന്റെ ഏടുകളിൽനിന്നും മനുഷ്യമനസ്സിലേക്കു പകർത്തുന്നതിനു ചെയ്യുന്ന യത്നത്തിന്റെ എത്രയോ നിസ്സാരമായ അംശമാണ് പൈശാചിക ശക്തികളും പാപവും മനുഷ്യനോടു ചെയ്യുന്ന തീരാസമരത്തിന്റെ സ്വഭാവത്തെപ്പററി പഠിപ്പിക്കുന്നതിനു വ്യയം ചെയ്യുന്നത്. റോമായുടെയും ഗ്രീസിന്റെയും അധഃപതനത്തിനുള്ള കാരണങ്ങൾ അവനവന്റെതന്നെ ആത്മനാശത്തിനു വഴിതെളിക്കുന്ന കാരണങ്ങളെക്കാൾ പരിഗണനാർഹങ്ങളാണോ?

വിദ്യാഭ്യാസം യഥാർത്ഥമാകണമെങ്കിൽ മനുഷ്യനെ സംസ്കരിക്കുന്നതിനുള്ള പര്യാപ്തതയുണ്ടായിരിക്കണം. ഒരു വിദ്യാർത്ഥിയുടെ കായികവും മാനസികവുമായ ശക്തികളെ ശരിയായി വികസിപ്പിക്കുന്നതിനും ക്രിസ്തുവിന്റെ ആദർശങ്ങൾക്കനുരൂപമായി അവന്റെ സ്വഭാവത്തെ കരുപ്പിടിപ്പിക്കുന്നതിനും ഉള്ള അഭ്യാസ

നമാണു് യഥാർത്ഥ സംസ്കാരത്തിൽ അടങ്ങിയിരിക്കുന്നതു്. ആ സംസ്കാരമാണു് ഉത്തമ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ഭൗതികവിദ്യാഭ്യാസം ശരിയായ വിദ്യാഭ്യാസമല്ല, അതിനു ശരിയായ വിദ്യാഭ്യാസമായിരിക്കുവാൻ കഴിയുകയില്ല. വ്യക്തികളിൽ നിർല്ലീനമായിക്കിടക്കുന്ന ശക്തികളെ വികസിപ്പിച്ചു് ദൈവത്തോടു മനുഷ്യനെ അടുപ്പിക്കുവാനുള്ള പര്യാപ്തത ഭൗതികവിദ്യാഭ്യാസത്തിനില്ല. അധുനാതന വിദ്യാഭ്യാസപദ്ധതികൾ സർവ്വകലാശാലകളും, ഗവേഷണശാലകളും വഴി (പരമാവധി) സാധിക്കുന്നതു്, ജീവിക്കുന്നതിനുള്ള വക സമ്പാദിക്കുവാൻ മനുഷ്യനു് പ്രാപ്തിയുണ്ടാക്കുക മാത്രമാണു്. മനുഷ്യൻ മനുഷ്യനായി ജീവിക്കുവാൻ, ജീവിതോദ്ദേശ്യം മനസ്സിലാക്കി ജീവിക്കുവാൻ അതവരെ പ്രാപ്തരാക്കുന്നില്ല. ദയനീയമായ പരാജയമാണു് സർവോൽകൃഷ്ടമായ ഈ കാര്യത്തിൽ ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായം വരുത്തിവയ്ക്കുന്നതു്. മനുഷ്യൻ മനുഷ്യനായി തന്റെ ജീവിതോദ്ദേശ്യത്തെ അറിഞ്ഞു ജീവിക്കുവാൻ കഴിവുണ്ടാകുന്നതുവരെ അവൻ അഭ്യസ്തവിദ്യനല്ല. അവന്റെ വിദ്യാഭ്യാസം ഒരു പരാജയമാണു്.

എന്റെ ആശയം നിങ്ങൾക്കു സുഗ്രാഹ്യമായിയെന്നു വിശ്വസിക്കുന്നു. പ്രകൃതിയുടെ രഹസ്യങ്ങളിലും അത്ഭുതങ്ങളിലും കൈവയ്ക്കുന്ന നമ്മുടെ സ്കൂളുകളിലേയും കോളേജുകളിലേയും ലാബർട്ടറികളെ എനിക്കറിയാം. അവയിൽ അഭ്യസിക്കുന്നതു് വളരെ ഉപകാരപ്രദമാണു്. രസതന്ത്രപരവും പദാർത്ഥപരവുമായ അവസ്ഥാന്തരങ്ങളെ പഠിക്കുന്നതു് രസാവഹവും പ്രയോജനകരവുമാണു്. എന്നാൽ, വിശുദ്ധ കുർബാനയിലെ വസ്തുമാററത്തെപ്പററി പഠിക്കുന്നതു് അതിലൊക്കെ വളരെ പ്രാധാന്യമർഹിക്കുന്നതാണു്. ആ രസതന്ത്രപ

രവും പരമാൎത്ഥപരവുമായ എല്ലാ മററങ്ങളേയും അതി
ശയിക്കുന്നു. അതു് അത്യുത്തമമാണു്. ജന്തുശാസ്ത്രത്തെ
യും ആരോഗ്യരക്ഷയേയുംപററി അറിയുന്നതു നല്ലതാ
ണു്. എന്നാൽ ജന്തുശാസ്ത്രത്തെ അതിലംഘിക്കുന്ന
യാഥാൎത്ഥ്യത്തെ, കന്യകയിൽനിന്നുള്ള നമ്മുടെ ദൈവ
ത്തിന്റെ ജനനത്തെ അറിയുന്നതും ആദ്ധ്യാത്മികാരോ
ഗ്യത്തിനായി പരിശ്രമിക്കുന്നതും വളരെ നല്ലതാണു്.
സാമൂഹികകാൎയ്യങ്ങളിൽ സമഗ്രമായ പ്രാവീണ്യംനേടു
ന്നതു് നല്ലതാണു്. എന്നാൽ ദൈവികകാൎയ്യങ്ങളെ
പഠിക്കുന്നതു് അത്യുൽകൃഷ്ടമാണു്. പ്രാചീന സാഹി
ത്യത്തെക്കുറിക്കുന്ന മഹാകാവ്യങ്ങളിലും പുരാണങ്ങളി
ലും വ്യുൽപ്പത്തി ഉണ്ടായിരിക്കുക അഭികാമ്യമാണു്.
എന്നാൽ മനുഷ്യരാശിയുടെ ഉത്ഭവത്തെപ്പററിയുള്ള
ജ്ഞാനമാണു് ഏററവും അഭികാമ്യം. നമ്മുടെ പഠന
ക്കളരികളിൽ അതിനെ ചൎച്ചാവിഷയമാക്കാറില്ല.
ലോകത്തിലെ ഏററവും വലിയ മഹാകാൎയ്യം സൃഷ്ടിയു
ടേയും പരിത്രാണത്തിന്റേയും മഹാകാൎയ്യമാണു്. അ
തിനെ ഒന്നുകിൽ മനുഷ്യർ ശരിക്കറിയുന്നില്ല. അല്ലെ
ങ്കിൽ ത്യാജ്യകോടിയിലേക്കെറിഞ്ഞുകളയുന്നു. ജ്യോതി
ൎവിജ്ഞാനം നക്ഷത്രങ്ങളേയും ഗ്രഹങ്ങളേയുംപററി
നമുക്കറിവു നൽകുന്നുണ്ടു്. അതു് അറിയുന്നതു നല്ലതു
മാണു്. എന്നാൽ നക്ഷത്രങ്ങൾക്കപ്പുറത്തുള്ള നമ്മുടെ
സ്വൎഗ്ഗീയഭവനത്തെപ്പററി അതൊന്നും പറയുന്നില്ല.
നക്ഷത്രങ്ങളുടേയും ഗ്രഹങ്ങളുടേയും നിൎമ്മാതാവിനെ
വിസ്മരിച്ചുകളയുന്നു. അതെത്രയോ മോശമാണു്! എ
ന്തെങ്കിലും ഒരു സംഗതിയെപ്പററി പഠിക്കുന്നതു് അറി
വാകണമെങ്കിൽ ഫലസംഗതികളെപ്പററിയുള്ള അറിവാ
ണു ജ്ഞാനം. എല്ലാ അറിവിന്റേയും ജ്ഞാനത്തിന്റേ
യും സ്രോതസ്സും അടിസ്ഥാനവുമായ എതാദൃശസത്യങ്ങ
ളെപ്പററി അജ്ഞരാണെങ്കിൽ നാം എപ്പോഴും അന്ധ

ന്മാരായിത്തന്നെ ഇരിക്കുകയുള്ളു. കുരുടൻ കുരുടനെ നയിക്കുമ്പോളുണ്ടാകുന്ന അനുഭവമാണ് നമ്മുടേതു്. ശുഭപര്യവസായിയായ ഒരു ലക്ഷ്യത്തിലേക്കായിരിക്കുകയില്ല അതു നമ്മെ അടുപ്പിക്കുവാൻ പോകുന്നതു്. അതിൽനിന്നുള്ള അനുഭവങ്ങൾ അത്ര സുഖപ്രദങ്ങളായിരിക്കുകയില്ല.

ലോകത്തിൽ യഥാർത്ഥ വിജ്ഞാനകേന്ദ്രം ഒന്നു മാത്രമേയുള്ളു. സകല ജ്ഞാനത്തിന്റെയും ഉറവിടം അതാണ്. അത്യുൽകൃഷ്ടമായ ആ വിജ്ഞാനനിധിയെ കയ്യടക്കംചെയ്യുന്ന സുവർണ്ണഗ്രന്ഥം ക്രിസ്തീയമതപാഠനമാണ്. ഭാവിയെ ശോഭനമാക്കുന്ന മാർഗ്ഗങ്ങളെ തുറന്നുകാണിക്കുന്നതിനും ആദർശസുന്ദരമായ സ്വഭാവത്തെ കരുപ്പിടിക്കുന്നതിനും അതിനുമാത്രമേ കഴിയൂ. സകല സൽഗ്രന്ഥങ്ങളുടെയും മൂലഗ്രന്ഥവും ദൈവത്തിലേക്കുള്ള മാർഗ്ഗദർശിയും ആണ് അതു്. വിദ്യാർത്ഥികളിൽ ഉണർവും ഉന്മേഷവും കൈവരുത്തി അവരുടെ ശ്രദ്ധയെ ആകർഷിച്ച് ആ സനാതനസത്യങ്ങൾ അവരിൽ രൂഢമൂലമാക്കുന്നതിന് അദ്ധ്യാപകന്മാർ എത്ര കണ്ടുത്സാഹിക്കേണ്ടതാണ്. ആ നിത്യസത്യങ്ങളെ അനാസ്ഥയോടെ കടത്തിവിട്ടാൽ ഉള്ള അനുഭവം എത്ര കണ്ടു ദയനീയമാണ്.

35 വയസ്സു പ്രായമായിട്ടും ജീവിതോദ്ദേശ്യമെന്തെന്നു ഗ്രഹിക്കുവാൻ സാധിക്കാത്ത ജോണിയുടെ കഴിവുകേടിനെ നാം അധിക്ഷേപിച്ചേക്കാം. ലോകജീവിതം എന്താണെന്നു ഗ്രഹിക്കുവാൻ ഇന്നാൾവരെയും ജോണിക്കു സാധിക്കാതെ പോയതിന്റെ പ്രധാന കാരണം അവനെ പഠിപ്പിച്ച അദ്ധ്യാപകരിലാണ് ചുമത്തേണ്ടതു്. വേദപാഠങ്ങൾ പഠിപ്പിക്കുന്നതിൽ അവർ കാണിച്ച വിലപനീയമായ ഉദാസീനതയുടെ ദോഷ

ണഫലമാണ് ജോണി ഇതേവരെയും അനുഭവിച്ചത്. അവൻ്റെ അന്ധനേത്രങ്ങൾക്ക അല്പം വെളിച്ചമുണ്ടായി. "ജീവിതം എന്തിനാണ്? എൻ്റെ ജീവിതയാത്ര എങ്ങോട്ടാണ്?" ജീവിതവ്യഗ്രതകളിൽപ്പെട്ട നട്ടംതിരിയുന്ന, ക്ലേശപൂർണ്ണങ്ങളായ ദിനരാത്രങ്ങളെ തള്ളിവിടാൻ തത്രപ്പെടുന്ന, ലോകവ്യവഹാരങ്ങളിൽമാത്രം മുഴുവൻസമയവും ചെലവഴിക്കുന്ന സാധാരണന്മാർക്ക് ദൈവത്തെയും ജീവിതലക്ഷ്യത്തെയും പാരത്രികജീവിതത്തെയുംപററി ചിന്തിക്കുവാൻ അവസരങ്ങൾ ലഭിക്കാത്തതുപോലെ, മേരിയുമായുള്ള ഈ നൂതനബന്ധത്തിൽ കുടുങ്ങുന്നതുവരെ ജോണിക്കും ആദ്ധ്യാത്മികകാര്യങ്ങളെപ്പററി ചിന്തിക്കുവാൻ അവസരം ഉണ്ടായില്ല.

നിർണ്ണായകമായ ഒരു പാതയിലേക്കാണ് തൻ്റെ ജീവിതഗതി തിരിയുവാൻ പോകുന്നതെന്ന ജോണിക്ക മനസ്സിലായി. ഭാവിയിലേക്കുള്ള തൻ്റെ ഓരോ കാലടിയും സൂക്ഷിച്ചുവയ്ക്കേണ്ടതാണെന്നവൻ ഗ്രഹിച്ചു. ജീവിതത്തിലെ പരിപാവനവും പരമപ്രധാനവുമായ ഒരു കൃത്യമാണതെന്ന ബോധം അവനെ ചിന്താധീനനാക്കി. മേരിയെ വിവാഹംകഴിക്കുന്നതിലുള്ള സംതൃപ്തിയും, അനൗചിത്യത്തെപ്പററി ചിന്തിക്കുന്നതിന്, അച്ചൻ അന്നു രാവിലെ വയലിൽവച്ചു പറഞ്ഞതിനെയും ജോണി ഓർത്ത് ആനന്ദിച്ചു. "മേരി, മേരിയെ ഞാൻ വിവാഹം കഴിച്ചുകൊള്ളട്ടെയോ?" അങ്ങിനെ ഒരു ചോദ്യം മേരിയോട് നേരിട്ടുചോദിക്കുവാൻ അത്ര ധൈര്യം ഉണ്ടായതിൽ അവനു വളരെ സന്തോഷം ഉണ്ട്. ഇപ്രകാരമുള്ള മധുരചിന്തകളിൽ ലീനനായി സമയംപോകുന്നതറിയാതെ ഇത്രയധികം താമസിച്ചുപോയതിലുള്ള കുണ്ഠിതമേ ഉള്ളൂ അവന്. എന്നാൽ, സ്ഥി

തി എപ്പോഴും ഒരുപോലെയായിരുന്നില്ല. ചിലപ്പോൾ ഈ സന്തോഷവും ഉന്മേഷവും കെട്ടൊളിച്ചിട്ടു മനസ്സിൽ അസ്വാസ്ഥ്യത്തിന്റെയും നിരുന്മേഷത്തിന്റെയും കാർമേഘപടലങ്ങൾ വ്യാപിക്കും. അസ്വസ്ഥമായ മനസ്സ് ജീവിതോദ്ദേശ്യവും ലക്ഷ്യവും തേടിപ്പിടിക്കുന്നതിനുള്ള ചിന്താവ്യാപാരത്തിൽ കുഴങ്ങും. ആ ലക്ഷ്യത്തിലേക്കു നീങ്ങുന്നതിനു ശ്രമിക്കുന്ന തന്നെ പിടിക്കുന്നതിനുള്ള കുരുക്കുവേലകളാണോ ഇവയെല്ലാമെന്നു സംശയിക്കും.

മേരിയുടെ സമ്മതമറിവാനുള്ള ജോണിയുടെ ചോദ്യത്തിനു അവൾ ഉടനെ ഉത്തരം തട്ടിവിട്ടു, അവളുടെ ഭർത്താവ് ഒരുത്തമ കത്തോലിക്കനായിരിക്കണമെന്ന് അവൾക്ക് നിർബ്ബന്ധമുണ്ടെന്ന്. ഞായറാഴ്ച പള്ളിയിൽ പോകുന്നതുകൊണ്ടുമാത്രം ഒരുത്തന് ഒരുത്തമ കത്തോലിക്കനായിരിക്കുവാൻ സാധിക്കയില്ലെന്നും ആ കൂട്ടത്തിൽ അവൾ തട്ടിമൂളിച്ചു. ഈ ഉത്തരം കണക്കിനുകൊണ്ടു. കുർബാന സമയത്തുള്ള തന്റെ അനാസ്ഥയെയും അശ്രദ്ധയെയുംപറ്റി അവൾ അറിഞ്ഞുകൊണ്ടാണോ ഇതു പറഞ്ഞത്? അതോ, അവൾ തന്നെ കളിപ്പിക്കവാൻവേണ്ടി കളിവാക്കു പറയുകയാണോ? അവനു നിശ്ചയമില്ല. എങ്കിലും അവൻ പറഞ്ഞു. "ഭവതിയുടെ ആശയം എനിക്കു മനസ്സിലായി" അവനുതന്നെ നല്ല നിശ്ചയമുണ്ട്, അവളുടെ ആശയമെന്തെന്നോ അവൾക്കു അവനെപ്പറ്റിയുള്ള അറിവെന്തെന്നോ ഒന്നും തനിക്കു ശരിക്കു മനസ്സിലായിട്ടില്ലെന്ന്. ജോണി ധർമ്മസങ്കടത്തിലായി. ഈ ഓർമ്മപ്പെടലും അവനെ വല്ലാതെ വിഷമിപ്പിച്ചു. അവളുടെ ആശയമെന്തുമാകട്ടെ അതിനനുസരിച്ചു പോകുവാൻതന്നെ അവൻ നിശ്ചയിച്ചു.

മേരി ജെയിൻ ഹെറിങ്ങ് ഉത്തമ കത്തോലിക്കാ മാതാവായിരുന്നു. ഒരു മാതാവിനു ഉണ്ടായിരിക്കേണ്ട സകല ഗുണങ്ങളും ആ മഹതിയിൽ ശോഭിച്ചിരുന്നു. സ്ത്രീത്വത്തിന്റെ ഏററവും മഹനീയ പദവിയാണു മാതൃത്വമെന്നിൽ മാതൃത്വത്തിന്റെ മാതൃകയായിട്ടായിരുന്നു ആ മാതാവു് വർത്തിച്ചിരുന്നതു്. മകനുമായി വാദകോലാഹലങ്ങളൊന്നും നടത്താൻ ആ മാതാവു പോയില്ല. ഞായറാഴ്ച ദിവ്യബലിയിൽ സംബന്ധിക്കുവാൻ അമ്മ മകനെ വിളിച്ചു. അവൻ അവളുടെകൂടെ പള്ളിയിൽപോയി. ബാക്കി കാര്യങ്ങളെല്ലാം ആ മഹതി ദൈവതൃക്കരങ്ങളിൽ കയ്യാളിച്ചു. ആ നല്ല മാതാവിനു മോനിക്കാ പുണ്യവതിയുടെ ചരിത്രം അറിയാം. ദുർവൃത്തനായ മകനുവേണ്ടി ആ പുണ്യവതി പ്രാർത്ഥിച്ചതും കരഞ്ഞതും ആഫ്രിക്കായിൽനിന്നു മിലാനിലേക്കു അവനെ അനുധാവനം ചെയ്തതുമെല്ലാം മേരി ജെയിൻ വായിച്ചറിഞ്ഞിട്ടുണ്ടു്. ഒരു പുണ്യവതിയായതുകൊണ്ടല്ല, പ്രത്യുത അഗസ്റ്റിന്റെ മാതാവായതുകൊണ്ടാണു് ആ മഹതി ഇതെല്ലാം ചെയ്തതു്. അവളും മനമുരുകി ദൈവത്തോടു പ്രാർത്ഥിച്ചു. അവൾ കരഞ്ഞു പ്രാർത്ഥിച്ചു. എന്നാൽ അതു രഹസ്യമായിട്ടായിരുന്നു. കണ്ണുനീരും പ്രാർത്ഥനയും എല്ലാം ദൈവതിരുമുമ്പിലും അന്തർഗ്ഗദമായ നോട്ടങ്ങൾ മാത്രം മകനിലും അവൾ അർപ്പിച്ചുപോന്നു.

നമ്മുടെ കഥാനായകനു ഞായറാഴ്ച പ്രഭാതം വലിയ ഒരു പരീക്ഷയാണു്. എങ്കിലും അവൻ ഒരു ഞായറാഴ്ചപോലും പള്ളിയിൽ പോകാതിരുന്നിട്ടില്ല. അവന്റെ ഹൃദയത്തെ സ്പർശിച്ചിരുന്നതു് പള്ളിയിൽ പോകാൻ ഉടുത്തൊരുങ്ങി ഇറങ്ങുമ്പോൾ അമ്മ തന്നിലേക്കു പതിക്കുന്ന അന്തർഗ്ഗദങ്ങളായ ആ നോട്ടങ്ങളാണു്.

അവരും അവനോട് പള്ളിയിലേക്ക് തന്നോടൊന്നിച്ചു വരാൻ പറയുകയില്ല. അവരും അവനെ നോക്കി ഒന്നു മന്ദഹസിക്കും. മന്ദസ്മിതം തൂകുന്ന ആ നയനങ്ങളിൽ അവളുടെ യാചനാപൂർണ്ണമായ ഹൃദയാഭിലാഷത്തെ മകൻ കാണും. അതിനെ നിരസിച്ചാൽ അമ്മയുടെ ഹൃദയത്തെ പിളർക്കുകയാണെന്ന ജോണിക്കറിയാം. ആ നയനങ്ങളെ നമ്മുടെ കഥാനായകൻ ഒരിക്കലും വിസ്മരിച്ചിരുന്നില്ല. അതുകൊണ്ട് അവന്റെ പരിവർത്തനത്തിനുള്ള ദൈവാനുഗ്രഹവും ഒരിക്കലും അവനിൽ വററിപ്പോയില്ല. പശ്ചാത്താപത്തിന്റെ അരുവി പൊട്ടിപ്പുറപ്പെട്ടതു് കുടുംബാംഗങ്ങളുടെ സഹിഷ്ണുതാപൂർണ്ണമായ പെരുമാററവും അവൻ സ്നേഹിക്കുന്ന ആ യുവതിയുടെ നിർബ്ബന്ധവും വഴിയായിട്ടാണ്. എന്നാൽ അതിലെല്ലാം ഉപരിയായി മെരിജയിൻ ഹാംഗിന്റെ അതിഗർഭമായ ആ നോട്ടങ്ങളാണ് അവനിൽ പരിവർത്തനം ഉളവാക്കിയതു്. എന്നാൽ നിർഭാഗ്യമെന്നേ പറയേണ്ടൂ ദീനാഭ്യർത്ഥനയോടെ അവനിൽ നയനങ്ങളും പതിച്ചുകൊണ്ടിരുന്ന ആ വത്സലമാതാവിന്റെ കണ്ണുകളും എന്നന്നേക്കുമായി അടഞ്ഞതിനുശേഷമാണ് ജോണി ദൈവാനുഗ്രഹത്തോടു സഹകരിച്ചു പെരുമാറുവാൻ പോകുന്നതു്.

1882-ൽ ലോകജീവിതം ആഹ്ളാദരഹിതവും ഉദ്വേഗവുമായി ജോണി കണ്ടു. അതുവരെ അവൻ സ്നേഹിക്കുന്ന ആ യുവതിയുടെയും ആത്മസ്നേഹിതന്മാരുടെയും കുടുംബാംഗങ്ങളുടെയും സാമീപ്യസഹവാസങ്ങളെല്ലാം അവനുണ്ട്. എങ്കിലും 1882 ാം വർഷത്തിൽ റെയോഗ്രാൻറിലേക്കാളും വളരെ ക്രൂരതരമായി ഏകാകിതയും നിസ്സഹായതയും ജോണിക്കനുഭവപ്പെട്ടു. കാരണം ആ വർഷത്തിലാണ് അവന്റെ പ്രിയമാതാവു മ

രിച്ചതു്. കൊച്ചുകുട്ടികളെപ്പോലെ അവൻ ഹൃദയം പൊട്ടിക്കരഞ്ഞു. അമ്മ ജീവിച്ചിരുന്ന കാലത്തെ ഓരോന്നും വാക്കും അവൻെറ ഹൃദയത്തിൽ ചുവർ ചിത്രംപോലെ പ്രത്യക്ഷപ്പെട്ടു. ആ കുടുംബാംഗങ്ങളും മാറി മാറി അമ്മയുടെ ജീവിതകാലത്തുള്ള ഓരോ വാക്കും ആവർത്തിക്കും. അമ്മയുടെ വേർപാടിൽ അവൻ അത്യധികം ദുഃഖിച്ചു. ഹൃദയത്തിൻെറ അഗാധതയിൽനിന്നും പൊട്ടിപ്പുറപ്പെട്ട കണ്ണുനീർത്തുള്ളികളും, മാതൃമോദം സംസ്കരിച്ചിരുന്ന ശവശരീരം, അതിന്നു മുകളിൽ കുന്നായ്ക്കൂട്ടിയിരുന്ന പുഷ്പങ്ങൾ ഇവയെല്ലാം അവനെ സുദീർഘമായി ചിന്തിപ്പിച്ചു. ദീർഘചിന്തകൾ അവൻെറ ഉള്ളിൽനിന്നു പൊന്തിവന്നു. ജീവിതത്തേയും സ്വർഗ്ഗത്തേയും ദൈവത്തേയും കുറിച്ചു് അവൻ അവഗാഢം ചിന്തിച്ചു.

വിരഹതാപത്തിൻെറ ഉഗ്രത അല്പമൊന്നു കുറഞ്ഞപ്പോഴാണു് ആ വീരമാതാവു് ഒരു കാര്യത്തിനായി കരയുകയും പ്രാർത്ഥിക്കുകയും ജീവിക്കുകയും ഒരുപക്ഷേ മരിക്കുകപോലും ചെയ്തുവോ ആ കാര്യം ജോണി ചെയ്തതു്. ജോണി പ്രാർത്ഥിച്ചു. ബാല്യകാലം കഴിഞ്ഞതിനുശേഷം ഇതുപോലെ ഒരിക്കലും അവൻ പ്രാർത്ഥിച്ചിട്ടില്ല. ഇതുപോലെ ആത്മാർത്ഥമായും ഹൃദയംഗമമായും അവൻ പ്രാർത്ഥിച്ചിട്ടില്ല. അധരത്തേയും ഹൃദയത്തേയും കണ്ണിനേയും അശ്രുധാരയിൽ കളിപ്പിച്ചുകൊണ്ടും പൊട്ടിക്കരഞ്ഞുകൊണ്ടും, അവൻ ദൈവത്തോടു പ്രാർത്ഥിച്ചു. ദൈവം അവൻെറ അടുത്തുണ്ടു്. ആ ദിവസങ്ങളിൽ അവനോടു വളരെ അടുത്തുതന്നെ അവിടുന്നു നിന്നിരുന്നു. ആ മനുഷ്യൻ പൊ

ട്ടിക്കരഞ്ഞുകൊണ്ടു ചെയ്ത ആ അഭ്യർത്ഥനയെ അവിടത്തെ ഹൃദയം കരുണാപൂർവ്വം ശ്രവിച്ചു. അവിടത്തെ, ഏററവും പ്രസാദിപ്പിച്ച ആ സുകൃതാത്മാവിനെപ്രതി, അവന്റെ അമ്മയെപ്രതിയാണ് അവൻ ദീനരോദനത്തോടെ അവിടത്തോടു കേണപേക്ഷിക്കുന്നത്. ഇപ്പോഴാണ് ആ ധൂർത്തപുത്രൻ പശ്ചാത്താപവിവശനായി റെയോഗ്രാൻറിലെ ധൂർത്തജീവിതത്തെക്കുറിച്ചും, മാതാവിന്റെ അന്ത്യകാലങ്ങളിൽ അവരുടെ പക്കലേക്കു തന്നെ പ്രത്യാനയിച്ച ദൈവകാരുണ്യത്തെക്കുറിച്ചും ഹൃദയം തുറന്ന് ദൈവത്തോടു കൃതജ്ഞത പ്രകടിപ്പിക്കുന്നത്. അതേ, അമ്മയുടെ മരണമാണ് അവന്റെ കണ്ണുകളെ തുറപ്പിച്ചത്. ജീവിതത്തെയും സ്വർഗ്ഗത്തെയും ദൈവത്തെയും പററിയുള്ള സച്ചിന്തകളെ അവനിൽ തട്ടിയുണർത്തിയത്. ജീവിതയാത്ര എങ്ങോട്ടാണെന്ന് അതാണ് അവനെ പഠിപ്പിച്ചത്. സ്നേഹം ശവകുടീരത്തെയും അതിലംഘിച്ചു. ജീവിച്ചിരുന്നപ്പോഴും സാധിക്കാൻ കഴിയാത്തത് മരണത്തിനുശേഷം ആ മാതാവു സാധിച്ചു. അവരും അവനെ മാനസാന്തരപ്പെടുത്തി!

സ്വാഭാവികമായിത്തന്നെ വിവാഹത്തെക്കുറിച്ചുള്ള വിചാരങ്ങളെയെല്ലാം ആ ഹൃദയതാപം ഒന്നിലധികം കൊല്ലത്തേക്ക് അവനിൽ നിന്നകററിയിരുന്നു. മാതൃവിയോഗം ബാഹ്യമായി അവനെ മേരിയോടടുപ്പിച്ചെങ്കിലും, യഥാർത്ഥത്തിൽ അവളിൽനിന്നു അവനെ ദൂരത്തിലായി അകററുകയാണ് ചെയ്തിരുന്നത്. ഹൃദയത്തിൽ അമ്മയ്ക്കു നൽകിയിരുന്ന സ്ഥാനം മറെറാരു സ്ത്രീക്കു വച്ചൊഴിഞ്ഞു കൊടുക്കുവാൻ ജോണിക്കു സാധിക്കുകയില്ല. അവനതിനൊട്ടൊരുക്കവുമില്ല.

കൊല്ലങ്ങൾ പലതും ഒന്നൊന്നായി കടന്നുപോ
യി. തന്റെ ഹൃദയത്തെ ഒരു യുവതിക്കു പണയപ്പെ
ടുത്തുന്നതു് അമ്മയുടെ നേരെ അവിശ്വസ്തത കാണിക്കു
കയാണെന്നുള്ള ഭയത്തിനു ക്രമേണ കുറവുണ്ടായി. മേ
രിയുടെ വിരലുകളിൽ ഇന്നും കിടക്കുന്നതു് ജോണി സ
മ്മാനിച്ച മോതിരം തന്നെയാണു്. ചിലപ്പോഴൊക്കെ
അവൻ അവളുമൊന്നിച്ചു് പാട്ടു പാടുന്നതിനും കളി
ക്കുന്നതിനും കൂടാറുണ്ടു്. എന്നാൽ വിരഹതാപം അ
വന്റെ ഹൃദയത്തിൽനിന്നും പൂർണ്ണമായിട്ടു വിട്ടുമാറിയി
ട്ടില്ല. അമ്മയുടെ മരണം അവന്റെ ജീവിതത്തിലെ
ഒരു പരിവർത്തനസന്ധിയാണു്. കാരണം അതാണു്
ദൈവത്തിങ്കലേക്കു് പുനരാനയിച്ചുകൊണ്ടു്, സ്ഥലകാല
ങ്ങൾക്കപ്പുറത്തേക്കു ചിന്തയെ ഉയർത്തിക്കൊണ്ടു്, ജീവി
തലക്ഷ്യത്തെ അവനു നന്നായി മനസ്സിലാക്കിക്കൊടു
ത്തതു്. ജീവിതം എന്താണെന്നും, ജീവിതത്തിൽ എ
ന്താണു് ചെയ്യേണ്ടതെന്നും അതെന്തിനുവേണ്ടിയാണെ
ന്നും അതിൽനിന്നാണു് ജോണി പഠിച്ചതു്.

ഇങ്ങനെയുള്ള ആശയങ്ങളുടെ ഉഗ്രസംഘട്ടനം ഉ
ള്ളിൽ നടന്നുകൊണ്ടിരിക്കുന്ന കാലത്തു് ഒരു ദിവസം
മാതൃവിദ്യാലയത്തെ ജോണി സന്ദർശിച്ചു. അപ്പോൾ
സ്കൂളിനെക്കാൾ ആശ്രമമാണു് അവനെ ആകർഷിച്ചതു്.
ആ ആശ്രമത്തെക്കാൾ കൂടുതലായ ആകർഷണം അ
തിൽ വസിക്കുന്ന സന്യാസികളോടു് അവനു തോന്നി.
ആ സന്യാസികളെ അവൻ തന്നോടുതന്നെ താരതമ്യ
പ്പെടുത്തി നോക്കി. താൻ ഉടനെ വിവാഹം കഴിക്കു
വാൻ പോകുന്ന ഒരു യുവാവു്. ഇവർ മനുഷ്യരാണെങ്കി
ൽ, അവർക്കു് ഒരിക്കലും വിവാഹമേയില്ല. ഈ സ്ഥി
തിവൈപരീത്യത്തെപ്പററി ജോണി ധ്യാനിച്ചു. ഉടനെ
അവന്റെ ഉള്ളിലേക്കു് ഒരു ആശയപ്രവാഹം ഉണ്ടാ

യി. ലോകം അവൻെറ വിജയങ്ങളെ അഭിനന്ദിക്കും. മംഗളങ്ങൾ ആശംസിക്കും. എന്നാൽ, പെട്ടെന്നുതന്നെ അതവനെ വിസ്മരിച്ചുകളയും. എന്നാൽ ഈ അജ്ഞാത മനുഷ്യരെ ലോകം എന്നും കൃത്യാദരപുരസ്സരം സ്മരിക്കും, "ധീരന്മാരും മഹാന്മാരു"മായി.

ഈ വിചാരം ഇടിമിന്നൽപോലെയാണ് അവൻെറ ബോധത്തിൽ ഉദിച്ചത്. എന്നാൽ പെട്ടെന്ന് അത് അപ്രത്യക്ഷമായില്ല. അതവിടെ തങ്ങിനിന്നു. തൻെറ ഉള്ളിലും അവരെപ്പററി ബഹുമാനവും മതിപ്പും ഉണ്ടായിവരുന്നതായി അവൻ കണ്ടു. മൂടൽമഞ്ഞിലൂടെ പ്രഭാതസൂര്യരശ്മിയെ ദർശിക്കുന്നതുപോലെയാണ് അവരിലുള്ള മഹത്വത്തെ അവൻ കണ്ടത്. വ്യക്തമായി കാണാൻ കഴിയുന്നില്ലെങ്കിലും യഥാർത്ഥ മഹത്വം അവരിൽ ഒളിഞ്ഞുനില്ക്കുന്നുണ്ടെന്ന് അവൻ ഗ്രഹിച്ചു. മററുള്ളവരിൽനിന്നും ഭിന്നരീതിയിലുള്ള അവരുടെ വേഷവും ജീവിതവും ജോലികളും സൂക്ഷിച്ചിട്ട് ജോണി നിശ്ചയിച്ചു, അവരൊരു "പ്രത്യേകജീവികളാ"ണെന്ന്. അവരിലേയ്ക്ക് അവന് പണ്ടുണ്ടായിരുന്നതുപോലെ വീണ്ടും അഭിനിവേശം തോന്നി. ഇരുപതുകൊല്ലം മുമ്പ് അവരുടെ കൂട്ടത്തിൽ ചേർന്ന് അവരെപ്പോലെയാകുവാൻ അവനൊരിക്കൽ ആഗ്രഹിച്ചതാണ്. അതേ ആഗ്രഹംതന്നെ വീണ്ടും ഇപ്പോഴും അവനെ പിടികൂടി. അതിൽ അവനു വലിയ അമർഷം തോന്നി. ആ ചിന്തയെ നിർമ്മാർജ്ജനം ചെയ്യുവാൻ അവൻ മനഃപൂർവ്വം ശ്രമിച്ചു. വിചിത്രജീവികളും ഭ്രാന്തന്മാരും പ്രാകൃതന്മാരും അസാധാരണന്മാരും ഒക്കെയാണ് അവരെന്ന് ദ്വേഷത്തോടെ പറഞ്ഞു് തന്നെത്താൻ സാന്ത്വനപ്പെടുത്താൻ നോക്കി. ആ സന്യാസികളെപ്പററി പ്രതികൂലാഭിപ്രായം തന്നിൽ സംജാതമാക്കുവാൻ വളരെ ശ്രമിച്ചു. എ

ന്നാൽ, അവരാണു് യഥാൎത്ഥത്തിൽ "മഹാന്മാരെ"ന്നുള്ളതിനെ നിഷേധിക്കുവാൻ ഒരു തരത്തിലും അവനു കഴിയുന്നില്ല.

ഈ "വിചിത്ര ജീവി"കളെ നോക്കിക്കൊണ്ടു് ഇനി നില്ക്കുന്നതു് പന്തിയല്ലെന്നു് കണ്ടു് ഉടനെ അവൻ ഗൎസെമിനി ആശ്രമം വിട്ടു് വീട്ടിലേയ്ക്കു തിരിച്ചു. പോരുന്ന വഴിക്കു സന്യാസികളേയും ആശ്രമത്തേയും പററിയുള്ള ചിന്തയാണു് അവൻെറ തലമണ്ടയിൽ. അവരെപ്പററി ചിന്തിക്കുന്നതിനു് അവനു് ഇഷ്ടമില്ല. എന്നാൽ, ആ ചിന്ത അവനെ വിട്ടുപോകുന്നില്ല. അതിൻെറ കാരണം കണ്ടുപിടിക്കുവാൻ നോക്കി. അവർ "മഹാന്മാ"രാണു്. അതുകൊണ്ടാണു് അവരെപ്പററിയുള്ള ചിന്ത അവനെ ബാധിച്ചതു്. അവർ ഭ്രാന്തന്മാരാണു്. അതുകൊണ്ടാണു് അവരെപ്പററി ചിന്തിക്കുവാൻ അവനിഷ്ടമില്ലാത്തതു്. വീട്ടിലെത്തുന്നതിനു മുമ്പിൽ ഈ തീരുമാനത്തിൽ അവനെത്തി. ദൈവത്തിനുവേണ്ടി ജീവിക്കുന്നതുകൊണ്ടു് അവർ മഹാന്മാരാണു്. (സാധാരണ) മനുഷ്യരെപ്പോലെ ജീവിക്കാത്തതുകൊണ്ടു് അവർ ഭ്രാന്തന്മാരാണു്. ഈ തീരുമാനത്തിലെത്തിയതോടുകൂടി തൽക്കാലത്തേക്കെങ്കിലും മനസ്സിനെ ഇതിൽനിന്നും വിടൎത്തി മററു കാൎയ്യങ്ങളിൽ വ്യാപൃതമാക്കുന്നതിനു് സാധിച്ചു.

രാത്രി അത്താഴത്തിന്നിരുന്നപ്പോൾ പിന്നെയും സന്യാസികളെക്കുറിച്ചുള്ള ഈ വിചാരം അവനുണ്ടായി. അപ്പൻെറ അഭിപ്രായം ആരായാമെന്നു കരുതി അവരെപ്പററി അവനുള്ള അഭിപ്രായം അദ്ദേഹത്തെ ധരിപ്പിച്ചു. അവർ മഹാന്മാരും അതുപോലെ ഭ്രാന്തന്മാരുമാണെന്നു് തുടങ്ങി ഒരു ദീർഘപ്രസംഗം അവരെക്കുറിച്ചു് നടത്തി. അപ്പൻ "അത്ഭുതമനുഷ്യർ" എന്നു

മാത്രം അഭിപ്രായപ്പെട്ടു. ജോണിയുടെ സഹോദരന്മാരും അപ്പന്റെ അഭിപ്രായത്തോടു യോജിച്ചതല്ലാതെ വലിയ വിമർശനങ്ങളൊന്നും നടത്തിയില്ല. സഹോദരികൾക്ക് അവരെക്കുറിച്ച് വളരെപറയുവാനുണ്ടായിരുന്നു. "പുണ്യവാന്മാരും" "ഭൂമിയിലെ മാലാഖമാരും" "ദൈവം അനേകരിൽനിന്ന് തിരഞ്ഞെടുത്ത അനുഗ്രഹീതരും" എന്നുതുടങ്ങി അവരെപ്പററിയും അവരുടെ മഹത്വത്തെപ്പററിയും അവർ വളരെ പുകഴ്ത്തിപ്പറഞ്ഞു. ജോണി ഏററവും കൂടുതലായി സ്നേഹിച്ചിരുന്ന ആ കുഞ്ഞുസഹോദരി കോറയും മററുള്ളവരോട് യോജിച്ചുകൊണ്ട് ആ സന്യാസികളുടെ സുകൃതത്തേയും ആത്മരക്ഷയുടെ സുരക്ഷിതത്തിലുള്ള സൗഭാഗ്യത്തേയും കീർത്തിച്ചു. ഇതെല്ലാം കേട്ടതോടെ 'വിചിത്രസൃഷ്ടികളെന്നും' 'ഭ്രാന്തന്മാരെന്നും' മററും അവരെപ്പററി അവനുണ്ടായിരുന്ന അഭിപ്രായം വീണ്ടും പ്രകാശിപ്പിക്കുവാൻ ധൈര്യപ്പെട്ടില്ല. അവൻ പെട്ടെന്ന് വിഷയംമാററി. അവരുടെ സംഭാഷണം ഇതരകാര്യങ്ങളിലേക്ക് തിരിഞ്ഞു.

തുടർന്നുള്ള ഏതാനും ആഴ്ചക്കാലം മുഴുവനും ഗത്സെമനിയിലെ ട്രാപ്പിസ്റ്റ് സന്യാസികളെപ്പററിയായിരുന്നു അവന്റെ ചിന്തമുഴുവനും. അപ്രതീക്ഷിതസന്ദർഭങ്ങളിലും സ്ഥലങ്ങളിലുമെല്ലാം ആ സന്യാസികളുടെ രൂപം അവന്റെ ഭാവനമണ്ഡലത്തിൽ പ്രതിബിംബിക്കും. വേലക്കാരെക്കൊണ്ട് ജോലിചെയ്യിക്കുവാൻ വയലിലേയ്ക്ക് പോകുമ്പോഴും അവരുടെ ജോലികളെ പരിശോധിക്കുമ്പോഴും അവൻ ചിന്തിക്കും "ആ സന്യാസികളും ഇങ്ങനെചെയ്യാറുണ്ട്." ഞായറാഴ്ച പള്ളിയിൽ പോകുമ്പോഴും അവൻ വിചാരിക്കും "ഇതുതന്നെയാണ് ആ സന്യാസികളും ചെയ്യുന്നത്." മേരിയുടെ സ

മീപത്തായിരിക്കുമ്പോഴും ആ സന്യാസികളെക്കുറിച്ചുള്ള ചിന്ത അവനുണ്ടാകും. അവളുമൊന്നിച്ച് നടക്കുമ്പോൾ അവൻ വിചാരിക്കും "ഇതാണ് ആ സന്യാസികൾക്ക് ചെയ്യുവാൻ പാടില്ലാത്തത്."

പ്രശാന്തസുന്ദരമായ ഒരു പ്രഭാതത്തിൽ, വേലക്കാർ വയലിൽ പുകയിലച്ചെടികളെ നടുന്നത് ജോണി നോക്കിക്കൊണ്ടുനിൽക്കുമ്പോൾ ആ സന്യാസികളുടെ ചിത്രം വീണ്ടും മനസ്സിൽ തെളിഞ്ഞു. അവരെപ്പറ്റിയുള്ള ചിന്ത ഇങ്ങനെ സദാ തന്നെ അലട്ടിക്കൊണ്ടിരിക്കുന്നതിൽ അവനു വല്ലാത്ത ക്ഷോഭമുണ്ടായി. "ആ നശിച്ച സന്യാസികൾ! അവരെന്താണ് എന്റെ മനസ്സിൽ ഇങ്ങനെ ഇരിപ്പുറപ്പിച്ചിരിക്കുന്നത്!" ബുദ്ധിഭ്രമംപിടിപെട്ടവനെപ്പോലെ കുതിരയെ ഓടിച്ചുകൊണ്ട് അവിടെനിന്നും ജോണി പോയി. ആ വെകിളിപിടിച്ച ഓട്ടം ചെന്നുനിന്നത് ഒരു വനത്തിലാണ്. കിതയ്ക്കുന്ന കുതിരയെ കടിഞ്ഞാൺ പിടിച്ചുനിർത്തി കുതിരപ്പുറത്തുനിന്ന് താഴെയിറങ്ങി, ഒരു മരത്തിൻചുവട്ടിൽ വലിയൊരു വേരിന്മുകളിൽ മരത്തെചാരി ഇരിപ്പുറപ്പിച്ചു. "ഇക്കാര്യം എന്നന്നേയ്ക്കുമായി ഞാൻ തീരുമാനിക്കുന്നുണ്ട്." അവൻ ഗാഢചിന്തയിൽ ലയിച്ചു. അവൻ ചിന്തിച്ചു. "അവർ മഹാന്മാരാണ്, നല്ലവരാണ്, അസാധാരണന്മാരാണ്, ഒരു വിചിത്രജീവിതമാണ് അവരുടേത്. എന്നാലും അവർ മഹാന്മാരും നല്ലവരുമാണ്. അതെ, എങ്കിലും അവരുടെ 'ജീവിതം വിചിത്രവും അസാധാരണവുമാണ്." ചിന്തിച്ചതുതന്നെ പിന്നെയും മാറിമാറി ചിന്തിച്ചു. അവസാനം അവൻ പെട്ടെന്നൊരു നിഗമനത്തിലെത്തി. "ഒരു പെണ്ണിനെകെട്ടാൻ ആർക്കും സാധിക്കും, എന്നാൽ ഒരു സന്യാസിയാകുവാൻ എല്ലാവർക്കും സാധിക്കുകയില്ല." കുറെനേരത്തിനുശേഷം അ

വൻ ഉറക്കെപ്പറഞ്ഞു. "വിവാഹം ചെയ്യുന്നതിനുമുമ്പായി എങ്ങിനെയായാലും എനിക്കൊരു സന്യാസിയാകണം."

ഈ നിഗമനം അവനെ ശല്യപ്പെടുത്തി. സന്യാസികൾ സാധാരണമനുഷ്യരിൽനിന്ന് ഭിന്നഗതിക്കാരാണെന്നും സധാരണന്മാരും നല്ലയാളുകളും മഹാന്മാരും തമ്മിലുള്ള വ്യത്യാസമാണ് അവരിലുള്ളതെന്നും അവൻ തന്നത്താൻ സമാശ്വസിച്ചു. അതുകൊണ്ടാണ് മനുഷ്യർ അവരെപ്പററി അത്ഭുതപ്പെടുന്നത്. കല്യാണം കഴിക്കാനൊരുങ്ങുന്ന ഒരുവനെപ്പററി ആരും അത്ഭുതപ്പെടാറില്ല. എല്ലാവരുംതന്നെ വിവാഹം കഴിക്കുന്നു. എന്നാൽ സന്യാസിയാകുവാൻ ഒരുങ്ങുന്ന ഒരുവനെപ്പററി അത്ഭുതം തോന്നാത്തവർ ആരുമില്ല. കാരണം ചുരുക്കം ചിലർക്കുമാത്രമെ അതിനു കഴിയുകയുള്ളു.

ഒരു വെളിപാടും പ്രചോദനവുംപോലെയാണ് ഈ വാദമുഖം ജോണിയുടെ മനസ്സിലുദിച്ചത്. മഹാനായി തീരുന്നതിനു ഓരോ വ്യക്തിക്കും ആഗ്രഹമുണ്ട്. മററുള്ളവരുടെ അഭിനന്ദനങ്ങൾ ആഗ്രഹിക്കാത്തവർ ആരുമില്ല. വീരകൃത്യങ്ങൾ നടത്തുന്ന ധീരമതികളാകാനുള്ള അഭിവാഞ്ഛ സ്വാഭാവികമാണ്. പ്രശംസയും ബഹുമാനവുംപോലെ മനുഷ്യമനസ്സിനെ ആകർഷിച്ചു മയക്കുന്നതും പ്രീണിപ്പിക്കുന്നതുമായി മറെറാന്നുമില്ല. ആ ഉദ്ദേശസാദ്ധ്യത്തിന്നാണ് വ്യോമയാനം നടത്തുന്ന വൈമാനികനും സമുദ്രതരണം ചെയ്യുന്ന നാവികനും സാഹസികപര്യടനം നടത്തുന്ന ധീരപുരുഷനും വാഗ്ധാടിയോടെ പ്രഭാഷണങ്ങൾ നടത്തുന്ന പ്രസംഗകനും വെമ്പുന്നത്. ജോണിയേയും ആകർഷിച്ച വസ്തുത ഇതാണ്. ആദ്യം ഒരു പോലീസുകാരനും പിന്നീട് ഒരു പട്ടാളക്കാരനും ഒടുവിൽ വലിയ ഒരു സ്പോർട്ട്

സ്ഥാനം ഒക്കെ ആകുവാൻ ജോണി ആലോചിച്ചിരുന്നു. യൂണിഫോറം മനുഷ്യർ ഇഷ്ടപ്പെടുന്നതിന്റെ രഹസ്യമെന്താണ്? യൂണിഫോറം മററു മനുഷ്യരിൽ നിന്നു അവരെ വേർതിരിച്ച് വ്യത്യസ്തവ്യക്തികളായി പ്രദർശിപ്പിക്കുമെന്നുള്ളതു മാത്രമാണതിന്റെ രഹസ്യം.

മനുഷ്യരിൽ സാധാരണമായികാണപ്പെടുന്ന ഈ സ്വാഭാവിക ബലഹീനതയ്ക്കാണ് ജോണിയും അടിമപ്പെട്ടിരിക്കുന്നതു്. പ്രസിദ്ധിയാർജ്ജിച്ച മഹാനായി വിരാജിക്കുന്നതിനുള്ള അതിമോഹത്തിന് അവനും വിധേയനായിപ്പോയി. പൊതുജനസംസർഗ്ഗത്തിൽ നിന്നകന്നു 'വിചിത്രജീവിതം' നയിക്കുന്ന ധ്യാനനിരതനായ ഒരു സന്യാസിയായി എങ്ങനെയാണു് മഹാനാകുന്നതെന്നു് ജോണി നോക്കീട്ട് മനസ്സിലാകുന്നില്ല. എന്നാലും അതു മാത്രമാണ് അതിനപററിയമാർഗ്ഗമെന്ന് അവന്റെ ഹൃദയം മന്ത്രിച്ചു. ഒടുവിൽ അവനു തോന്നി. മററുള്ളവരിൽനിന്നും വ്യത്യസ്തരീതിയിൽ ജീവിക്കുന്നതുകൊണ്ടാണ് അവരെ മഹാന്മാരെന്ന് ലോകം കൊണ്ടാടുന്നതെന്ന്. പുല്ലുതിന്നുകൊണ്ടുനിന്നിരുന്ന കുതിരയെ അലക്ഷ്യമായി നോക്കിക്കൊണ്ട് ആ കെൻറുക്കിയൻ ഒരു ഗൗരവ തീരുമാനംചെയ്തു, ഒരു ട്രാപ്പിസ്റ്റ് സന്യാസ സഹോദരനായിത്തീരണമെന്ന്. ഒരു തുണസഹോദരനായി ആശ്രമത്തിൽ ജീവിക്കുവാൻ പോകുന്നതു് എന്തിനാണെന്ന് അവനുതന്നെ വ്യക്തമല്ല. മഹാനായിത്തീരുന്നതിനുള്ള പററിയമാർഗ്ഗമായിട്ടാണ് അതിനെ ജോണി കണ്ടുപിടിച്ചതു്.

ശാന്തതയും സമാധാനവും കളിയാടുന്ന ഒരു പ്രസന്നവദനത്തോടെ അവിടെനിന്നും എണീററു് കുതിരപ്പുറത്തുകയറി ജോണി വീട്ടിലേയ്ക്കുപോയി. ഒരു ട്രാപ്പിസ്റ്റ്

സഹോദരന്റെ മാഹാത്മ്യത്തെയും ഉന്നതനിലയേയും പററിയുള്ള ധ്യാനത്തിൽ ദിവസംമുഴുവൻ കഴിച്ചുകൂട്ടി. അന്ന വൈകിട്ട് ജോണി മേരിയെ കണ്ടു. അവൾ ചോദിച്ചു "ജോണീ, ഈ ദിവസം മുഴുവൻ അങ്ങ് എന്തെടുക്കുകയായിരുന്നു." സംഭാഷണമാരംഭിക്കുന്നതിനുള്ള വെറും ഒരു ഔപചാരിക ചോദ്യമായിരുന്നു അത്.

"ചിന്തിക്കുകയും പ്രവർത്തിക്കുകയും", ജോണി മറുപടിനൽകി. "ആരെപ്പററിയായിരുന്നു ഇത്രവലിയ ചിന്ത". മേരി അവനെ അതിയായി പ്രേമിക്കുന്ന ഒരു യുവതിയാണ്. സ്ത്രീസഹജമായ ജിജ്ഞാസയും ഉൽക്കണ്ഠയും അവളിലും സ്ഥാനമുണ്ടല്ലോ. പ്രേമബദ്ധരായ യുവതീയുവാക്കൾ പരസ്പരം കൈമാറുന്ന സാധാരണ ചോദ്യമാണത്. സാധാരണരീതിയിലുള്ള ഒരു ഉത്തരവുമാണ് അവൾ പ്രതീക്ഷിച്ചത്. എന്നാൽ ജോണി ഒരു അസാധാരണ മറുപടിയാണ് നൽകിയത്.

"എന്നെപ്പററിതന്നെയായിരുന്നു. ഒരു ടാപ്പിസ്റ്റ് തുണ സഹോദരനാകുന്നതിനെപ്പററി ഞാൻ ഗൗരവമായി ചിന്തിക്കുകയായിരുന്നു." "എന്ത്!" മേരി പൊട്ടിച്ചിരിച്ചുപോയി. "ഓമനെ' നിന്നെപ്പററിയായിരുന്നു ഇന്നത്തെ എന്റെ ധ്യാനംമുഴുവനും" എന്ന് ജോണി ഉത്തരം പറയുമെന്നാശിച്ചാണ് മേരി ചോദിച്ചത്. എന്നാൽ അപരിചിതമായ ആ ഉത്തരം അവളെ വിസ്മയിപ്പിച്ചു. അതിന്റെ സ്വാരസ്യത്തിൽ അവൾ പൊട്ടിച്ചിരിച്ചുപോയി. "എന്താണ് ഭവതി ഇത്ര ചിരിക്കുന്നത്!" ഗൗരവമമായകലർന്നതായിരുന്നു ആ ചോദ്യം "ഹാ! ഹാ! സന്യാസി" അവൾ പിന്നേയും ചിരിച്ചു. ചിരിയടക്കുവാൻതന്നെ വിഷമമായി. "അതിലെന്താണ് ഇത്ര ചിരിക്കാനുള്ളത്." ജോണിയുടെ ഗൗരവം വർദ്ധിച്ചു. "ഒരു തുണസഹോദരൻ സന്യാസിയാ

കാൻ പററിയ ആളം! പററിയസ്വഭാവം! ജോണി, അങ്ങ് മദ്യപിച്ചിട്ടുണ്ടോ. ഞാനൊന്ന മണത്തുനോക്കട്ടെ.”

എന്നാൽ അവന്റെ മുഖത്തു് മണത്തുനോക്കാൻ അവൾ ധൈര്യപ്പെട്ടില്ല. അവളുടെ മറുപടി ജോണിയെ കോപാന്ധനാക്കി. “ഒരു സ്ത്രീയെ പ്രഹരിക്കുന്നതു് പൗരുഷമല്ല,” അവൻ പല്ലുകടിച്ചുകൊണ്ട് പിറുപിറുത്തു.

പിറേറ ദിവസമായപ്പോഴെയ്ക്കും അവൻ വളരെ പ്രശാന്തനും സന്തുഷ്ടനുമായി. പ്രാതഭോജികൾക്കായി പോകുമ്പോൾ തലേദിവസം മേരിയുമായി നടന്ന കൂടിക്കാഴ്ചയിലെ ഓരോ രംഗങ്ങളെയുംപ്പററി കൂലങ്കഷമായ പരിചിന്തനം നടത്തി. അവിടെ അഭിനയിച്ചരംഗങ്ങൾ രസകരമായി അവനുതോന്നി. ഒരു ബാപ്റ്റിസ്റ്റു സന്യാസിയാകുവാനുള്ള ആശയും അതു് താൻ കല്യാണം കഴിക്കുവാൻ തെരഞ്ഞിരിക്കുന്ന യുവതിയുടെ വെളിപ്പെടുത്തിയതും മററും ഓർത്തപ്പോൾ ജോണി പൊട്ടിച്ചിരിച്ചുപോയി. അതേപ്പററി ചിന്തിക്കുംതോറും രസം കൂടിക്കൂടി വന്നു. എത്ര മോശക്കാരനായ ഒരു സന്യാസിയായിട്ടാണ് താൻ തീരാൻ ഇടയുള്ളതെന്നു്, മേരി സൂചിപ്പിച്ചിട്ടുള്ളതു് പരമാർത്ഥമാണെന്നു് അവൻ വിചാരിച്ചു. ഇതാണു് ജോണിയുടെ പ്രകൃതി. അവൻ ക്ഷിപ്രകോപിയും ക്ഷിപ്രപ്രസാദിയുമാണ്. സ്വന്തം വിഡ്ഢിത്തത്തെപ്പററിപ്പോലും ചിരിക്കുവാൻതക്ക സുബുദ്ധിയുമുണ്ടു്.

സന്യാസിയാകാനുള്ള വ്യാമോഹത്തെ പരിത്യജിച്ചിട്ടു് മേരിയെ കല്യാണം കഴിക്കുകതന്നെയെന്നു വീണ്ടും തീരുമാനിച്ചു. കുറേ സമയംകഴിഞ്ഞപ്പോൾ അവ

നിശ്ചയവും വിസ്മരിച്ചു. കല്യാണത്തിയ്യതി നിശ്ചയിക്കാനുള്ള നേരം വന്നപ്പോൾ ബാപ്പിസ്റ്റ് ആശ്രമത്തിൽ ചേരുന്നതിനുള്ള ആന്തരീക പ്രചോദനം വല്ലാതെ ശക്തിപ്പെട്ടു. സന്യാസജീവിതത്തിൽ ദൈവത്തിന്നായി സ്വജീവാർപ്പണം ചെയ്യുന്നതിനേയും സാധാരണ ജനങ്ങളിൽനിന്ന് വിഭിന്ന ജീവിതം നയിക്കുന്നതിനേയും പൊതുജനങ്ങളുടെ പ്രീതിയും ബഹുമാനവും സമ്പാദിച്ചു മഹാനായിത്തീരുന്നതിനുള്ള ഉപാധിയായിട്ടാണ് ഇപ്പോൾ ജോണികാണുന്നതു്. സന്യാസജീവിതത്തിന്നായി ശക്തിയായി പ്രേരിപ്പിക്കുന്ന ഒരു ഉൽക്കർഷേച്ഛ അവനിലുണ്ട്. എന്നാൽ അതിനേക്കാൾ പരമമായ ഒരു ഉദ്ദേശം അവനിലുണ്ടായിരുന്നു. പൊതുജനങ്ങളുടെ ബഹുമാനാദരങ്ങളേക്കാൾ വളരെ ശ്രേഷ്ഠമായ ഒന്ന്, അവൻ ബാപ്പിസ്റ്റ് സന്യാസജീവിതത്തിൽ കണ്ടു. യഥാർത്ഥ മഹത്വം മനുഷ്യവ്യക്തിത്വത്തിൽ പ്രകാശിക്കുന്നതു് ദൈവസത്തയിൽ നിന്നാണെന്നും ആ മഹത്വത്തിന്നായിട്ടാണ് ചിലതൊക്കെ ഒരു സന്യാസി സ്വമനസ്സാലെ ദൈവത്തിനുവേണ്ടി പരിത്യജിക്കുന്നതെന്നുമുള്ള ഒരു അവ്യക്താശയം ഉള്ളിൽ കടന്നുകൂടി. എന്നാൽ ഇതല്ലാ പ്രധാനമായി ആ ജീവിതത്തെ ആശ്ലേഷിക്കുന്നതിന് അവനെ സന്നദ്ധനാക്കിയതു്. വിനീതവും അജ്ഞാതവുമായ ജീവിതം കൊതിച്ചുകൊണ്ട് ആശ്രമഭിത്തികൾക്കുള്ളിലേയ്ക്ക് കാലൂന്നേണ്ടതിനുപകരം ഉന്നതിയും ബഹുമാനവും ഉള്ള ഒരു ജീവിതത്തെ തേടിയാണ് ജോണി അവിടെ ചെല്ലുന്നതു്. അതാണല്ലോ അവന്റെ പ്രകൃതി. മേരിയുടെ ചിരിയേയും ഒരു സന്യാസജീവിതം കഴിക്കുവാൻ കൊള്ളുന്നവനല്ല താനെന്ന് പൊതുജനങ്ങൾക്ക് ഉണ്ടാകാവുന്ന അഭിപ്രായത്തേയുംപറ്റി ചിന്തിച്ചപ്പോൾ അവൻ ശാന്തനായി.

അവൻ പറഞ്ഞു, "ഞാൻ അവളെ കല്യാണം കഴിക്കാമെന്നു് പറഞ്ഞിട്ടില്ലായിരുന്നെങ്കിൽ അവൾക്കു കാണിച്ചുകൊടുക്കാമായിരുന്നു!" അല്പംകഴിഞ്ഞു് ആ അഭിപ്രായവും ഭേദപ്പെടുത്തി. "അവളെ കല്യാണംകഴിക്കാമെന്നു പറഞ്ഞിട്ടുണ്ടെങ്കിലും, അവരെ ഞാൻ കാണിച്ചുകൊടുക്കും!"

ഒരു കാര്യം തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ പിന്നെ അമാന്തമൊന്നുമില്ല. ഉടനെ നടപ്പിലാക്കുകയായി. അതാണു് അവന്റെ പ്രകൃതം. മേരിയെ കണ്ട ഉടനെ ഇക്കാര്യമാണു് ആദ്യം അവൻ പറഞ്ഞതു്. മുഖവുരയോ പശ്ചാത്തല വിവരണമോ ഒന്നും കൂടാതെ നേരെ കാര്യം പറഞ്ഞു. "മേരി, ഒരു സന്യാസിയായി ജീവിക്കുന്നതിനെപ്പറ്റി വീണ്ടും വീണ്ടും ഞാൻ ചിന്തിച്ചു. ഭവതി അനുവദിക്കുന്നെങ്കിൽ ഞാൻ സന്യാസാശ്രമത്തിലേയ്ക്കു പോവുകയാണു്. അവിടെ ജീവിതം ചെലവഴിക്കുവാൻ ഉദ്ദേശിക്കുന്നു".

ഈ അവസരത്തിൽ മേരി ചിരിച്ചില്ല. അവൾ ഒന്നു ഞെട്ടി കണ്ണുകളെ അകലത്തിലേക്കു പായിച്ചു. തന്റെ ഉടുപ്പുകളുടെ ബട്ടൻസിൽ ഉദാസീനമായി പിടിച്ചുകൊണ്ടു് അവൾ ദൂരത്തേയ്ക്കു് നോക്കിക്കൊണ്ടു് വളരെ ശാന്തമായി ചോദിച്ചു. "ജോണി, അങ്ങു് ഇക്കാര്യത്തെപ്പറ്റി ഗൗരവമായി ചിന്തിച്ചോ"? ശോകമായ ആ ചോദ്യത്തിൽ കലർന്നിരുന്നു. "ഉം" പെട്ടെന്നു് മറുപടി പറഞ്ഞു. "മേരി, ആ കാര്യത്തിൽ ഒരു ഉത്തമ ബോദ്ധ്യത്തിൽ ഞാൻ എത്തിച്ചേർന്നിരിക്കുന്നു. ഞാൻ പോകട്ടെ."

ഒരു ദീർഘ നിശബ്ദത അവിടെ വ്യാപിച്ചു. സംഭ്രമവും അസ്വാസ്ഥതയും നിശബ്ദനായ ജോണിയുടെ

മുഖത്തു് വിവർണ്ണത ഉളവാക്കി. അവസാനം ആ നിശബ്ദരംഗത്തെ മേരിതന്നെ ഭേദിച്ചു. ഹൃദയസ്പർശകമായ സ്വരത്തിൽ ശോകാത്മകമായ ചില വാക്കുകൾ നിറുത്തി നിറുത്തി അവൾ ഉച്ചരിച്ചു. "എന്നാൽ ജോണി...... അങ്ങു പോകുക......." കുറെ സമയം മിണ്ടാതിരുന്നശേഷം വീണ്ടും അവൾ തുടർന്നു. ഇത്തവണ അവളുടെ സ്വരം കൂടുതൽ ദൃഢമായിരുന്നു. ജോണി ആപാദചൂഡം വിയർത്തു. "എന്നാൽ, അങ്ങു പോവുകയാണെങ്കിൽ......" അവളുടെ സ്വരം ഇടറി. കണ്ണുകൾ നിറഞ്ഞു. നിശ്ചയദാർഢ്യത്തെ സൂചിപ്പിക്കുന്ന സ്വരത്തിൽ ആവർത്തിച്ചു. "എന്നാൽ അങ്ങു പോവുകയാണെങ്കിൽ...... ഇനിയും അങ്ങയുടെ മുഖം കാണാൻ....... എനിക്കു് ...... ഇടയാകാതിരിക്കട്ടെ. ഒരിക്കൽ സന്ന്യാസിയായ ഒരാളെ ഒരിക്കലും ഞാൻ കല്യാണം കഴിക്കുകയില്ല. അതു് തീർച്ചയാണു്....." വാക്കുകൾക്കു് ഘനംകൂട്ടുവാൻ മനഃപൂർവ്വം ശ്രമിച്ചുകൊണ്ടു് "അദ്ദേഹം ലോകത്തിലെ ഏക മനുഷ്യനായാൽ പോലും...... അതു സാദ്ധ്യമല്ല!"

മേരിയുടെ കണ്ഠം ഇടറി. വികാരങ്ങൾ നിയന്ത്രണാതീതമായി. ഒന്നുകൂടി ജോണിയുടെ മുഖത്തേയ്ക്കു് നോക്കുവാൻ ധൈര്യമില്ലാതെ അവൾ ഗൃഹാന്തർഭാഗത്തേയ്ക്കു് ഓടിപ്പോയി കിടക്കയിലേക്കു് ചെന്നുവീണു് മുഖംപൊത്തി ഏങ്ങിക്കരഞ്ഞു. സങ്കല്പത്തിൽ ഭർത്താവായി സ്വീകരിച്ചിരുന്ന ആ മനുഷ്യന്റെ മുമ്പിൽനിന്നു കരയുന്നതിനു് ലജ്ജ ഉണ്ടായിരുന്നതുകൊണ്ടാണു് അവൾ പെട്ടന്നു് സ്ഥലം വിട്ടതു്.

ജോണിയും ഒരു ക്ഷണംപോലും പിന്നീട് അവിടെ നിന്നില്ല. സ്വഗൃഹത്തിലേയ്ക്കുള്ള അവന്റെ ഗതി വളരെ സാവധാനമായിരുന്നു. ദുർവഹമായ ഹൃദയഭാ

ഭവും തളർച്ചയും കാരണം കാലുകൾക്ക് അവനെ വഹിക്കുവാൻ ശക്തിയില്ലായിരുന്നു. അന്നു രാത്രി അസഹ്യമായ ഹൃദയഭാരവും മനോവ്യഥയും നിമിത്തം ജോണി ഉറങ്ങിയില്ല. ഒരു ട്രാപ്പിസ്റ്റ് സന്യാസിയാകുന്നതിന് അവനു ഉദ്ദേശമുണ്ട്. എന്നാൽ അതിനുവേണ്ടി തന്നെ ആത്മാർത്ഥമായി സ്നേഹിക്കുന്ന ഒരു ഹൃദയത്തെ ഭേദിക്കുന്നതിന് അവനു മനസ്സുണ്ടായിരുന്നില്ല. വീട്ടിലേയ്ക്കുള്ള ഓരോ കാലടിയും ഘോരരംഗത്തിൽ ധീരധീരം അടരാടി കേറുന്ന ഓരോ ചുവടുവെയ്പുകളായിരുന്നു. പലപ്പോഴും വിജയം സന്ദേഹിച്ച് പുറകോട്ടു തിരിയുവാൻ അവൻ ഭാവിച്ചു. അതൊരു ദുസ്വപ്നമായിരുന്നുവെന്ന് തിരിച്ചുചെന്ന് മേരിയോട് പറയുവാൻ ഒരുങ്ങി. അവിടെയും ജോണിയുടെ സ്വഭാവം വിട്ടുകൊടുത്തില്ല. അതവനെ മുമ്പോട്ടുതന്നെ ഉന്തിവിട്ടു.

ഇനി കുടുംബാംഗങ്ങളോടാണ് വിവരമറിയിച്ച് യാത്ര പറയാനുള്ളത്. അവിടത്തെ അനുഭവം വേറൊരു തരത്തിലായിരുന്നു. വിവരം ജോണിയിൽനിന്ന് കേട്ടതോടെ പെട്ടന്ന് കുടുംബാംഗങ്ങളെല്ലാം വിസ്മയാധീനരായി നിന്നുപോയി. ആരെല്ലാം പോയാലും ജോണി ഒരു ട്രാപ്പിസ്റ്റ് സന്യാസിയാകുമെന്ന് സ്വപ്നം കാണുവാൻപോലും അവർക്ക് കഴിഞ്ഞിരുന്നില്ല. എന്നാൽ, പ്രതീക്ഷയ്ക്കു വിപരീതമായി ആ കാര്യം അവന്റെ വായിൽനിന്നുതന്നെ കേട്ടപ്പോൾ അവർ സ്തംഭിച്ചുപോയി. 15-ാമത്തെ വയസ്സിൽ അവൻ പോയേക്കുമെന്ന് അവർ ഏറക്കുറെ വിചാരിച്ചിരുന്നു. ഈ മുപ്പത്താറാമത്തെ വയസ്സിൽ സന്യാസിയാകുവാൻ പോകുമെന്ന് അവരെങ്ങനെ വിശ്വസിക്കും!

മുറിയിൽ പോയി തനിച്ചിരുന്നുകൊണ്ട് അവരുടെ വിസ്മയത്തെക്കുറിച്ച് അവൻ ആലോചിച്ചു. ആ

വൻ ഭ്രാന്തനായി. ഗത്സെമിനിയെപ്പററി താൻ പറയുമ്പോഴം മനുഷ്യർ കണ്ണുമിഴിച്ചു തന്നെ ഇരിച്ചുനോക്കുന്നതിന്റെ കാരണം അവന്നു മനസ്സിലായി. അവരുടെ വിചാരം ജോണിയ്ക്കൊരു സന്യാസിയാകുവാൻ കഴിയുകയില്ലെന്നാണ്. അവന്റെ സ്വഭാവവും നോക്കം അതിന്നു യോജിച്ചതല്ല. അവനൊരു വിനീതനായ സന്യാസിയാകുവാൻ സാദ്ധ്യമല്ല. ജോണി അതു മനസ്സിലാക്കി. വികാരക്ഷോഭത്തോടെ ഉച്ചത്തിൽ അവൻ വിളിച്ചു പറഞ്ഞു. "അങ്ങിനെയെങ്കിൽ അവർ കണ്ടുകൊള്ളട്ടെ, എനിക്കതു സാധിക്കുമൊ ഇല്ലയോ എന്ന് അവരെ കാണിച്ചുകൊടുക്കാം!" ഇത്രയും പറഞ്ഞവസാനിപ്പിച്ചിട്ട് ജോണി നേരെ ഗെത്സെമിനി ട്രാപ്പിസ്റ്റ് ആശ്രമത്തിലേയ്ക്ക് നടകൊണ്ടു.





# VI

# കൂട്ടിമുട്ടൽ



1885 ജൂൺമാസം നാലാം തീയതി. ശാന്തഗംഭീരമായ ഗത്സേമനി ആശ്രമത്തിന്റെ പൂമുഖം. സമയം ഉച്ചകഴിഞ്ഞു കാണും. ആദ്ധ്യാത്മിക പിതൃപുത്രബന്ധം സ്ഥാപിക്കുവാൻ രണ്ട് അപരിചിതവ്യക്തികൾ തമ്മിൽ അന്ന് അവിടെവച്ചു കണ്ടുമുട്ടി. ആ വിരുദ്ധപ്രകൃതിക്കാർ തമ്മിലുള്ള ആദ്യത്തെ കൂടിക്കാഴ്ച നടക്കുകയാണ്. അപ്പോൾ അവരുടെ ഉള്ളിൽ എന്തെല്ലാം വികാരങ്ങളാണ് ഉണ്ടായതെന്ന് നമുക്ക് അറിയുവാൻ പാടില്ല. ഈ ബന്ധത്തെ മനസ്സിൽവച്ചുകൊണ്ടായിരിക്കാം ആശ്രമശ്രേഷ്ഠൻ ജോണിയെ ഉററുനോക്കിയതെന്നുള്ളതിന് സംശയമില്ല. ഇയ്യാളുടെ കീഴിലായിരിക്കും ഇനി താൻ ജീവിക്കാൻപോകുന്നതെന്നു ജോണിയും മനസ്സിൽ കരുതിയിരിക്കും.

ഏതു തോതുവച്ചുനോക്കിയാലും ഡോം ബനഡിക്ട് ബേർജർ ആൾ അല്പം കട്ടിയാണ്. സീസറിനെ

പോലെ ഗാംഭീര്യമുള്ള മുഖഭാവം, മണലാരണ്യത്തിലെ യതീശ്വരരുടേതുപോലെ ഉഗ്രമായ ആന്തരികജീവിതം. നിയമാനുഷ്ഠാനത്തിൽ കർക്കശമായ നിർദ്ദാക്ഷിണ്യം പാലിക്കുന്ന "സിസ്റ്റേർസിയൻ" സഭക്കാരുടെ ആശ്രമശ്രേഷ്ഠനാണ് ആ നിൽക്കുന്നത്. ഒരു നിയമസംഹിതയും ഒരു ജീവിതരീതിയുമായിട്ടേ അദ്ദേഹത്തിനു പരിചയമുള്ളു. സെൻറ് ബനഡിക്ടിൻെറ നിയമങ്ങളും അദ്ദേഹത്തിൻെറ ജീവിതരീതിയും. അതിൽനിന്നു എള്ളിട വ്യതിചലിക്കുവാൻ ആരേയും അദ്ദേഹം അനുവദിക്കുകയില്ല. തന്നെപ്പോലെ തൻെറ കീഴിലുള്ളവരും അതിനെ അക്ഷരംപ്രതി അനുഷ്ഠിക്കണമെന്നുള്ള അദ്ദേഹത്തിൻെറ നിഷ്ഠ അഭേദ്യമാണ്. കണിശവും പക്ഷപാതരഹിതവും വിട്ടുവീഴ്ചകൂടാത്തതുമായ പ്രകൃതിയാണെങ്കിലും ദ്രുതഗതിയിലും ആലോചനാരഹിതമായും ഒന്നും അദ്ദേഹം പ്രവൃത്തിക്കാറില്ല.

അവർ പരസ്പരം ഹസ്തദാനം ചെയ്തു. ഒററ നോട്ടത്തിൽ അന്യോന്യം (ആളെ) മനസ്സിലാക്കാൻ രണ്ടുപേരും ശ്രമിച്ചു. നിശ്ചയദാർഢ്യത്തിൻെറയും നിയമാനുഷ്ഠാനത്തിൻെറയും മൂർത്തിമത്താണ് ഉഗ്രനായ ആ യതിശ്രേഷ്ഠൻ. ശിക്ഷണരഹിതമായ തോന്ന്യാസങ്ങൾക്കും വാശിക്കും അദ്വിതീയനാണ് ജോണി. ഭയങ്കരമായ ആ വിപരീതശക്തികൾ തമ്മിലുള്ള ആദ്യത്തെ കൂടിക്കാഴ്ചയാണ് അന്നു ഉച്ചകഴിഞ്ഞു നടന്നത്. ജോൺ ബനഡിക്ററ് ആദ്ധ്യാത്മിക പുത്രനായി ജോണിയെ സ്വീകരിച്ചു. ജോണി, ബനഡിക്ടിനെ ആദ്ധ്യാത്മിക പിതാവായും അംഗീകരിച്ചു.

"ഞാൻ അകത്തേക്കു വരട്ടെയോ" ജോണി അഭ്യർത്ഥിച്ചു. 'മകനെ വരിക' ആശ്രമശ്രേഷ്ഠൻ സ്വീകരിച്ചു. അതുവഴിയായി ഒരുമിച്ചു ചെയ്തുതീർക്കാമെന്ന് പരസ്പ

രം സമ്മതിച്ചു ആ സാഹസിക പ്രയത്നത്തെപ്പററി ലവലേശംപോലും അവർ ബോധമുണ്ടായിരുന്നില്ല. തുടർന്നുള്ള ഏതാനും വർഷക്കാലത്തേക്കു അന്യോന്യം സഹിക്കേണ്ടതും ചെയ്യേണ്ടതുമായ അതിസാഹസിക കാര്യങ്ങളെപ്പററി അപ്പോൾ അവർ അറിഞ്ഞുകൊണ്ടാണ് ആ കൂടിക്കാഴ്ചയും ആശ്രമപ്രവേശനവും നടന്നതെങ്കിൽ ജൂൺ നാലാംതീയതി ഒരത്ഭുതമാണ് അവിടെ സംഭവിച്ചത്.

ജോണി മുറക്കു ആശ്രമജീവിതം ആരംഭിച്ചു. അവിടത്തെ പരിപാടികൾ ആ പഴയ കന്നാലിച്ചെറുക്കനെ അമ്പരിപ്പിക്കുകയും അത്ഭുതപ്പെടുത്തുകയുംചെയ്തു. 36 വയസ്സും അതിനനുസരിച്ച ലോകപരിചയവുമുള്ള ജോണിക്ക് ആ ട്രാപ്പിസ്റ്റാശ്രമജീവിതത്തിൽ കുറെശ്ശെ സഭാകമ്പം അനുഭവപ്പെട്ടുതുടങ്ങി. ആ ട്രാപ്പിസ്റ്റാശ്രമത്തിലെ ഉഗ്ര തപശ്ചര്യകളെപ്പററി എല്ലാവരും നേരത്തെ അവനോടു പറഞ്ഞിട്ടുള്ളതാണ്. അവിടത്തെ കഠിനമായ ഉപവാസവും മൗനവും പ്രാർത്ഥനയും വേലയും ഓർത്ത് അവൻ അല്പം ഭയപ്പെടാതിരുന്നില്ല. എങ്ങനെയായാലും അതൊന്നും അവനെ വിഗതധൈര്യവാനാക്കിയില്ല. അവൻ കലപ്പയിലേക്കു കൈവച്ചു. ഒരിക്കൽ കൈവച്ചാൽ പിന്നീടു പേടിച്ച് അതിനെ ഇട്ടുകളഞ്ഞിട്ട് പിൻതിരിയുന്ന ഭീരുവല്ലാ ജോണി. ഊഹിച്ചിടത്തോളം ഒന്നും പ്രയാസം അവിടെ അവൻ കണ്ടില്ല. വിചാരമാണല്ലോ അനുഭവത്തെക്കാൾ അസഹ്യം.

കുറെ ആഴ്ചക്കാലങ്ങൾ വലിയ കുഴപ്പങ്ങളൊന്നും കൂടാതെ കടന്നുകൂടി. അതിരാവിലെ ജോണി ഉണർന്നെഴുന്നേൽക്കും. വെളുപ്പിനു രണ്ടു മണിക്കു തുടങ്ങി ജോലികളാരംഭിക്കണം. ഇത്രയും നേരത്തെ അവൻ ഒ

രിക്കലും എഴുന്നേററിട്ടില്ല. എന്നാലും അവനതു വക വച്ചില്ല. രാവിലെ എഴുന്നേൽക്കുക അവനു പുത്തരിയൊന്നുമല്ല. കന്നാലിച്ചെറുക്കനായിരുന്നപ്പോഴും അവൻ ശീലിച്ചിട്ടുണ്ട്. ഇപ്പോഴും അതിലും കുറെക്കൂടി നേരത്തെ എഴുന്നേൽക്കണമെന്നേയൊള്ളു. അതവൻ സാരമാക്കിയില്ല. എഴുന്നേററാലുടനെ ദ്രുതഗതിയിൽ മുഖംകഴുകുക മുതലായ ആവശ്യങ്ങൾ നിറവേററി, ഉടുത്തൊരുങ്ങി ഏതാനും മിനിററുകൾക്കുള്ളിൽ പ്രാർത്ഥിക്കുന്നതിനായി പള്ളിയിൽ ഹാജരാകണം. ഏററ കാര്യനിർവഹണത്തിനായി തിടുക്കംകൂട്ടി പള്ളിയിലെത്തുന്നവോ ആ കാര്യം പലപ്പോഴും ഈ തിടുക്കം നിമിത്തം നിർവഹിക്കുവാൻ ജോണിക്കു കഴിയുന്നില്ല. അവൻ പള്ളിയിലെത്തുമ്പോഴെക്കും 70, 75 സന്യാസികൾ നിരനിരയായി പള്ളിയിൽ മുട്ടുകുത്തിയിട്ടുണ്ടായിരിക്കും. എഴുന്നേൽക്കാനുള്ള മണിയടിച്ച് 7 മിനിട്ട് കഴിയുമ്പോൾ പള്ളിയിൽ പൊതുപ്രാർത്ഥന ആരംഭിക്കും. ഏകസ്വരത്തിൽ ആ സന്യാസസംഘം ഒന്നിച്ചതു നിർവഹിക്കും. അവനവിടെ എത്തുമ്പോഴേക്കും വല്ലാത്ത സംഭ്രമവും സഭാകമ്പവുമായിരിക്കും. എങ്ങനെ പ്രാർത്ഥിക്കാനാണ്! പലപ്പോഴും ജോണി പരാജയപ്പെട്ടു. അവൻ എത്ര ശ്രമിച്ചിട്ടും പ്രാർത്ഥിക്കുവാൻ കഴിയുന്നില്ല. ഭക്തിസംവർദ്ധകങ്ങളായ പ്രാർത്ഥനാവലികൾ ആ സന്യാസസമൂഹത്തിന്റെ കണ്ഠനാളത്തിൽനിന്നും ഏകസ്വരത്തിൽ ആ ദേവാലയാന്തരീക്ഷത്തിൽ മുഴങ്ങുമ്പോൾ വായുംപൊളിച്ച്, കണ്ണുമിഴിച്ച് അങ്ങനെ നിൽക്കുകയാണ് ജോണി പലപ്പോഴും ചെയ്യുന്നത്.

ജപമാല അവന്റെ വിരലുകൾക്കിടയിലും തൂങ്ങിക്കിടക്കുന്നുണ്ട്. അതിന്റെ മണികളോരോന്നിനേയും വിരലുകൾകൊണ്ടു സ്പർശിച്ചു കടത്തിവിടുന്നുമുണ്ട്. ചില

പ്പോൾ അവനോട പ്രാൎത്ഥനാസംഘത്തെ നയിക്കുവാൻ പറയും. അവൻ പ്രാരംഭപ്രാൎത്ഥനകളും രഹസ്യങ്ങളും ചൊല്ലും. ആ പ്രാൎത്ഥനകളൊക്കെ ദീൎഘകാലപ്രയത്നംകൊണ്ട് ലത്തീനിൽ ചൊല്ലാൻ ഒരുവിധം വശമാക്കി. എന്നാൽ, പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പോഴും അറിയാതെ മനസ്സ് മറുകാൎയ്യങ്ങളിലേക്ക പതറിപ്പോകും. സന്യാസികൾ പ്രാൎത്ഥിക്കുമ്പോൾ ചിലപ്പോൾ ഇണസഹോദരന്മാർ തലകുനിച്ചുനിൽക്കും. ഇതൊക്കെ അവന്ന വിഷമമായിരുന്നു. എല്ലാം വലിച്ചെറിഞ്ഞിട്ട ചാടിപ്പോയാലോ എന്നുപോലും അവൻ വിചാരിക്കാതിരുന്നില്ല.

ധ്യാനത്തിനായി എല്ലാവരും മുട്ടുകുത്തി. വാക്കുകളോ പ്രാൎത്ഥനാപുസ്തകമോ കൊന്തയോ മനഃപാഠമാക്കിയിട്ടുള്ള പ്രാൎത്ഥനകളോ ഒന്നുംകൂടാതെയുള്ള മനഃപ്രാൎത്ഥനയാണു ധ്യാനം. അധരത്തിന്റെ സഹായംകൂടാതെ ഹൃദയവും മനസ്സുംചേൎന്നുകൊണ്ട് ദൈവത്തോട ചെയ്യുന്ന നേരിട്ടുള്ള ആ സംഭാഷണം ജോണിക്ക പരിചയമില്ല. ഒരു പ്രാൎത്ഥനയും ചൊല്ലാതെ പ്രാൎത്ഥിക്കുക! അതു വലിയ തമാശയായി അവന്ന തോന്നി. എങ്കിലും പരീക്ഷിക്കാമെന്നുതന്നെ വച്ചു. ആ സമ്പ്രദായം ജോണിക്ക വലിയ പ്രയാസമായിരുന്നു. വിശ്വാസപ്രകരണവും ദൈവസാന്നിദ്ധ്യചിന്തയും മനഃപൂൎവ്വം മനസ്സുകൊണ്ടു ചെയ്തു. അനന്തരം സാഷ്ടാംഗപ്രണാമംചെയ്തു ദൈവത്തെ ആരാധിച്ചു; പരിശുദ്ധാരൂപിയുടെ സഹായം ആശ്രയിച്ചു; ക്രിസ്തുനാഥന്റെ അനന്തയോഗ്യതകളോടു ചേൎത്ത് നിത്യപിതാവിന് തന്റെ (അന്നത്തെ) എല്ലാ പ്രവൃത്തികളെയും കാഴ്ചവയ്ക്കുന്ന നിയോഗപ്രകരണവുംചെയ്തു. ഇതൊക്കെ പ്രാരംഭമായിട്ട ചെയ്യണമെന്ന് അവനോട പറഞ്ഞിട്ടുണ്ട്. ധ്യാനമാരംഭിക്കാനുള്ള

ശരിയായ മാൎഗ്ഗമിതാണെന്ന് അവനെ പഠിപ്പിച്ചിട്ടുള്ളതാണ്. ഇത്രയൊക്കെ ചെയ്തിട്ടു ധ്യാനവിഷയം സജീവമായി മനസ്സിൽ ചിത്രീകരിക്കാനുള്ള ശ്രമമായി. ഇവിടെവച്ചാണ് ജോണി വല്ലാതെ വിഷമിക്കുന്നതു്. ഇത്രടംവരെ വലിയ വിഷമംകൂടാതെവന്നു. അവിടെനിന്നും മുമ്പോട്ടുപോകുവാനാണ് പണി. ധ്യാനവിഷയത്തിന്റെ സജീവചിത്രം മനസ്സിൽ പ്രതിബിംബിക്കണം. ഈ ഉദ്യമത്തിൽ പലപ്പോഴും ശക്തിയായ തലവേദന മാത്രമായിരിക്കും ഫലം. ചിലപ്പോൾ ധ്യാനവിഷയത്തിന്റെ ഒരു മങ്ങിയ ഛായ മനസ്സിൽ തട്ടുമ്പോഴേയ്ക്കും മററു വേറെ നൂറു കാൎയ്യങ്ങളുടെ സജീവചിത്രങ്ങൾ മനസ്സിൽ സ്ഥലംപിടിയ്ക്കും. ധ്യാനം ജോണിക്കു വലിയ ദുൎഘടപ്രശ്നമാണ്. ബാപ്പിസ്റ്റാശ്രമജീവിതത്തിന്റെ ഏററവും വിഷമമുള്ള കാൎയ്യം ഇതാണ്. എല്ലാ പുതുസന്യാസികളെയും ആരംഭത്തിൽ അലട്ടുന്ന 'ഒരു കീറാമുട്ടി'യാണു ധ്യാനം. എങ്കിലും അതിലേക്കവൻ മനഃപൂൎവ്വം പരിശ്രമിച്ചു. വളരെ ശ്രമിച്ച് ഒരുതരത്തിൽ ധ്യാനചിന്തകൾ ഉള്ളിൽവന്നുകഴിയുമ്പോഴേക്കും ധ്യാനംകഴിഞ്ഞു് കുൎബ്ബാനയിൽ സംബന്ധിക്കുവാനുള്ള സമയമാകും.

1885-ൽ അനുദിനദിവ്യകാരുണ്യം ഇന്നത്തെപ്പോലെ സാധാരണമായിരുന്നില്ല. അതുകൊണ്ട് ദിവ്യബലിയിൽ ശുശ്രൂഷിക്കുന്നതിനു മാത്രമേ സാധാരണമായി കഴിഞ്ഞിരുന്നുള്ളു. വേനൽക്കാലങ്ങളിൽ സന്യാസതുണസഹോദരന്മാൎക്കായുള്ള കുൎബ്ബാന രാവിലെ 3 മണിക്കാണ്. മററുള്ള തുണസഹോദരന്മാരുമൊന്നിച്ച് ജോണി ദിവ്യബലിയിൽ സംബന്ധിക്കുമ്പോൾ സന്യാസവൈദികർ കാനോനികനമസ്കാരം എത്തിച്ചുകൊണ്ടിരിക്കും.

ഇടമുറിയാതെയുള്ള ഈ ആദ്ധ്യാത്മിക പ്രവൎത്തനങ്ങൾ ജോണിയിൽ വലിയ പരിവൎത്തനങ്ങൾ വരുത്തി. കൎത്തവ്യവ്യഗ്രതയിലും ശ്രദ്ധയിലും അടിയുറപ്പിച്ചുപോന്നു. കൎത്തവ്യനിരതനായിരുന്നതുകൊണ്ട് സമയം കടന്നുപോകുന്നതൊന്നും അറിയുന്നില്ല. ഇത്ര ഉല്ലാസകരമായും വേഗത്തിലും സമയംപോകുന്നതിൽ അവൻ അത്ഭുതപ്പെട്ടു. രാവിലെ നാലുമണിക്കു മുമ്പായി തങ്ങൾക്കായി നിൎദ്ദേശിച്ചിട്ടുള്ള പ്രഭാതനമസ്കാരങ്ങൾ തീരും. ഉടൻ അരമണിക്കൂർ ധ്യാനം. അതുകഴിഞ്ഞാലുടനെ ദിവ്യബലിയാണ്. ദിവ്യബലിയിലും സംബന്ധിച്ചു കഴിയുന്നതോടെ പ്രഭാതപ്രാൎത്ഥനകൾ സമാപിക്കും.

പള്ളിയിൽനിന്നും തിരിച്ചെത്തി, കിടക്കയും പായുമൊക്കെ ശരിപ്പെടുത്തി, വസ്ത്രങ്ങളുമാറി വേലയ്ക്കു പുറപ്പെടും. അപ്പോഴേയ്ക്കു സൂൎയ്യനുദിച്ചിട്ടുണ്ടായിരിക്കും. പുൽക്കൊടികളിലെ മഞ്ഞിൻതുള്ളികളും പക്ഷികളുടെ കളകൂജനങ്ങളും ഇല്ലാതാകാൻ സമയമായിട്ടില്ല. മഞ്ഞും തണുപ്പും നന്നായിട്ടുണ്ടായിരിക്കും. വീട്ടിലെപോലെയാണു ഇവിടെയും വേലയ്ക്കു പുറപ്പെടുന്നസമയം, ജോണി ഓൎത്തു. കന്നാലികൾ ആശ്രമത്തിൽ ധാരാളമുണ്ട്. കറവപ്പശുക്കളും കുറവല്ല. 45 സന്യാസസഹോദരന്മാർ ക്ഷണനേരംകൊണ്ട് പാലെല്ലാം കറന്നെടുത്തു വലിയ തൊട്ടികളിലാക്കും. പാൽ ധാരാളം. ഇത്രയും കഴിഞ്ഞാലുടനെ പ്രഭാതഭക്ഷണത്തിനു സമയമായി. വീട്ടിലെ അപേക്ഷിച്ച് അവിടെ വലിയ വ്യത്യാസം. ഭക്ഷണമൊക്കെ വളരെ മോശം. ജോണി അതു സാരമാക്കിയില്ല. അതേപ്പററി ചിന്തിക്കാനും സമയമില്ല. ഉടനെ വേലയ്ക്കായി വയലിലേക്കു പുറപ്പെടണം. ജോലിക്കു പോകുന്നതിനുള്ള മററു സഹോദരന്മാരുടെ ഉത്സാഹവും തിടുക്കവും കണ്ടു ജോണി വിസ്മയിച്ചുപോ

യിട്ടുണ്ട്. അവരുമൊന്നിച്ച് ജോണി വയലിൽപോയി രാവിലെ ജോലി ആരംഭിച്ചു. 9-45-ന് അല്പം വിശ്രമമുണ്ട്. ഏതാനും 'ആകാശങ്ങളിലിരിക്കുന്ന' ജപവും 'നന്മനിറഞ്ഞമറിയം' ജപവും എല്ലാവരുംകൂടി എത്തിക്കും. അതവരുടെ കാനോനാജപത്തിന്റെ ഒരു ഭാഗമാണ്. 10-15-ന് എല്ലാവരുംകൂടി രാവിലത്തെ ജോലികഴിഞ്ഞ് ആശ്രമത്തിൽ തിരിച്ചെത്തും.

ജോണി പലപ്പോഴും ദീർഘനേരം ജോലിചെയ്തിട്ടുണ്ട്. വീട്ടിലും, റയോഗ്രാന്റിലും കൈവെച്ച് ഗത്സെമ്മനിയേക്കാൾ വളരെ കൂടുതൽ അവൻ ജോലി ചെയ്തിരുന്നു. അതുകൊണ്ടു ആശ്രമത്തിലെ ജോലികൾ അവനൊരുതരത്തിലും ക്ലേശകരമായിരുന്നില്ല. പോരെങ്കിൽ ആശ്രമജീവിതം വരിക്കുന്നതിനുമുമ്പിൽ ജോണി ഒന്നാംതരം ഒരു കൃഷിക്കാരനുമായിരുന്നല്ലോ. എന്നാൽ ട്രാപ്പിസ്റ്റു സന്യാസികളുടെ ജോലിരീതിയെപ്പററി അവന് മുഷിച്ചിൽ തോന്നി. മിണ്ടാതെനിന്നു പണിയെടുക്കുക വിഷമമാണ്. സംസാരിക്കുകയോ പാട്ടുപാടുകയോ ചെയ്തുകൊണ്ടാണ് ഇതിനുമുമ്പിൽ അവൻ പണിയെടുത്തിരുന്നത്. ഇവിടെ അതൊന്നും പാടില്ല. ജോലിസമയത്തു പരിപൂർണ്ണ നിശബ്ദത പാലിക്കണം. മറെറാരു നൂതനകാര്യം ഓരോരുത്തനും ചെയ്യാനുള്ള ജോലിയും, സ്ഥലവും, വിധവും, അതിനുള്ള കൂട്ടുകാരരെയും മേലധികാരികൾ നിർദ്ദേശിച്ചു കൊടുത്തിരുന്നതാണ്. ഇതു പ്രാരംഭത്തിൽ ജോണി വകവെച്ചില്ല. സന്യാസാർത്ഥികളായ മററു 'പുതുസഹോദരന്മാരെ' നോക്കിക്കൊണ്ട് ജിജ്ഞാസാപൂർവം അവനും അവരെപോലെ ജോലിചെയ്തുവന്നു.

വേല കഴിഞ്ഞ് കാലും കൈയ്യും കഴുകി വന്നിട്ടു അരമണിക്കൂർ ജ്ഞാനവായന ഉണ്ട്. ആശ്രമത്തിലെ

നിയമപുസ്തകമാണു വായിക്കേണ്ടതു്. അവനതു് ഒരു മാസത്തിനുള്ളിൽ ശരിയായി പഠിച്ചു മനസ്സിലാക്കണം. അതിനു് ഈ അരമണിക്കൂർ വായന മതിയായിരുന്നില്ല. രണ്ടുകൊല്ലംകൊണ്ടാണു് സാധാരണയായി 'നൊവീസ്സുകാർ' അതു ഒരുതരത്തിൽ നിശ്ചയമാക്കുന്നതു്. അതാണു് ഒരു മാസത്തിനുള്ളിൽ പഠിച്ചു തീർക്കേണ്ടതു്! അവയെ ഓരോന്നും അവൻ മനഃപാഠമാക്കാൻ നോക്കി. കുറെ പഠിക്കുമ്പോഴേക്കും ആദ്യം പഠിച്ചതെല്ലാം മറക്കും. നടക്കാനും, ഇരിക്കാനും, നില്ക്കാനുമൊക്കെ ഉണ്ടു് അതിൽ നിയമങ്ങൾ. സന്ന്യാസികൾ തല ഏതു സ്ഥിതിയിലാണു പിടിക്കേണ്ടതെന്നും, കൈകാലുകൾ എങ്ങനെ വയ്ക്കണമെന്നും ചട്ടങ്ങളുണ്ടു്. കുടിക്കുന്നതിനും, തിന്നുന്നതിനും, ഉറങ്ങുന്നതിനും വേറെ വേറെ നിയമങ്ങളുണ്ടു്. പ്രാർത്ഥിക്കുന്നതിനും, എഴുതുന്നതിനും വായിക്കുന്നതിനുമുള്ള അനുശാസനങ്ങളുമുണ്ടു്. ചുരുക്കത്തിൽ സന്ന്യാസികൾ ചെയ്യേണ്ട എല്ലാക്കാര്യങ്ങളെപ്പററിയും നിയമങ്ങളുണ്ടു്. നിയമത്തിന്റെ നിയന്ത്രണമില്ലാത്ത ഒരു കാര്യവും അവിടെയില്ല. അതുപോലെ സന്ന്യാസികൾക്കു ചെയ്യുവാൻ പാടില്ലാത്ത കാര്യങ്ങളും അതിൽ നിഷ്കർഷിച്ചിട്ടുണ്ടു്. കഴിയുന്നതും കൂടുതൽ വായിക്കാനുള്ള ധൃതിയിൽ കൈയുംകാലും കഴുകി ജോണി വരും. ആ കഴുകലിന്റെ സമയംകൂടി വായിച്ചാലും നിർദ്ദിഷ്ടഭാഗം വായിച്ചു തീർക്കുവാൻ സാധിക്കുകയില്ല. സമയം പെട്ടെന്നു തീരും. നമസ്കാരം തുടങ്ങുവാനുള്ള സമയമാകും.

11 മണിക്കാണു ഉച്ചയ്ക്കുള്ള ഡിന്നർ. അവിടെയാണു ജോണിക്കു വലിയ അത്ഭുതം തോന്നിയതു്. സാധാരണരീതിയിൽ പാകപ്പെടുത്തിയിട്ടുള്ള വെറും നാടൻ ഭക്ഷണസാധനങ്ങളാണു് അവിടെ വിളമ്പിയിരി

കുന്നതു്. ഒരു പാത്രം കാപ്പിയും ഒരു റൊട്ടിയുമുണ്ടായിരിക്കും. 5 മണിക്കു തുടങ്ങി തുടർച്ചയായി 6 മണിക്കൂർ നേരത്തെ കഠിനാദ്ധ്വാനത്തിനു ശേഷമുള്ള ഭക്ഷണമാണതു്. വിശന്നു വലഞ്ഞുവന്ന ജോണിക്കു് ഇതുകണ്ടപ്പോൾ അമ്പരപ്പുണ്ടായി. മാംസവും, മത്സ്യവും, മുട്ടയുമൊന്നും ഇല്ല. എന്നാൽ സസ്യപദാർത്ഥങ്ങൾ ധാരാളം ഉണ്ടു്. എല്ലാ ദിവസവും ധാരാളം സൂപ്പും സസ്യപദാർത്ഥങ്ങളും അവൻെറ മുമ്പിൽവച്ചിരുന്നു. ആവശ്യംപോലെ ഉരുളക്കിഴങ്ങും പയറും മററുംപോലുള്ള സസ്യപദാർത്ഥങ്ങളും; മാറിമാറിയാണു് ഓരോ ദിവസവും. വീട്ടിലുള്ളവർക്കെല്ലാംകൂടി ആവശ്യമുള്ളിടത്തോളം ഭക്ഷണം തൻെറ മുമ്പിൽ വയ്ക്കുന്നതെന്നു് ആദ്യമൊക്കെ അവൻ വിചാരിച്ചു. എന്തായാലും പട്ടിണികിടന്നു മരിക്കേണ്ടിവരികയില്ലെന്നു തീർച്ചയാക്കി. അമ്മയുണ്ടാക്കുന്നതുപോലെ സ്വാദം ഉചിയും അവിടെയൊന്നിനുമില്ലെങ്കിലും റയോഗ്രാൻറിൽ കിട്ടിക്കൊണ്ടിരുന്ന ഭക്ഷണത്തെക്കാൾ അത്ര മോശമല്ലെന്നു സമ്മതിച്ചു. ഭക്ഷണക്രമത്തിൽ ഒരു മാററവും ട്രാപ്പിസ്റ്റ് സന്യാസികൾക്കു് അനുവദിച്ചിരുന്നില്ല. എന്നും ഒരേതരം ഭക്ഷണം. ക്രിസ്തുമസ് വന്നാലും സെൻറ് ബർണാർഡിൻെറ തിരുനാൾ വന്നാലും ഭക്ഷണത്തിനു യാതൊരു മാററവുമില്ല. ആ പഴയ ഭക്ഷണം മാത്രം. ഇക്കാര്യത്തിൽ ജോണിക്കു ഖേദം തോന്നി. കഠിനശീലായ വിശപ്പോടുകൂടി മാത്രം ഭക്ഷിച്ചിരുന്നതുകൊണ്ടു് അരുചിയധികം വിരസതയുണ്ടാകാറില്ലായിരുന്നു.

നട്ടുച്ചയാകുമ്പോൾ വൈക്കോൽ കച്ചിയും പലകയും കൊണ്ടുണ്ടാക്കിയ കിടക്കയിൽ അല്പ വിശ്രമത്തിനായി പോയി കിടക്കും. "അത്ര മോശമല്ല, അത്ര മോശമല്ല". എന്നുള്ള ചില അഭിപ്രായങ്ങൾ തന്നത്താൻ

തട്ടിവിട്ടുകൊണ്ടായിരുന്ന ആദ്യകാലങ്ങളിൽ അവൻ കിടക്കറയിലേക്കു പോകാറുണ്ടായിരുന്നതു്. അതു ശരിയായിരുന്നു. കാര്യങ്ങഠം ജോണിയെ സംബന്ധിച്ചുടത്തോളം അത്ര തരക്കേടില്ലായിരുന്നു. ആ സന്യാസജീവിതവുമായി, മററുള്ളവരുടേയും അവൻെറ തന്നെയും പ്രതീക്ഷയ്ക്കു വിപരീതമായി അവൻ കൂടുതൽ ഇണങ്ങിച്ചേൎന്നു. അവിടുത്തെ നൂതന ജീവിതരീതികഠം അവനെ ആകർഷിച്ചു. ഇപ്പോഴത്തെപ്പോലെ കർത്തവ്യനിരതനായി അവനൊരിക്കലും ജീവിച്ചിട്ടില്ല. ദിവസത്തിലെ ഓരോ നിമിഷത്തിലും ചെയ്തുതീർക്കേണ്ട ചുമതലകളുണ്ടായിരുന്നു. മണിക്കൂർ സൂചികളെപ്പോലെയും ഒരു യന്ത്രത്തെപ്പോലെയും ആ സന്യാസസമൂഹം ഒരു ജോലിയിൽനിന്നു മറെറാന്നിലേക്കു കൃത്യമായി നീങ്ങിക്കൊണ്ടിരുന്നു. ഇതാണു് ശരിയായ ക്രമീകരണം, ഇതാണു പ്രശാന്തത, ഇതാണു സാക്ഷാൽ സമാധാനം. ഇത്ര കൃത്യമായ ഒരു ക്രമീകൃത ജീവിതം അവനൊരിക്കലും നിശ്ചയിച്ചിട്ടില്ല. അതിലവനു താല്പര്യം തോന്നി.

ആശ്രമജീവിതം തുടങ്ങിയ ഈ പ്രാരംഭ ആഴ്ചകളിൽ എല്ലാകാൎയ്യങ്ങളിലും അസാധാരണമായ ശ്രദ്ധയും താല്പര്യവും അനുസരണയും അവൻ കാണിച്ചു. പഠിക്കുന്നതിനും ദിനചര്യകഠം അഭ്യസിക്കുന്നതിനും അവൻ ഉത്സാഹിച്ചു. സ്വാഭിപ്രായ പ്രകടനത്തിനു ശ്രമിക്കാതിരുന്നതുകൊണ്ടു് അവൻെറ ഉഗ്രപ്രകൃതിയ്ക്കു് ഒന്നുമായി ഏററുമുട്ടേണ്ടി വന്നില്ല. അതു വളരെ പ്രശാന്തമായിരുന്നു. പഠിക്കുന്നതിനു മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ചിരുന്നതുകൊണ്ടു് സ്വാഭാവിക വിക്രിയകളൊന്നും ഇതുവരെ വെളിയ്ക്കു വിട്ടില്ല. സ്വയം പഠിക്കുന്നതിനാണു് അല്ലാതെ മററുള്ളവരെ പഠിപ്പിക്കാനല്ല തലപുകഞ്ഞു ജോണി ശ്രമിച്ചതു്.

കാര്യങ്ങളൊക്കെ ശാന്തമായി പുരോഗമിച്ചുകൊണ്ടിരുന്നു. ആശ്രമത്തിലെ 'അടയാളഭാഷ' അവനല്പം മനം മടുപ്പുണ്ടാക്കി. ആശയവിനിമയം ചെയ്യുന്നതിനു ആവശ്യമുണ്ടായാൽ ആശ്രമത്തിൽ സാധാരണയായി സംസാരിക്കുകയില്ല, ചില സാങ്കേതികാടയാളങ്ങൾ കൈവിരലുകൾകൊണ്ടോ മറ്റോ കാണിക്കുകയാണു ചെയ്യാറുള്ളതു്. 800 കൊല്ലം മുമ്പാണു് ആ പദ്ധതി നടപ്പാക്കിയതു്. ഊമന്മാർ കാണിക്കുന്നതുപോലെയുള്ള അവ്യക്താടയാളങ്ങളല്ല, സുനിശ്ചിതാർത്ഥത്തെ കുറിക്കുന്ന സാങ്കേതികാടയാളങ്ങളായിട്ടാണു് അവയെ സ്വീകരിച്ചിരിക്കുന്നതു്. ഒരു സന്യാസിയുടെ ഓരോ ആവശ്യങ്ങൾക്കും പ്രത്യേകം അടയാളങ്ങളുണ്ടായിരിക്കും. ഈ വിചിത്ര പദ്ധതി ആരംഭത്തിൽ ജോണിക്കു പിടിച്ചില്ല. 'നൊവീസ് മാസ്റ്റർ' തുണസഹോദരന്മാർ വയലിൽ ചെയ്യേണ്ട പണി ഓരോരുത്തർക്കും നിശ്ചയിച്ചു പറയും. അദ്ദേഹം പണിസ്ഥലത്തേയ്ക്കു ചിലപ്പോൾ വരികയില്ല. ചില സീനിയർ 'നൊവീസ്സുകാർ' അപ്പോൾ അടയാളഭാഷകൊണ്ടു് ജോണിയുടെ ജോലി കാണിച്ചുകൊടുക്കും. ജോണിക്കാണെങ്കിൽ ഈ അടയാളഭാഷയുടെ ഏ. ബി. സി. ഡി. പോലും അറിയാൻ പാടില്ല. ഇതര സന്യാസസഹോദരന്മാർ കൈവിരലുകൾകൊണ്ടു് തന്റെ നേരെ ഓരോ ആംഗ്യം കാണിക്കുന്നതു കാണുമ്പോൾ ജോണിക്കു് ചിലപ്പോൾ വിസ്മയം തോന്നും. ചിലപ്പോൾ ദേഷ്യം വരും. ഈ വിചിത്ര സമ്പ്രദായം അപ്രായോഗികവും, അർത്ഥശൂന്യവും, അപരിഷ്കൃതവുമാണെന്നാണു് അവന്റെ അഭിപ്രായം. ഈ രീതി മിണ്ടടക്കം ലംഘിക്കാതെ അജ്ഞനായ ഒരു 'നൊവീസ്യത്തു'കാരനെ വേണ്ടപോലെ നയിക്കാനും നിയന്ത്രിക്കാനും പററിയ മാർഗ്ഗംതന്നെയെന്നു ജോണി സമ്മതി

ച്ചു. ചിലപ്പോൾ അവനതിൽ വലിയ രസമാണ്. എന്നാൽ മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ച് പണിയെടുക്കുമ്പോൾ 'മിണ്ടാപ്രാണികളുടെ ഈ അടയാളം' കണ്ടാൽ അവനു ശുണ്ഠി വരും. ചിലപ്പോൾ അവർ കാട്ടിക്കൂട്ടുന്ന ഗോഷ്ടികൾ' വായുംപിളർന്നു നോക്കിനിൽക്കുന്നതല്ലാതെ അതിലൊരു 'ചുക്കും' അവനു തിരിയുകയില്ല. അവനു മനസ്സിലാകുന്നില്ലെന്നു കാണുമ്പോഴേക്കും അവർക്കു കോപമാകും. മുഖം ചുവപ്പിച്ചു കണ്ണുരുട്ടി അവന്റെനേരെ അവർ നോക്കുകയാണെങ്കിൽ "സാധു മനുഷ്യർ! ഒരു കാര്യം പറയുവാൻ പെടുന്ന പാട്." എന്നുള്ള സഹതാപദൃഷ്ടിയോടേ, ആ സഹോദരരുടെ നേരെനോക്കി മന്ദഹസിക്കും.

ഈ വിചിത്രസമ്പ്രദായങ്ങൾ കുറെയൊക്കെ പരിചയിച്ചുകഴിഞ്ഞപ്പോൾ അവനു താല്പര്യമുണ്ടായിത്തുടങ്ങി. "അത്ര മോശമല്ല," ഉച്ചവിശ്രമത്തിനു പോകുമ്പോൾ സാധാരണയായി തന്നത്താൻ പറയുന്ന അഭിപ്രായമാണ്. ആശ്രമസമ്പ്രദായങ്ങളിൽ കുറേശ്ശേ താല്പര്യം ഉണ്ടായിവരുന്നുണ്ടെന്നുള്ളതിന്റെ ലക്ഷണമാണല്ലോ അത്.

ഉച്ചകഴിഞ്ഞുള്ള സമയമാണു രാവിലത്തേക്കാൾ ഉല്ലാസകരം. ഒരുമണിക്കു വിശ്രമംകഴിഞ്ഞു് കാനോനനമസ്കാരം എത്തിക്കും. പിന്നീട് നൊവീസ്സുമാസ്റ്റർ ഒരുപദേശം പറയും. ഉപദേശങ്ങൾ കേൾക്കുന്നതു് ജോണിക്കു വലിയ ഇഷ്ടമാണ്. അതിൽനിന്നും കൂടുതൽ അറിവു ലഭിക്കുമെന്നുള്ളതുകൊണ്ടല്ലാ ഉപദേശം പറയുമ്പോൾ മനുഷ്യസ്വരം കേൾക്കാം! മരുഭൂമിയിലെ നീരുറവപോലെയാണ് അവിടെ ആ മനുഷ്യസ്വരം ജോണിക്ക്! കാൽശതാബ്ദക്കാലം മുഴുവൻ മനുഷ്യരുടെകൂടെ സദാ വായാടി നടന്നവനാണു ജോണി

യെന്നോർക്കുമ്പോൾ നിങ്ങൾക്കതിൽ വിസ്മയത്തിനു വകയില്ല.

25 കൊല്ലംകൊണ്ട് ആ വായാടിസ്വഭാവം ശ്രദ്ധമൂലമായി അടിയുറച്ചു. അതുകൊണ്ടാണു വരണ്ട ഭൂമിയിൽ പതിക്കുന്ന മഴവെള്ളംപോലെ ആ ഉപദേശത്തെ അവൻ ആർത്തിയോടെ ശ്രവിച്ചിരുന്നത്. കിണററിലെ വെള്ളം വററുമ്പോഴാണല്ലോ ജലത്തിന്റെ വില അറിയുന്നത്. സംസാരസ്വാതന്ത്ര്യം തടയപ്പെട്ടു മിണ്ടടക്കം കാർക്കുന്നതിനു നിർബ്ബന്ധിതനായപ്പോഴാണ് മനുഷ്യസംസാരത്തിന്റെ മാഹാത്മ്യം അവൻ അറിഞ്ഞതു്.

ഉപദേശം കഴിയുമ്പോഴേക്കും സന്തോഷമാകും. നൊവീസുമാസ്റ്ററിന്റെ ഉപദേശം ഒരു പുതിയ ജീവൻ അവനിൽ കുത്തിവെയ്ക്കും. ദൈവികകാര്യങ്ങളെപ്പററി അദ്ദേഹം പ്രസംഗിച്ചതുകൊണ്ടല്ലാ, ആ പ്രസംഗം മാനുഷികമായിരുന്നതുകൊണ്ട് അതിനോടുള്ള വലിയ പ്രതിപത്തി. ആ സന്ന്യാസികളും മനുഷ്യരാണെന്നും അവർക്കും മനുഷ്യസ്വഭാവം ഉണ്ടെന്നും കുറേശ്ശെ ജോണി കണ്ടുപിടിച്ചു. വീട്ടിലായിരുന്നെങ്കിൽ ഒരു കൂസലുംകൂടാതെ പാട്ടുപാടി രസിക്കുമായിരുന്ന സമയങ്ങളും നിശബ്ദമായി ജോണി ആശ്രമത്തിൽ വേല ചെയ്തുകൊണ്ടിരുന്നു.

കൃത്യം മണി രണ്ടടിയ്ക്കുമ്പോൾ ജോണി വയലിലെത്തും. 5 മണിവരെ തുടർച്ചയായി വേലചെയ്യും. അതിനിടയ്ക്കു സായന്തനമസ്കാരത്തിനുവേണ്ടി അല്പം വിശ്രമമുണ്ട്. സഹോദരന്മാരെല്ലാം ഒന്നിച്ചുകൂടി അതെത്തിയ്ക്കും. 5-30 കഴിഞ്ഞാൽ പിന്നെ ആശ്രമത്തിനുപുറത്തു സന്ന്യാസികളെ കണ്ടുകൂടാ. അതിനുമുമ്പായി വലത്തുകൈയിൽ കൊന്തയും ഇടത്തുകൈയിൽ

പണി ആയുധങ്ങളുമായി ആ സഹോദരന്മാർ വരിവരിയായി ആശ്രമത്തിലേക്കു മടങ്ങും.

തിരിച്ചുവരവിൽ ചിലപ്പോഴെല്ലാം ജപമാല ജോണി ചൊല്ലാറുണ്ട്. മിക്കസമയവും ധ്യാനമായിരിക്കും. പുതിയ ജീവിതവും അവിടത്തെ അസാധാരണസാഹചര്യങ്ങളുമാണ് ധ്യാനവിഷയം. അതായത് താനും ഈ സന്യാസികളുമെല്ലാം വെറും അബദ്ധങ്ങളാണു കാട്ടിക്കൂട്ടുന്നത്! ഈ ട്രാപ്പിസ്റ്റുജീവിതംതന്നെ വെറും വിഡ്ഢിത്തമാണ്. ഇവിടെ ജീവിക്കാൻ അത്ര വിഷമമൊന്നുമില്ല. അങ്ങുപോകും അവന്റെ ചിന്തകൾ. അടർക്കളത്തിൽ സൈന്യവ്യൂഹത്തെ നയിക്കുവാൻ മുന്നണിയിലേക്കു നീങ്ങുന്ന ഒരു ധീരസേനാനിയെപോലെയാണ് വീട്ടിനോടു യാത്രചൊല്ലി ആശ്രമത്തിലേക്കു തിരിച്ച ജോണിയെ ആളുകൾ അഭിനന്ദിച്ചത്. വീട്ടുവിട്ടിറങ്ങിപ്പോരാൻ വലിയ മനഃക്ലേശമുണ്ടായെങ്കിലും ഒരു ധീരചിത്തനെപോലെ അതിനെ അവൻ വിജയിച്ചു. വന്യമൃഗങ്ങളുടെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ട് കൊലക്കളത്തിലേക്കു നടന്നുചെല്ലുന്ന വേദസാക്ഷിയെപ്പോലെയാണ് ഗത്സെമനി ആശ്രമകവാടത്തിലേക്കു ജോണി നടന്നുചെന്നത്. "ഉപവാസവും, മിണ്ടടക്കവും, ധാരാളം പ്രാർത്ഥനയും ഒഴിച്ചാൽ വെറും സാധാരണജീവിതമാണല്ലോ ഇവിടെ ഉള്ളതു. പുറത്തുള്ള ആളുകളും വിഡ്ഢികളാണ്. അവരുടെ വിചാരംപോലെ അത്ര പ്രയാസമുള്ളതല്ല, ഇവിടത്തെ ജീവിതം." അവൻ പറഞ്ഞു.

6 മണിക്കാണ് അത്താഴം. ഉച്ചഭക്ഷണംപോലെ അതിനും വെറും സാധാരണ വിഭവങ്ങൾ മാത്രം. ഭക്ഷണം കഴിഞ്ഞാലുടനേ മേശ വൃത്തിയാക്കുന്നതിനും പാത്രങ്ങൾ കഴുകുന്നതിനും മററു സഹോദരന്മാരെ

ജോണി സഹായിക്കും. ഇതെല്ലാം ഏതാനും നിമിഷങ്ങൾക്കുള്ളിൽ തീർത്തിട്ട് ജ്ഞാനവായനയ്ക്കായി സന്ന്യാസസമൂഹം ഒന്നിച്ചുകൂടും. പതിനഞ്ചു ഇരുപതു മിനിട്ട നേരത്തെ വായനയുണ്ട്. സഭാമാതാവ് അംഗീകരിച്ചിട്ടുള്ള ഏതെങ്കിലും ആദ്ധ്യാത്മികഗ്രന്ഥത്തിൽനിന്നായിരിക്കും വായന. ചില ഭക്താത്മാക്കൾ ഓരോ വാചകം തീരുമ്പോഴും തല കുനിക്കുന്നതുകണ്ടിട്ട് ജോണിക്കു ചിരിയടക്കുവാൻ വഹിയാ. ചൂടുള്ള ഒരുദിവസം അവനും ഉറക്കം തൂങ്ങി തല കുമ്പിട്ടു. ജോണിക്കുണ്ടായ ലജ്ജ അപാരമായിരുന്നു. മുമ്പു വായനനേരത്ത് ക്ഷീണംകൊണ്ട് ഉറക്കം തൂങ്ങിയ "നരച്ച താടിക്കാരെ" ചിരിച്ചു പരിഹസിച്ചതിൽ പശ്ചാത്താപം തോന്നി.

ഓരോദിവസവും ആരംഭിക്കുന്നതുപോലെതന്നെ അവസാനിപ്പിക്കേണ്ടതും പള്ളിയിലാണ്. ജോണി പള്ളിയിൽപോയി ഗായകസംഘത്തോടൊന്നിച്ചുനിന്നുകൊണ്ട് പ്രാർത്ഥന ആരംഭിച്ചു. സന്ന്യാസികളും സന്ന്യാസാർത്ഥികളും അവരവർക്കുള്ള പ്രത്യേക പ്രാർത്ഥനകൾ ചൊല്ലിത്തീർത്തു. ഉടനെ ജോണിക്കു ഏററവും പ്രിയംകരമായ ഒരു സന്ദർഭം ലഭിച്ചു. അതവൻ ശരിയ്ക്കുപയോഗിച്ചു. ആ സിസ്റ്റേർസിയൻ സന്ന്യാസികൾ 'രാജകന്യക' പാടാൻ തുടങ്ങി. സന്ന്യാസസമൂഹം മുഴുവൻ ഒത്തൊരുമിച്ചാണു പാടുന്നതു്. പുതിയ സന്ന്യാസാർത്ഥിയുടെ മണിനാദംപോലെയുള്ള മധുരസ്വരം ഉയർന്നു. പല വൃദ്ധസന്ന്യാസികളും സ്വരം താഴ്ത്തി അവന്റെ ഗാനമാധുരിയിൽ ആകൃഷ്ടരായി സാകൂതം ശ്രവിച്ചു. പരിതഃസ്ഥിതികളെ മറന്ന് ഗാനമാധുരിയിൽ ലയിച്ചു സ്വതസ്സിദ്ധമായ സംഗീതവാസനയോടെ ജോണി ദൈവമാതൃഗീതം പാടി. ഭക്തിപ്രചുരിമയും ഗാനമാധുരിയും നിറഞ്ഞു തുളുമ്പുന്ന ആ ദിവ്യകീ

ത്തനം എല്ലാ സന്ന്യാസികളുടെയും ശ്രദ്ധയെ ആകർഷിച്ചു.

ആ ദീർഘദിവസം അങ്ങനെ സമാപിച്ചു. ഇടമുറിയാതെ 18 മണിക്കൂറാണ് ആ ദിവസം ജോണി അദ്ധ്വാനിച്ചത്. ക്ഷീണിച്ചു, തളർന്നിരുന്നതിനാൽ കിടക്കയിൽ പ്രവേശിച്ച ഉടൻതന്നെ ഗാഢനിദ്രയിൽ ലയിച്ചുപോയി.

ഇപ്രകാരം ദീർഘാദ്ധ്വാനമുള്ള ആറു് ആഴ്ചകൾ കഴിഞ്ഞു. ഒരു ദിവസം ആശ്രമശ്രേഷ്ഠൻ ജോണിയെ വിളിച്ചു.

"ട്രാപ്പിസ്റ്റു സന്ന്യാസികളെയും അവരുടെ ജീവിത രീതിയേയുംപററി അഭിപ്രായമെന്താണ്"?

"അത്ര മോശമില്ല" ജോണി മറുപടി പറഞ്ഞു. പെട്ടെന്നുള്ള ഈ മറുപടി ആശ്രമശ്രേഷ്ഠനു ഇഷ്ടപ്പെട്ടു. "അതേ, അത്ര മോശമല്ല. അതാണ് ട്രാപ്പിസ്റ്റ് സന്ന്യാസികൾക്കും നിന്നെപ്പററി തോന്നുന്ന അഭിപ്രായം. അതുകൊണ്ടു നാളെ നിനക്കു സഭാവസ്ത്രം സ്വീകരിക്കാം. നിന്റെ പേര് ഇനിമുതൽ സഹോദരൻ മേരി ജോവാക്കീം എന്നായിരിക്കും."

ജൂലായ് 26-ാം തീയതി ജോണി ട്രാപ്പിസ്റ്റുകളുടെ സഭാവസ്ത്രം സ്വീകരിച്ചു. ധൂമ്രവർണ്ണത്തിലുള്ള രോമക്കുപ്പായത്തിനുപകരം പരുക്കൻ വസ്ത്രങ്ങളാണ് അവർ അവനെ ധരിപ്പിച്ചത്. ജൂലായ് മാസം കെൻറക്കിയിൽ ഏററവും ചൂടുള്ള സമയമാണ്. ആ കാലത്തു ഇണസഹോദരന്മാർ ധൂമ്രനിറത്തിലുള്ള രോമക്കുപ്പായത്തിനുപകരം പരുക്കൻതുണികൊണ്ടുള്ള ഉടുപ്പുകളാണ് ധരിക്കുന്നത്. അതുകൊണ്ടാണു രോമക്കുപ്പാ

യത്തിന്നുപകരം തുണികൊണ്ടുള്ള ഉടുപ്പു ജോണിക്കു നൽകപ്പെട്ടതു്. അങ്ങനെ ജൂലായ് 26-ാം തീയതി ലൗകികവസ്ത്രങ്ങളെല്ലാം ഊരിവെച്ചിട്ടു് ചാക്കുപോലെ ഉള്ള പരുക്കൻ വസ്ത്രങ്ങളെ സ്വീകരിച്ചുകൊണ്ടു് ജോണി ഓപ്പിസ്റ്ററു തുണ സഹോദരനായി. ജോൺഗ്രീൻഹാനിങ്ങ്, എന്നുള്ള മധുരനാമം ത്യജിച്ചിട്ടു് മേരി ജോവാക്കിം എന്ന പേരും സ്വീകരിച്ചു. ഇപ്പോൾ മുതൽ അവന്റെ പേര് ബ്രദർ മേരി ജോവാക്കിം എന്നാണ്. ജോവാക്കിം എന്നു ചുരുക്കിയും ചിലപ്പോൾ വിളിക്കാറുണ്ട്.



# VII

## നഷ്ടപ്പെട്ട പടയാളി



1885 ജൂലായ് 27-ാംനു- തന്നിൽ ഒരു സമൂല പരിവൎത്തനം സംഭവിച്ചുവെന്നു മേരി ജോവാക്കിം വിചാരിച്ചു. പേരുമാറി, വേഷം മാറി, ജീവിതരീതികൾ ആകപ്പാടെ മാറി, താടിമീശയും വളൎത്തി മുഖഭാവം പോലും മാററി. ഇതൊക്കെയാണെങ്കിലും മേരി ജോവാക്കിം ആൾ പണ്ടത്തേതുതന്നെ. വാസ്തവത്തിൽ ആന്തരികമായി മാററമൊന്നും അവനു വന്നിട്ടില്ല. വേഷംമാറുക വളരെ നിഷ്പ്രയാസമായ കാൎയ്യമാണ്. എന്നാൽ സ്വഭാവത്തിനു വ്യതിയാനം വരുത്തുന്നത് അത്ര എളുപ്പമൊന്നുമല്ല, പേരുമാററം എത്ര വേണമെങ്കിലും നടത്താം. എന്നാൽ ജന്മസിദ്ധമായ പ്രകൃതിയുടെ കാൎയ്യത്തിൽ അതൊന്നും നടപ്പില്ല. ഗത്സേമനി ആശ്രമത്തിൽ പ്രവേശിച്ചതോടെ സ്നേഹിച്ചിരുന്ന പലരിൽ നിന്നും അവൻ അകന്നുമാറി. എന്നാൽ ആ ഹൃദയബന്ധങ്ങൾ ഒന്നോടെ ഖണ്ഡിച്ചുകളയുവാൻ സാധിക്ക

ന്നില്ല. അതൊക്കെ അവനും ആ സന്ന്യാസസമൂഹത്തിനും ബോദ്ധ്യമാവാൻ പോവുകയാണ്. ആന്തരികമായ ആദ്ധ്യാത്മികചൈതന്യം സൃഷ്ടിച്ച് ഉത്തമ സന്ന്യാസിയെ വാർത്തെടുക്കുക ഒരു മാസംകൊണ്ടോ ഒരു വർഷംകൊണ്ടോ സാധിക്കാൻപോകുന്ന കാര്യമല്ല. ചിലപ്പോൾ അനേകവർഷക്കാലത്തെ അശ്രാന്തപരിശ്രമംതന്നെ വേണ്ടിവന്നേക്കും. ഉന്നതങ്ങളായ മഹത്കാര്യങ്ങൾക്കെന്നപോലെ യഥാർത്ഥമായ ആദ്ധ്യാത്മികചൈതന്യപ്രാപ്തിക്കും ദീർഘകാലത്തെ നിസ്തന്ദ്രയത്നം ആവശ്യമാണ്. ബലവത്തായ അടിത്തറയിട്ട് സാവധാനത്തിൽ മാത്രമേ ആ ആദ്ധ്യാത്മികസൗധം കെട്ടിഉയർത്താൻ കഴിയൂ.

ബ്രദർ ജോവാക്കിം ബാഹ്യമായ മാററങ്ങൾക്കു വിധേയനായി. ആശ്രമജീവിതത്തിലെ പതിവുകളൊക്കെ വശമാക്കി. ട്രാപ്പിസ്റ്റു വിചിത്രസമ്പ്രദായങ്ങൾ പരിശീലിച്ചു. സന്ന്യാസികളെ അടുത്തറിഞ്ഞപ്പോൾ അവരോടു വലിയ ആകർഷണംതോന്നി. എങ്കിലും ആ ലൗകികമനുഷ്യനെ സന്ന്യാസജീവിതമാകുന്ന കല്ലറയിൽ ജീവനോടെയാണ് അടച്ചു മൂടിയിട്ടിരിക്കുന്നത്. അവനിലുള്ള ലൗകികമനുഷ്യൻ മരിച്ചിട്ടില്ല.

ട്രാപ്പിസ്റ്റുസന്ന്യാസികളെപ്പററി പഠിക്കുന്നതു രസപ്രദമാണ്. എന്നാൽ അവരോടൊന്നിച്ചു ചേർന്നുകൊണ്ട് അവരെ പഠിക്കുവാനുള്ള ശ്രമം ശ്വാസംമുട്ടലുണ്ടാക്കും. അവരന്യോന്യം വളരെ അടുത്താണ് പെരുമാറുന്നത്. എത്ര അടുത്തു ജീവിച്ചാലും അവരെ സംബന്ധിച്ചു ശരിയായി പഠിക്കുക വിഷമമാണ്. അവർ എവിടെനിന്നു വന്നുവെന്നോ, എന്തിനു വന്നുവെന്നോ, അവരുടെ പ്രവർത്തനങ്ങളുടെ ഉദ്ദേശമെന്തെന്നോ, നിങ്ങൾക്കു ഗ്രഹിക്കുവാൻ സാധിക്കുകയില്ല. അ

വരുടെ ചിത്തവൃത്തികളും വികാരങ്ങളും, രഹസ്യോദ്വേഗങ്ങളും അഭിലാഷങ്ങളും, ആഗ്രഹങ്ങളും ആശാഭംഗങ്ങളും മനസ്സും ഹൃദയവും വിചാരവും, വിജയങ്ങളും പരാജയങ്ങളും, നൈരാശ്യങ്ങളും വ്യാമോഹങ്ങളും, മനുഷ്യരോടുള്ള പ്രത്യേക പെരുമാററങ്ങളും, എന്നുവേണ്ട എന്തെല്ലാം മനുഷ്യവ്യക്തിത്വത്തെ കരുപിടിപ്പിക്കുകയും, ഇതരന്മാരിൽനിന്നു വേർതിരിച്ചു കാണിക്കുകയും ചെയ്യുമോ, ആ സ്വഭാവഗുണങ്ങൾ ഒരു ട്രാപ്പിസ്ററു സന്യാസിയിൽനിന്ന് ഒരിക്കലും നിങ്ങൾക്കു ഗ്രഹിക്കുവാൻ കഴികയില്ല. ആഴിയുടെ അടിത്തട്ടിലുള്ളതുപോലെയുള്ള അഗാധനിശബ്ദതയും രഹസ്യങ്ങളും നിറഞ്ഞതാണ് ആ ജീവിതം.

എങ്കിലും അവരെ ശരിയായി അറിയാൻകഴിയും. അതിനു വലിയ മനഃശാസ്ത്രവിശേഷജ്ഞതയൊന്നും വേണ്ട. ആലോചനാരഹിതമായ മുൻവിധികൾ ത്യജിക്കണം. ആ ഓരോ സന്യാസിയെപ്പററി പൊതുവായ ജ്ഞാനം സമ്പാദിക്കുവാൻ പ്രയാസമില്ല. മനുഷ്യന്റെ മുഖത്തുനോക്കുക. അവന്റെ ജീവിതം അതിൽ പ്രതിഫലിച്ചുകാണാം. ആ കണ്ണുകളിൽ നിഴലിക്കുന്ന ഇരുട്ടും വെളിച്ചവും, ആ ചുണ്ടുകളിൽ വന്നുപോയുമിരിക്കുന്ന പുഞ്ചിരിയും, വിചാരങ്ങളേയും, വികാരങ്ങളേയും മാറിമാറി പ്രതിഫലിക്കുന്ന മുഖത്തിന്റെ പ്രസന്നതയേയും സൂക്ഷിക്കണം. ആ ആത്മാവിന്റെ സ്ഥിതി ആ മുഖദർപ്പണത്തിലൂടെ നിങ്ങൾക്കു കാണാം. ആരും സമ്മതിക്കുന്ന ഒന്നാണിതു്. അതുകൊണ്ടു് ട്രാപ്പിസ്ററു സന്യാസി തന്റെ വ്രതനിഷ്ഠമായ നിശബ്ദതയിൽ കൂടി താൻ അറിയാതെതന്നെ സംസാരിക്കുന്നുണ്ട്. പ്രവൃത്തികളാണല്ലോ വാക്കുകളെക്കാൾ നിജസ്ഥിതി വെളിപ്പെടുത്തുന്നതു്. അങ്ങനെയാണ്. ഓരോ സന്യാസി

യും ഇതരനെപ്പററിയുള്ള പൊതുവായ അറിവു സമ്പാദിക്കുന്നതു്.

വുഡ്രോ വിൽസൺ സ്വപ്നംകണ്ട മധുരദർശനമായ ആ സർവരാജ്യസഖ്യം ബീജാവാപം ചെയ്യുന്നതിനു കാൽനൂററാണ്ടു മുമ്പുതന്നെ ഗത്സേമനി ആശ്രമത്തിൽ അതു് സ്ഥാപിതമായി. ലോകരക്ഷയ്ക്കും ദൈവമഹത്വത്തിനും വേണ്ടി, ലോകത്തിലെ മിക്ക രാജ്യങ്ങളെയും പ്രതിനിധാനംചെയ്യുന്ന വ്യക്തികൾ പരിപൂർണ്ണമായ ഐക്യത്തോടെ ഒത്തൊരുമിച്ചു് അവിടെ അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടിരുന്നു. ഫ്രാൻസ്, ജർമ്മനി, ഇററലി, ഐർലൻഡ്, സ്വിററ്സർലൻഡ്, പോളണ്ടു്, സ്പെയിൻ, മെക്സിക്കോ, ഇംഗ്ലണ്ടു്, ലിത്വേനിയാ, അമേരിക്കാ തുടങ്ങിയ രാജ്യങ്ങളിലെയെല്ലാം ആളുകൾ അവിടെയുണ്ടു്. ഒരേ ഭാഷയാണ് അവരെല്ലാം സംസാരിക്കുന്നതു്. ട്രാപ്പിസ്റ്റാശ്രമത്തിലെ സാർവത്രികമായ ഔദ്യോഗികഭാഷ, അതായതു് ആംഗ്ലേയഭാഷ.

സുദീർഘമായ സഞ്ചാരംനടത്തി പല ആളുകളുമായി ഇടപെട്ടിട്ടുള്ളതുകൊണ്ടു്, പെട്ടെന്നു ആളുകളെ തിരിച്ചറിയുവാനുള്ള വാസന ആ പഴയ കന്നുകാലിച്ചെറുക്കനുണ്ടു്. ഗത്സേമനിയിൽ എല്ലാത്തരക്കാരായ ആളുകളെയും അവൻ കണ്ടു. ആ ട്രാപ്പിസ്റ്റ് സംഘം ഭിന്നരുചിക്കാരായ വ്യക്തികളുടെ സമൂഹമായിരുന്നു. കർത്തവ്യനിരതരും, ദിവാസ്വപ്നക്കാരും, കവികളും, കലാകാരന്മാരും, സാഹിത്യകാരന്മാരും, കർഷകരും ഉണ്ടവിടെ. ആ നടനവേദിയിലെ വിദൂഷകവിദഗ്ധൻ നമ്മുടെ മേരി ജോവാക്കിം.

ബ്ര: ജോവാക്കിം എല്ലാത്തരക്കാരെയും അവിടെ കണ്ടു. ഏതോ അബദ്ധത്തിൽ ആശ്രമത്തിൽ അകപ്പെട്ടുപോയവരാണെന്നാണ് ചിലരെ കണ്ടപ്പോൾ ന

മ്മുടെ ജോവാക്കിം വിചാരിച്ചുപോയതു്. നേതൃപട്ടം നെററിത്തടത്തിൽ എഴുതിപ്പററിച്ചവരാണെന്നു തോന്നും അവരുടെ നോക്കും, വാക്കും, നടപ്പും ഒക്കെ കണ്ടാൽ. സൈന്യനായകന്മാരോ രാഷ്ട്രീയനേതാക്കന്മാരോ പ്രേഷിതപ്രവരന്മാരോ ഒക്കെ ആയി വിലസേണ്ടിയിരുന്ന ആ വിദ്വാന്മാർ അവിടെ എങ്ങനെ അകപ്പെട്ടുപോയെന്നാണു് അവരെ കാണുമ്പോഴൊക്കെ ജോണിയുടെ വിസ്മയം. സന്ന്യാസികളാകാൻ പററിയ പുള്ളികളുമുണ്ടവിടെ. ഭീരുക്കളും ദുർഗ്ഗതിക്കാരും, ലോകം കണ്ടിട്ടില്ലാത്തവരുമായ ചില ശുദ്ധാത്മാക്കളും. അവരെപ്പററി അവനൊരു പരാതിയുമില്ല. അവർക്കുവേണ്ടിയാണു് ആശ്രമങ്ങളും സ്ഥാപിച്ചിരിക്കുന്നതു്. ആശ്രമഭിത്തികൾക്കു പുറത്തുള്ള ലോകം അവർക്കു പററിയതുമല്ല.

ഇപ്രകാരമുള്ള സ്ഥിതിവൈപരീത്യങ്ങളെ കണ്ടുകൊണ്ടു് നമ്മുടെ കഥാനായകൻ ചിന്തിച്ചു. ലോകത്തിൽ മററു യാതൊരു സ്ഥലത്തും കാണുവാൻകഴിയാത്ത ഐക്യവും ഒന്നിപ്പും ഉണ്ടെങ്കിലും വ്യക്തിപരമായ പ്രത്യേകതകൾക്കു യാതൊരു കുറവുമില്ല അവിടെ. അവനു് അത്യന്തം ഇഷ്ടപ്പെട്ട ഒരു വസ്തുതയായിരുന്നു അതു്. ഒരേ ഒരു കാര്യംതന്നെ ഓരോരുത്തരും അവരവരുടെ വാസനയും വൈഭവവും അനുസരിച്ചു് പലതരത്തിലാണു് ചെയ്യുന്നതു്. കൊന്തയുരുട്ടുവാൻമാത്രം കൊള്ളുന്നവരും നേതാവാകാൻ പോരുന്നവരും ഉള്ള കർമ്മകുശലതയും കഴിവും ഒരുപോലെ അല്ലല്ലോ. രൂപക്കൂടുകളിൽ (വണക്കത്തിനായി) വച്ചിരിക്കുന്ന വിശുദ്ധന്മാരുടെ പ്രതിമകളുടെ തനിപ്പകർപ്പുകളും ഉണ്ടവിടെ. തലയുംതാഴ്ത്തി, കയ്യുംകെട്ടി, കൊന്തയുംതൂക്കിയിട്ടു് കണ്ണുമടച്ചുള്ള അവരുടെ നടപ്പു ജോവാക്കിമിനു പിടിച്ചില്ല. "ഇവരെക്കൊണ്ടു വലിയ ഗുണമൊന്നും വരാ

നില്ല. ഇവരൊക്കെ കള്ളന്മാരാണ്. ഇത്രവലിയ നാട്യമൊന്നും ആവശ്യമില്ല." സദാ കർത്തവ്യനിരതരാണ് മറെറാരു സെററുകാർ. കരചരണങ്ങൾക്കു സ്വാതന്ത്രയനുഭവിക്കാത്ത അവരോട് നമ്മുടെ സഹോദരന് വലിയ മതിപ്പും ബഹുമാനവുമാണ്.

ഗത്സേമനിയിലെ സന്യാസികളെപ്പററി പഠിക്കുന്നതിൽ ബ്രു: ജോവാക്കിമിന്റെ താല്പര്യം വർദ്ധിച്ചു. ദൈവാരാധനക്കായി ആത്മാർപ്പണം ചെയ്തിരിക്കുന്ന ആ സന്യാസികളിലുള്ള മാനുഷികവശങ്ങളാണ് അവനെ കൂടുതൽ ആകർഷിച്ചതു്. നിഷ്കളങ്കതയുടെയും ഹൃദയാനന്ദത്തിൻെറയും ബാഹ്യചിഹ്നവും, ആന്തരിക വിശുദ്ധിയുടെയും, മനഃസമാധാനത്തിൻെറയും പ്രത്യക്ഷലക്ഷ്യവുമായ പ്രസന്നതയും, സന്തുഷ്ടിയും അവരുടെ മുഖാരവിന്ദങ്ങളിൽ കളിയാടിയിരുന്നെങ്കിലും യതിവര്യന്മാരുടെ ഗാംഭീര്യത്തെ അതൊട്ടും കുറയ്ക്കുന്നില്ല. ആ നവസന്യാസസഹോദരനും വിജ്ഞാനത്തിലും വിശുദ്ധിയിലും വളർന്നുകൊണ്ടിരുന്നു. ആ സുകൃതാത്മാക്കൾ സന്യാസികളെന്നതിനെക്കാൾ സർവ്വസംഗപരിത്യാഗികളാണെന്നാണ് അവൻെറ വേറൊരു നിഗമനം. സചേതനങ്ങളും അചേതനങ്ങളുമായ വസ്തുക്കളിൽ പ്രതിഫലിക്കുന്ന സ്രഷ്ടാവിൻെറ സൗന്ദര്യത്തെയും മഹിമാവിനെയും ദർശിച്ചാസ്വദിക്കുന്നതിനുപകരം, അതിനെ അവർ മനഃപൂർവ്വം കണ്ണടച്ചുകളയുന്നു. പരസ്പരം കൈകോർത്ത് മന്ദസ്മിതസമന്വിതം ജീവിതപാതയിലൂടെ നടന്നുകയറുന്ന ദമ്പതികളെക്കുറിച്ച് ദിവ്യനാഥനുള്ള അതൃപ്തി ഇവർക്കില്ല. ജേതാവായ ക്രിസ്തുവിൻെറ കീഴിൽ ധീരസമരം നടത്തി ലോകജീവിതത്തിൽ മുന്നേറുന്ന തങ്ങൾക്ക് വിജയം അസന്ദിഗ്ദ്ധവും സുനിശ്ചിതവുമാണെന്നുമാത്രമെ അവർ കരുതുന്നുള്ളു.

ആ സന്ന്യാസസമൂഹത്തിൽനിന്നു വളരെ പ്രചോദനങ്ങളും വെളിവുകളും ബ്രു: ജോവാക്കിമിനു ലഭിച്ചു. ധാരാളം വൃദ്ധസന്ന്യാസികളുണ്ടവിടെ. ചിലർ ധൂമ്രവർണ്ണത്തിലുള്ളതും മററു ചിലർ ശുഭ്രവർണ്ണത്തിലുള്ളതും ആയ ഉടുപ്പുകളാണു് ധരിച്ചിരിക്കുന്നതു്. കാലം അവരിൽ ചില അക്രമങ്ങളൊക്കെ ചെയ്തു. ആകാരസുഷമയെ കരണ്ടു നശിപ്പിച്ചിട്ടു് ജരാനരകൾക്കും വാർദ്ധക്യസഹജമായ അവശതകൾക്കും അവരെ ഇരയാക്കിയിരിക്കുന്നു. വളഞ്ഞുകുനിഞ്ഞ ആ 'അസ്ഥിപഞ്ജരന്മാരുടെ' കണ്ണുകളിൽ വെട്ടിത്തിളങ്ങുന്ന ദ്യുതി, യുവാക്കന്മാരെ അസൂയാലുക്കളാക്കാൻ പോരുന്നവയാണു്. അവരുടെ ആത്മീയസൗന്ദര്യം ആ വെളിയടയിലൂടെ പ്രതിഫലിച്ചിരുന്നു. ദൈവസ്നേഹത്തിന്റെ ചൂടേറുന്ന പ്രഭാവീചികൾ അവരുടെ ഹൃദയത്തിൽനിന്നു് ആ കണ്ണുകളിലൂടെയാണു് വെളിയിലേക്കു പ്രസരിച്ചുകൊണ്ടിരുന്നതു്. വൃദ്ധന്മാരാണവർ. ജീവിതസായാഹ്നത്തിലാണു് നില്ക്കുന്നതു്. ദൈവസ്നേഹത്തിലും അതുപോലെ വളർച്ച പ്രാപിച്ചവരാണു്. ഇങ്ങനെയുള്ള വൃദ്ധസന്ന്യാസികളാണു് ദൈവത്തിനുവേണ്ടി ലോകത്തിനു നഷ്ടപ്പെട്ട പടയാളികൾ. അവരാണു് ആ സന്ന്യാസസമൂഹത്തിന്റെ നട്ടെല്ലും ജീവനാഡിയും. സർവ്വസൈന്യാധിപനായ ക്രിസ്തുവിന്റെ ഭടസംഘത്തിലെ വീരപടനായകന്മാരാണവർ. ലോകത്തിനും, തങ്ങൾക്കുതന്നെയും എതിരായി ധീരതയോടെ പോരാടി വിജയം ഏറെക്കുറെ സുനിശ്ചിതമാക്കി ലോകത്തിനു മുഴുവനായി നഷ്ടപ്പെട്ടവരാണു് ദൈവത്തിന്റെ ആ യോദ്ധാക്കൾ. ആദ്ധ്യാത്മികമണ്ഡലത്തിലെ അതിസാഹസങ്ങളായ പല പോരാട്ടങ്ങളിലും ചങ്കുറപ്പോടെ പോരാടി, വിജയലക്ഷ്യത്തിലേക്കെത്തിയ ആ മഹാത്മാക്കളുടെമുമ്പിൽ നമ്മുടെ ബ്രു: ജോവാക്കിം ഭക്ത്യാദരപുരസ്സരമാണു് പെരുമാറു

ന്നതു്. ആ വൃദ്ധയോദ്ധാക്കളെ അത്ഭുതത്തോടും ബഹുമാനത്തോടുംകൂടിയേ അവന്നു വീക്ഷിക്കുവാൻ കഴിയൂ.

ഇനി വേറൊരു കൂട്ടരുള്ളതു് ചെറുപ്പക്കാരാണ്. ഏതും എന്തും ചെയ്യുവാൻ മടിയില്ലാത്ത, ചൈതന്യവും പ്രസരിപ്പുമുള്ള യുവാക്കന്മാർ. ജീവിതത്തിന്റെ വസന്തത്തിലാണു് അവരുടെ നില. ഏതു പ്രതിയോഗിയോടും ഏറ്റുമുട്ടാമെന്നാണ് അവരുടെ ഭാവം. ആത്മപരിത്യാഗത്തിനുള്ള ഒരു സന്ദർഭവും അവർ പാഴാക്കാറില്ല. അവരാണ് ആ ആശ്രമത്തിലെ 'തൊഴിലാളികൾ'. പ്രായത്തിലും പ്രവൃത്തിയിലും തുല്യരായ അവരുടെ ഇടയിലാണ് ജോവാക്കിം തന്റെ സ്ഥാനം കണ്ടുപിടിച്ചതു്. അവസാനത്തെ സെററുകാർ "മൈനർമാരാണ്" അടവും തടവുമൊക്കെ പരിശീലിച്ചു തുടങ്ങുന്നതേയുള്ളു. സമരരംഗത്തേക്കു കടന്നുവരാൻ അവർ ഇനിയും കുറെക്കൂടി കാത്തിരിക്കണം. ദൈവസ്നേഹത്തിൽ അവരുടെ ഹൃദയങ്ങൾ ചൂടേറിവരുന്നതേയുള്ളു. ഈ വിവിധ വിഭാഗക്കാരിൽ ആരാണു ജോവാക്കിമിനു കൂടുതൽ പ്രചോദനം നൽകുന്നതെന്നു നിർണ്ണയിക്കുക വിഷമമാണ്. സ്വർണ്ണഭാവിയെ മാടിവിളിക്കുന്ന തന്റെ സമപ്രായക്കാരനായ യുവാക്കന്മാരോ, വീരമുദ്രകൾ സമ്പാദിച്ചു് വിരാജിക്കുന്ന വൃദ്ധയോദ്ധാക്കളോ? രണ്ടുകൂട്ടരേയുംപറ്റി അവന്നു വലിയ മതിപ്പാണ്. അവരുടെ വ്യക്തിവൈശിഷ്ട്യത്തെ ആ വീരാരാധകൻ ഉള്ളുകൊണ്ടു വാനോളം പുകഴ്ത്തി അഭിനന്ദിക്കുന്നു.

നമ്മുടെ സഹോദരൻ ആശ്രമത്തിലായിട്ട് മാസങ്ങൾ പലതും കടന്നുപോയി. അവിടത്തെ ഒരു "പഴയ പുള്ളി"യുടെ മട്ടിലാണ് ഇപ്പോഴത്തെ അവന്റെ പോക്കു്. അവിടുത്തെ കാര്യങ്ങൾ ഒന്നും ആരും ഇ

പ്പോഠം പറഞ്ഞു കൊടുക്കേണ്ട. എല്ലാപരിപാടികളുമായി അവൻ പഴകി പരിചയിച്ചു. ഏതോ അപരിചിത ലോകത്തിൽ നിന്നിറങ്ങിവന്ന വിചിത്ര ജീവികളായി സന്യാസികളെ നോക്കിനില്ക്കാറുമില്ല. അവിടത്തെ മിണ്ടാക്ക വ്രതത്തിൽ ഒരു വികമ്പനവും കാണിക്കാറില്ല. തന്നെപ്പോലെ രക്തമാംസങ്ങളുള്ള സഹസൃഷ്ടങ്ങളും ഉത്തമ ട്രാപ്പിസ്റ്റ് സന്യാസികളായിത്തീരുന്നതിനു അത്യന്തപരിശ്രമം ചെയ്യുന്നവരുമാണ് ആ സന്യാസികളെന്നു അവരെ അവൻ മനസ്സിലാക്കി. അവരോടുള്ള അവന്റെ സ്നേഹം കൂടിക്കൂടിവന്നു. വളരെയധികം കാര്യങ്ങൾ നിശബ്ദമായ ഒരു പുഞ്ചിരിയിലൂടെയും, ഒരു തലകുനിക്കലിലൂടെയും വെളിപ്പെടുത്താമെന്നു ജോവാക്കിമിനു ബോദ്ധ്യമായി. ശ്മശാനത്തിലെ ഭീകര നിശബ്ദതയല്ലാ അവിടെ ഉള്ളത്. സംസാരിക്കുവാനാർക്കും സമയമില്ല, ജീവിതവുമായി മല്ലടിക്കുമ്പോൾ. ആത്മാർത്ഥതയുടെ മധുരമധു നിറഞ്ഞ ഒരു പുഞ്ചിരിയിലും, അഭിവാദനത്തിലും ജോവാക്കിമിന് അനപാല്യത വർദ്ധിച്ചു. ഹൃദയത്തിന്റെ തനി പ്രതിഫലനംമാത്രമാണ് അവയോരോന്നുമെന്നു കണ്ടപ്പോൾ അവനുണ്ടായ ചാരിതാർത്ഥ്യം വാചാമഗോചരമാണ്. "എന്റെ സഹോദരാ വരിക; ദൈവം അങ്ങയെ അനുഗ്രഹിക്കട്ടെ" നൂറു ശതമാനവും ആത്മാർത്ഥത നിറഞ്ഞ വാക്കുകൾ. അതു കേൾക്കുമ്പോൾ ജോവാക്കിം ആനന്ദംകൊണ്ടു പുളകമണിയും. വെറും മൈത്രീബന്ധമോ സഹോദരസ്നേഹമോ അല്ലാ അതിൽ നിഴലിച്ചുനില്ക്കുന്നതു്. ദൈവം തനിക്കു സ്വന്തമായി തിരഞ്ഞെടുക്കുന്ന അനുഗ്രഹീതർക്കുമാത്രമേ അപരന്റെ ഹൃദയത്തെ ഇളക്കിമറിക്കുന്നതിനുതകുന്ന പരിശുദ്ധമായ സ്നേഹവികാരങ്ങളെ നൽകൂ. അവർണ്ണ്യമായ ദൈവിക മാധുരിയും അനിരോദ്ധ്യമായ അലൗകിക ശക്തിയും അ

തിനുണ്ടായിരിക്കും. ലോകായതികന്മാർ തേടിത്തളരുന്ന അതു്, ദൈവമക്കളുടെ സമ്പത്താണു്.

ആശ്രമത്തിലെ ആ 'മിണ്ടാമുനികളെ' ജോവാക്കിം ഹൃദയംതുറന്നു സ്നേഹിക്കാനാരംഭിച്ചു. എല്ലാവരെയും ഒരുപോലെ സ്നേഹിക്കുവാൻ സാധിക്കുന്നില്ല. എല്ലാവരും ഒരുപോലെ സ്നേഹയോഗ്യരുമല്ലല്ലോ? ചില ഗൗരവസ്വഭാവക്കാരുണ്ടു്. മററുള്ളവരിൽനിന്നുമകന്നു വലിയവികാരങ്ങളൊന്നും കാണിക്കാതെ മുഖവും വീർപ്പിച്ചിരിക്കുന്ന ആ കൂട്ടരെ സ്നേഹിക്കുവാൻ പ്രയാസമാണു്. അവരെപ്പററി മതിപ്പുതോന്നാം. എന്നാൽ ഉള്ളുതുറന്നു് അവരെ സ്നേഹിക്കുക സ്വാഭാവികരീത്യാ പ്രയാസമാണു്. ക്രിസ്തീയ പരസ്നേഹത്തിൻെറ അരൂപിയിൽ മാത്രമേ അവരെ സ്നേഹിക്കുവാൻ കഴിയൂ. മററുള്ളവരിൽ സന്തോഷവും ഉന്മേഷവും പകർന്നുകൊണ്ടുനടക്കുന്ന ചില പ്രസന്നവദനന്മാരുണ്ടു്. അവരെ അറിയാതെ, സ്നേഹിച്ചുപോകും. ഹൃദയംതുറന്നു് സ്നേഹത്തിൻെറ മുഴുവൻ കാണിക്കകളും അർപ്പിച്ചുകൊണ്ടു് നാമവരെ സ്നേഹിക്കും. ലോകത്തിൽ എല്ലാത്തരക്കാരുമുണ്ടല്ലോ. ആ ട്രാപ്പിസ്റ്റ് മോണസ്റ്ററി, ലോകത്തിൻെറ ഒരു ചെറിയ സാമ്പിൾ ആയിരുന്നു. എല്ലാത്തരക്കാരും അവിടെയും ഉണ്ടായിരുന്നു.

ഇപ്രകാരമുള്ള അന്തരീക്ഷത്തിൽ ബ്ര: ജോവാക്കിമിൻെറ സ്വഭാവരൂപീകരണം നടന്നുകൊണ്ടിരുന്നപ്പോൾ അവൻെറ അസൽ പ്രകൃതി വെളിപ്പെടുന്നതിനു ഒരവസരമുണ്ടായി. ആ സഹോദരനു മനസ്സിലായി, അവിടെ ഉള്ളവരാരും മററുലോകത്തിൽനിന്നു വന്നവരല്ലെന്നും തന്നെപ്പോലെയുള്ള വെറും മനുഷ്യരാണെന്നും. ഈ ധാരണ അവൻെറ അടിസ്ഥാനരഹിതമായ ഭീതിയേയും ആശങ്കയേയും ഉന്മൂലനംചെയ്തു

അവരോടുള്ള സ്നേഹത്തെ വർദ്ധിപ്പിച്ചു. മററുള്ളിടത്തെന്നപോലെ സ്നേഹിക്കുവാൻ വിഷമമുള്ള ഒന്നുരണ്ടു വിരുദ്ധപ്രകൃതിക്കാർ അവിടെയുമുണ്ടായിരുന്നു. ആശ്രമം സ്വർഗ്ഗീയ കവാടമാണെങ്കിലും അതു സ്വർഗ്ഗമല്ല. അങ്ങോട്ടു കയറുന്നതിനുള്ള കവാടം മാത്രമാണു്. അതിൽ വസിക്കുന്നതു മാലാഖമാരുമല്ല. മാലാഖമാരാകുമായിരിക്കും. എന്നാൽ അതിൽ ആയിരിക്കുമ്പോളല്ല. തീയില്ലെങ്കിലും ചൂടുണ്ടാകുമല്ലോ, രണ്ടു വസ്തുക്കൾ തമ്മിൽ ഉരസുമ്പോൾ ചൂടുണ്ടാകും. അവിടെയും സ്വഭാവത്തിലുള്ള വൈരുദ്ധ്യങ്ങൾ തമ്മിലിടഞ്ഞാൽ ചൂടുണ്ടാകുമല്ലോ.

ഒരു ദിവസം ബ്ര: ജോവാക്കിമിനെ കുറച്ചകലെയുള്ള ഒരു വയലിൽ വേലക്കായി മററുസന്യാസികളുമൊന്നിച്ചയച്ചു. ഒരു സന്യാസവൈദികനായിരുന്നു അതിന്റെ നായകൻ. അദ്ദേഹത്തിൽ ഒരു പ്രത്യേകസാമർത്ഥ്യവും ജോവാക്കിം കണ്ടില്ല. പോരെങ്കിൽ അവൻ തളർന്നിരിക്കയുമായിരുന്നു. ജോലിചെയ്തു ക്ഷീണിച്ചിരിക്കുമ്പോൾ ചെറു തട്ടിയാൽ എത്ര നിരുപദ്രവി ആയാലും ദേഷ്യപ്പെടാതിരിക്കയില്ല. പ്രത്യേകിച്ചും ഏററം ക്ലേശകരമായ വേറൊരു ജോലികൂടി ഉടനെ ചെയ്യുവാൻ പറഞ്ഞാലോ! ഇതാണു് അപ്പോൾ സംഭവിച്ചതു്: നമ്മുടെ സഹോദരൻ ജോലിചെയ്തു ക്ഷീണിച്ചു ഇരിക്കുകയാണു്, അല്പസമയം വിശ്രമിക്കുവാനായിട്ടു്. ഒരു ലക്കം ലഗാനമില്ലാത്ത ആ സന്യാസവൈദികൻ എഴുന്നേററു ജോലിതുടരുവാൻ ജോവാക്കിമിനെ ആംഗ്യം കാണിച്ചു. പെട്ടെന്നു ജോവാക്കിമിന്റെ യുവരക്തം കോപത്താൽ തിളച്ചുപൊങ്ങി. കണ്ണുകളിലും മുഖത്തും ഭാവഭേദങ്ങൾ പ്രത്യക്ഷപ്പെട്ടു. എങ്കി

ഖം കോപം കടിച്ചമൎത്തിക്കൊണ്ടു് എഴുന്നേററു ജോവാക്കിം ജോലിതുടൎന്നു.

അവനെ പരിചയമുള്ള ആൎക്കും പ്രഥമവീക്ഷണത്തിൽ കാണാമായിരുന്നു അവൻെറ ഉള്ളിലുള്ള അഗ്നിപൎവ്വതം ക്ഷോഭിച്ചിളകിത്തുടങ്ങിയിട്ടുണ്ടെന്നു്. അതിൽനിന്നും ധൂമപടലങ്ങൾ കുറേശ്ശെ ഉയൎന്നുപൊങ്ങി. ഓരോ വിനാഴിക കഴിയുന്തോറും അതു കൂടിക്കൂടിവന്നു. കുനിഞ്ഞുനിന്നു ജോലിചെയ്യുന്ന ആ സഹോദരൻെറ ഉള്ളിൽ ശക്തിയായ ഒരു സമരം നടന്നു. ആ വൈദികൻെറ ഔചിത്യരഹിതമായ പെരുമാററത്തെപ്പററി ആലോചിക്കുന്തോറും അവൻെറ ഉള്ളിൽനിന്നും അഗ്നിദ്രാവകങ്ങൾ കുറേശ്ശെ പുറപ്പെടുവാൻതുടങ്ങി. അദ്ദേഹം വകതിരിവുകേടാണു കാണിച്ചതെന്നും തൻെറ അഭിമാനബോധത്തെ അതു വ്രണപ്പെടുത്തിയെന്നും അതനുവദിച്ചുകൊടുക്കാൻ പാടില്ലെന്നും അവൻ തീരുമാനിച്ചു. ആരോടും ഒന്നും പറയുവാൻപോയില്ല. അടയാളവുംകാണിച്ചില്ല. അവൻ ജോലിനിറുത്തി നേരെ ആശ്രമത്തിലേക്കുനടന്നു.

ആശ്രമത്തിലേക്കുവയ്ക്കുന്ന ഓരോ അടിയും അവൻെറ ക്രോധത്തെ വൎദ്ധിപ്പിച്ചു. ആശ്രമമിരിക്കുന്ന കുന്നിൻെറ ഉപരിതലത്തിലെത്തിയപ്പോഴേക്കും അവൻെറ തീരുമാനം ഒരു വല്ലാത്ത പതനത്തിലെത്തി. ആ വൈദികനെ 'ഒന്നു് പഠിപ്പിക്കണ'മെന്നു് തന്നെ നിശ്ചയിച്ചു. ജോവാക്കിം ഒരു യുവാവാണെന്നുള്ളതു ശരിയാണു്. പക്ഷെ കാൎയ്യഗൌരവം ഗ്രഹിക്കുവാൻ കഴിയാത്ത ഒരു കൊച്ചുകുഞ്ഞൊന്നുമല്ലാ അവൻ. കെൻറുക്കിയന്മാരുടെ വികാരാഗ്നിക്കു ഇരയായപ്പോൾ അവൻ വീണ്ടും എന്തിനും തയ്യാറുള്ള പഴയ ജോണിയായി. ഭയങ്കരമായ മുഖഭാവത്തോടെ പണിയായുധങ്ങൾ ഇട്ടി

ടന്ന മുറിയിൽകടന്ന് ഒരു തൂമ്പാ കൈയിലെടുത്തു. കണ്ണുകളിൽനിന്നും തീപ്പൊരി പാറുന്നുമുണ്ട്. ഇടക്കിടെ പല്ലുകൾ ഇറുമ്മുന്നുണ്ട്. ആശ്രമത്തിൻെറ മുൻവശത്തുള്ള ഗേററിങ്കൽ തൂമ്പായുമായി ചെന്നുനിൽക്കുകയായിരുന്നു. ആ വഴിക്കാണു വേലകഴിഞ്ഞു സന്യാസസഹോദരന്മാർ വയലിൽനിന്നു തിരിച്ചുവരുന്നതു. ഒരു യഥാർത്ഥ കെൻറക്കിയൻ അഭിമാനം സംരക്ഷിക്കുന്നതു് എങ്ങനെയാണെന്ന് ആ വൈദികരെ കാണിച്ചുകൊടുക്കുവാൻ ആ 'അഗ്നിപർവ്വതം' അവിടെ കാത്തുനിന്നു!

മിനിററുകൾ ഒരോന്നുകടന്നുപോയി. ആ സന്യാസികൾ ഇനിയും തിരിച്ചുവരുന്നില്ല. അവൻെറ കോപം അതിൻെറ ഉച്ചകോടിയിലെത്തി. 15 മിനിററുകഴിഞ്ഞു ആരും വന്നില്ല. സമയം മുമ്പോട്ടു കഴിയുന്തോറും അവൻെറ ലഹരി കൂടുതൽ പൈശാചികമാകുന്നതല്ലാതെ കുറയുന്നില്ല. ഇരുമ്പുകൂട്ടിൽ അടച്ചിട്ടിരിക്കുന്ന സിംഹത്തെപ്പോലെ അക്ഷമതയോടെ ഗർജ്ജിച്ചുകൊണ്ട് മുമ്പോട്ടും, പിമ്പോട്ടും, മുമ്പോട്ടും പിമ്പോട്ടും നടക്കും. ഏകദേശം 20 മിനിട്ടായി. അപ്പോൾ ഒരാൾ അവൻെറ അടുത്തെത്തി. ആശ്രമത്തിലെ പോർട്ടർ ആയിരുന്നു അതു്.

അവൻെറ ആഗമനം അവിചാരിതമായിരുന്നു; നൽകിയ അടയാളം അതിലും അപ്രതീക്ഷിതം. ആശ്രമാധിപൻ അവനെ ആവശ്യപ്പെടുന്നു. അതും ഉടനെ ചെല്ലാൻ. ജോവാക്കിം സംഭ്രമിച്ചു വാപൊളിച്ചുപോയി. കൈകളിൽനിന്നും തൂമ്പാ താനെ താഴെ വീണു. ഇതെല്ലാം ഒരു ക്ഷണത്തിനുള്ളിൽ കഴിഞ്ഞു. ഉടനെതന്നെ അവൻ ആത്മധൈര്യം വീണ്ടെടുത്തു. "ആശ്രമാധിപനെ കണ്ട് ഒന്നുരണ്ടു കാര്യങ്ങൾകൂടി

പറഞ്ഞുകളയാം". പിറുപിറുത്തുകൊണ്ട് ആബട്ടിന്റെ മുറിയെ ലക്ഷ്യമാക്കി തിരിച്ചുനടന്നു.

ഇതനുകരങ്ങളോടുകൂടിയ ആ മനുഷ്യശില്പി ഡോം ബെനഡിക്റ്റ് ബേർജർ അല്ലാതെ മററാരെങ്കിലും ആയിരുന്നെങ്കിൽ അനന്തരസംഭവങ്ങൾ വ്യത്യസ്തങ്ങളായിരുന്നേനെ. മുറിയിലേക്കു കടന്നുവന്ന ആ ആഗതനെ സഗൗരവം ഏതാനും സമയത്തേക്ക് അദ്ദേഹം നോക്കി. അദ്ദേഹത്തിന്റെ കണ്ണുകൾ അവന്റെ ഹൃദയത്തിലേക്കു ചുഴിഞ്ഞുകയറി. ജോവാക്കിം ആകപ്പാടെ കുഴഞ്ഞു. കോപവും പ്രതികാരബുദ്ധിയുമെല്ലാം ആറിത്തണുത്തുപോയി. ആബട്ട് സഗൗരവം ചോദിച്ചു. "ജോവാക്കിം, നീ ആശ്രമഗോപുരങ്കൽ എന്തെടുക്കുകയായിരുന്നു ?"

ജോവാക്കിം കഥ പറയുവാൻ ആരംഭിച്ചു. എന്നാൽ പൂർത്തിയാക്കിയില്ല. വലിയ വിശദീകരണങ്ങളൊന്നും വേണ്ട ആ വൃദ്ധസന്യാസിക്കു കാര്യം മനസ്സിലാക്കാൻ. കാര്യത്തിന്റെ കുഴപ്പം എവിടെയാണെന്ന് അദ്ദേഹം പെട്ടെന്നു കണ്ടു. പിശക് ജോവാക്കിയിലാണ്. അവന്റെ ഹൃദയത്തിലാണു തകരാറ്. അതിനെ ആസ്പദമാക്കി അദ്ദേഹം തുടങ്ങി.

അന്നു വളരെയധികം നേരം അദ്ദേഹം ജോവാക്കിമിനോടു സംസാരിച്ചു. ചിലതൊക്കെ ജോവാക്കിമിനും മനസ്സിലായി. ആ മുറിയിൽനിന്നും അവൻ പുറത്തേക്കിറങ്ങിയതു ഒരു ശാന്തമനുഷ്യനായിട്ടാണ്. സമരം ചെയ്യേണ്ട സൈന്യവിഭാഗത്തിൽ ചേർന്നുകഴിഞ്ഞ ഒരു ഭടന്റെ കർത്തവ്യബോധം അവനെ വേണ്ടപോലെ അദ്ദേഹം അനുസ്മരിപ്പിച്ചു. അവനും ബോദ്ധ്യമുണ്ടായി, ദൈവത്തിനുവേണ്ടി ലോകത്തെ ത്യജിച്ച ഒരു സൈനികനാണു താനെന്ന്. ലോകത്തെയും, അതി

ന്റെ മാറ്റങ്ങളെയും, സ്വാർത്ഥത്തെയും അതിന്റെ താല്പര്യങ്ങളെയും, സ്വഭാവത്തെയും അതിന്റെ വികാരത്തെയും ദൈവത്തിനുവേണ്ടി താൻ ത്യജിച്ചിരിക്കുന്നു. അതൊക്കെ ശരിയായി ജോവാക്കിം ഗ്രഹിച്ചു. ആബട്ടിന്റെ മുമ്പിൽ അതൊക്കെ അക്ഷരംപ്രതി സമ്മതിക്കാതെ ഗത്യന്തരമില്ലായിരുന്നു. ശക്തിയുള്ള കൂരമ്പുപോലെ ആ വാക്കുകൾ ആ വൃദ്ധതാപസികന്റെ അധരത്തിൽനിന്നും മിന്നൽപിണർ വേഗത്തിൽ അവന്റെ ഹൃദയത്തിലേക്ക് പാഞ്ഞുകയറി. ആ യുവസഹോദരൻ നിശബ്ദനായി അതെല്ലാം കേട്ടുനിന്നു. അദ്ദേഹത്തിന്റെ സ്വരം വളരെ ഗംഭീരമായിരുന്നു. "ഇതുവരെയും സഹോദരൻ നിയമം പഠിച്ചില്ല അല്ലേ? നിയമമനുസരിച്ചു ജീവിക്കുവാൻ സാധിക്കും. മററുള്ളവരെ അനുസരിക്കയും അവർക്കു എളിമപ്പെടുകയും ചെയ്യുക." അദ്ദേഹം തുടർന്നു "ക്രിസ്തുവിന്റെ ഒരു സൈനികനായി തീരാനാണ്, സഹോദരൻ ഇവിടെ വന്നിരിക്കുന്നത്. സ്ഥൈര്യലേപനത്തിൽ ചെയ്തു വാഗ്ദാനമാണ് ഇവിടെ പാലിക്കാനുള്ളത്. ആത്മപരിത്യാഗം കൂടാതെ അതു കഴിയുകയില്ല. ഈ ആശ്രമത്തിൽ സഹോദരനു ഭയപ്പെടേണ്ടതായി ദൈവം മാത്രമേയുള്ളൂ." അദ്ദേഹം വളരെ കാര്യങ്ങളെപ്പററി പ്രതിപാദിച്ചു. അവസാനം ഡോം ബനഡിക്ററ് ചോദിച്ചു: "സഹോദരനു മനസ്സിലായോ!"

"ഉവ്വ്." ജോവാക്കിം ഒരപരാധിയെപ്പോലെ മൂളി.

ആ അൽമായ സഹോദരൻ വാസ്തവത്തിൽ ഗ്രഹിച്ചതെന്താണെന്ന് ആബട്ടിനു കാണാൻ സാധിച്ചിരു

ന്നെങ്കിൽ അദ്ദേഹം അത്ഭുതപ്പെട്ടുപോയേനെ. ആ ബട്ടിന്റെ മുറിയിൽനിന്നിറങ്ങി നേരെ ഗേററുങ്കൽചെന്ന് അവിടെ ഇട്ടിട്ടുപോന്ന തൂമ്പാ എടുത്ത് അതിന്റെ പൂർവ്വസ്ഥാനത്തു വീണ്ടും കൊണ്ടുപോയി നിക്ഷേപിച്ചു. ജോവാക്കിം ഇപ്പോഴും ക്ഷുഭിതനാണ്. പഴയ ആ വൈദിക സഹോദരന്റെ നേർക്കല്ലാ ഇപ്പോഴത്തെ അരിശം. അദ്ദേഹത്തിന്റെ കാര്യംതന്നെ ജോവാക്കിം മറന്നുപോയി. ഇത്രയുംനേരം തന്നോടു ശകാരിച്ചുകൊണ്ടിരുന്ന ആബട്ടിനോടുമല്ല. വേറെ ആരും അവനോട് അതിനുശേഷം സംസാരിച്ചിട്ടില്ല. തന്നോടുതന്നെയാണ് അവനിത്ര ക്ഷോഭിക്കുന്നത്. ആബട്ട പ്രതിപാദിച്ച വസ്തുതകളെപ്പററിയാണ് ജോവാക്കിം ചിന്തിക്കുന്നത്. ആ കാര്യങ്ങൾ അവനു നന്നായി ബോദ്ധ്യമായി. സകല സുകൃതങ്ങളുടേയും അടിത്തറയായ ക്രിസ്തീയ വിനയത്തിന്റെ അഭാവമാണ് ജോവാക്കിമിന്റെ പ്രധാന തെററ്. ആ അഹങ്കാരത്തള്ളലിന്റെ സ്വച്ഛന്ദപ്രവാഹത്തിൽപ്പെട്ടാണ് ഏതാനും മിനിട്ടുകൾക്കുമുമ്പ് താൻ വിഷമിച്ചത്. ഉഗ്രമായ ആ അടിയൊഴുക്കിൽപ്പെട്ട് നട്ടംതിരിഞ്ഞധഃപതിക്കുകയോ? അതാണ് അവന്റെ ക്ഷോഭകാരണം. അതിനുപുറമെ ഒരു കാര്യംകൂടി അവനു മനസ്സിലായി. ലോകത്തിന്റെ ശക്തികൾക്കെതിരായി ആയുധമുയർത്തി അടരാടുന്ന സൈന്യവ്യൂഹത്തിലെ ഒരു ഭടനാണു താൻ. ആ സൈന്യനികരത്തിൽനിന്നും നശിക്കുവാൻ ഇടയാകുന്നത് സൈന്യനായകന്റെ കുററംകൊണ്ടല്ലാ, പ്രത്യുത സ്വന്തം വീഴ്ചകൾകൊണ്ടോ? ആ നരച്ച സന്ന്യാസി ഡോം ബനഡിക്ററു ബേർജർ അവനെ നാക്ഷ

കൊണ്ടു കണക്കിനു പ്രഹരിച്ചു. അതു കുറിക്കുകൊണ്ടു. പരിപൂർണ്ണമായ അനുസരണയും അഗാധമായ എളിമയും ആണു് അവനോട് അദ്ദേഹം ആവശ്യപ്പെട്ടിരിക്കുന്നതു്.

'പരിപൂർണ്ണമായ അനുസരണയും അഗാധമായ എളിമയും' അതെന്താണെന്നു ജോവാക്കിമിനു പൂർണ്ണമായി മനസ്സിലാകുന്നില്ല. വയലിൽ വേലചെയ്തു നിന്നിടത്തുനിന്നും ധിക്കാരപൂർവ്വം തിരിച്ചുപോന്നതും തൂമ്പായുമെടുത്തു് ഗേററിങ്കൽ ആ സഹോദരന്റെ തല പിളർക്കാനായി കാത്തുനിന്നതും അനുസരണയും എളിമയും അല്ലെന്നു് അവനറിയാം. അതുപോലെതന്നെ കെൻറുക്കിയന്മാർക്കു് ജന്മസിദ്ധമായിട്ടുള്ള ആ വികാരാവേശങ്ങൾക്കു് എതിരാണു് ഈ സുകൃതങ്ങളെന്നു് അവനു് ഏതാണ്ടൊക്കെ ബോദ്ധ്യമുണ്ടു്. വീരോചിതമായ ആ സാഹസികകൃത്യം—വികാരങ്ങളെ ജയിച്ചടക്കി ആ സുകൃതങ്ങളെ സമ്പാദിച്ചിട്ടേ അടങ്ങൂ—എന്നാവൻ നിശ്ചയിച്ചുറച്ചു.

മേരി ജോവാക്കിമിനെ വളരെയധികം എളിമപ്പെടുത്തിയ ഒരു കൃത്യമായിരുന്നു തൂമ്പാ തിരിച്ചു് പണിപ്പുരയിൽ കൊണ്ടുപോയിട്ടതു്. എങ്കിലും അതവന്റെ അഭിമാനത്തെ വ്രണപ്പെടുത്തിയില്ല. കാര്യം മനസ്സിലായാൽ അതനുസരിച്ചു് സ്വയം തിരുത്തി പ്രവർത്തിക്കത്തക്ക പൗരുഷം അവനിലുണ്ടു്. ആബട്ടു നൽകിയ താക്കീതു് അവന്റെ മനസ്സിനെ വല്ലാതെ ഉലച്ചു. അതിന്റെ പരിണതഫലമായിട്ടാണു് ആ ഉഗ്രനിശ്ചയം. ആബട്ടിനോടുള്ള ഒരു വെല്ലുവിളിയായിട്ടാണു് അവൻ അതു സ്വീകരിക്കുന്നതു്. "ഡോം ബനഡിക്റ്റ് ബേർജർ കണ്ടുകൊള്ളട്ടെ, കെൻറുക്കിയന്മാ

ക്ക് ആത്മനിയന്ത്രണം പാലിക്കാനും അമേരിക്കക്ക് ഉത്തമസന്ന്യാസികളായിത്തീരാനും കഴിയുമോ എന്ന്!!” ഇവിടംമുതലാണ് അവന്റെ യഥാർത്ഥ മാനസാന്തരം തുടങ്ങുന്നത്. അശുദ്ധികളെ കഴുകിക്കൊണ്ട് സ്വകൃതത്തിൽ സ്വയം വിശുദ്ധീകരിക്കുവാനുള്ള ആത്മാർത്ഥയത്നം ഇവിടംമുതലാണ് അവൻ ആരംഭിക്കുന്നത്.

പിറേറദിവസം നേരം വെളുത്ത് എണീററപ്പോൾ താനൊരു വ്യത്യസ്ത മനുഷ്യനാണെന്ന് ജോവാക്കിം കരുതി. തലേദിവസം ഉച്ചതിരിഞ്ഞു ചെയ്ത തീരുമാനം തന്നിലുള്ള വികാരാവേശങ്ങളോടും അഹങ്കാരത്തോടുമുള്ള ഒരു ‘നിത്യയാത്രപറച്ചിലാ’ണെന്ന് അവൻ വിശ്വസിച്ചു.





# VIII

## പരിവർത്തനം



അവസ്ഥാന്തരം അഥവാ പരിവർത്തനം എന്നാണ് ഈ അദ്ധ്യായത്തിനു പേരിടുന്നത്. ഒരവസ്ഥയിൽനിന്നു മറെറാന്നിലേക്കുള്ള പരിവർത്തനമാണ് അവസ്ഥാന്തരം. തലയും മൊട്ടയടിച്ചു, താടിയും വളർത്തി, ട്രാപ്പിസ്റ്റുകളുടെ പരുപരുത്ത ഉടുപ്പുകളുമണിഞ്ഞു നാം കാണുന്ന ആ സന്ന്യാസസഹോദരൻ സുന്ദരസുമുഖനായ ജോണിയല്ല, ബ്ര. മേരി ജോവാക്കിമാണ്. എന്നാൽ ഈ ബാഹ്യമാററങ്ങൾകൊണ്ടൊന്നും ആ വികൃതി സുകൃതിയായിത്തീരുന്നില്ല. അതിനു വിപ്ലവപരമായ ഒരു വ്യതിയാനം ആന്തരികജീവിതത്തിൽ ഉണ്ടായേമതിയാകൂ. ദൈവികമായ ഉന്നതനിലയെ കൈവരിക്കുന്നതിനു ആന്തരികമായ ഒരു സജീവ പരിവർത്തനം മനുഷ്യന് ഉണ്ടാകാതെ തരമില്ല.

ആ പരിവർത്തനം ഉത്തമ ജീവിതത്തിലേക്കുള്ള കവാടമാണ്. അതിലൂടെ കടന്നുചെല്ലുമ്പോൾ ദൈവികസ്റ്റാൻഡേർഡ് ആണ് അവനുണ്ടാകുന്നത്. ഏറ

യം സനാതനസത്യങ്ങളിൽ ലയിക്കും. യഥാൎത്ഥസൗന്ദൎയ്യദീപ്തിയിൽ മനസ്സു പ്രണയപരവശമാകും. “ഞാനാകുന്നു സത്യ”മെന്നുപറഞ്ഞ ദിവ്യനാഥന്റെ സത്യത്തിന്റെ പ്രഭാപൂരം, പാരത്രികജീവിതത്തിൽ ലഭിക്കുവാൻ പോകുന്ന മഹോന്നതകാഴ്ചയുടെ നിഴൽ അവനിൽ പ്രതിഫലിക്കും. ഭാവനാമണ്ഡലം നിക്ഷേപങ്ങളെക്കൊണ്ടു നിറയും. ക്രിസ്തുനാഥന്റെ ജീവിതത്തിലെ സുവൎണ്ണരംഗങ്ങൾ മുഴുവൻ അതിൽ ശേഖരിച്ചിരിക്കും. അങ്ങനെ ആ മനുഷ്യൻ മുഴുവനായി പരിവൎത്തനപ്പെടും. ആ മാററത്തെ ശാശ്വതമായി സൂക്ഷിക്കുന്നതിനു ബുദ്ധിമാൻ ആത്മമതിൽക്കെട്ടിന്റെ മറക്കുള്ളിൽ അഭയംതേടും. തന്നെത്തന്നെ അതിനുള്ളിൽ അടച്ചു സൂക്ഷിക്കാനല്ല, ലോകത്തെ അതിനു പുറത്തു അകററിനിൎത്താനാണ് അവൻ അങ്ങനെ ചെയ്യുന്നതു്. അവൻ “വയലിൽ നിക്ഷേപം കണ്ടെത്തി” അതുകൊണ്ട് “അവൻ പോയി തനിക്കുള്ളതെല്ലാം വിററു് ആ വയൽ വാങ്ങിക്കുന്നു.” ഈ പരിവൎത്തനം ബ്ര. ജോവാക്കിമിൽ ഫലപ്രദമാക്കുന്നതിനു ഡോം ബെനഡിക്ട് ബെർജർ 1885, 1886 കൊല്ലക്കാലങ്ങൾ മുഴുവൻ അത്യന്തപരിശ്രമം നടത്തി.

അതു അദ്ദേഹം സാധിക്കുകതന്നെ ചെയ്തു. അനേകദിവസങ്ങൾ അതിനുവേണ്ടിവന്നു. അനവധി ഉൽക്കണ്ഠകളും ആശാഭംഗങ്ങളും തരണംചെയ്തു. എന്നാലും ഉദ്ദേശിച്ച ലക്ഷ്യത്തെ അദ്ദേഹം സമ്പാദിച്ചു. നമ്മുടെ പുതുസന്യാസിക്കു സ്വാഭിപ്രായങ്ങളും ആശയങ്ങളും വളരെ ഉണ്ടായിരുന്നു. ഒരു മൎക്കടമുഷ്ടിക്കാരനെ കാൎയ്യം ഗ്രഹിപ്പിക്കുകയാണല്ലൊ ഏററവും പ്രയാസം. അവനെ ശരിയായ നിയന്ത്രണത്തിൽ കൊണ്ടുവരികയാണ് അതിലും വിഷമം.

ട്രാപ്പിസ്റ്റ് തപശ്ചര്യകളുടെ രണ്ടാമത്തെ ഉദ്ദേശ്യത്തോടു ചേൎന്നുപോകുവാൻ ബ്ര. ജോവാക്കിം സന്നദ്ധനായിരുന്നില്ല. ഹോമബലിക്കുള്ള ആട്ടിൻകുട്ടിയായിത്തീരണമെങ്കിൽ, ആദ്യമെ ആട്ടിൻകുട്ടിയാകണം. ശാന്തതയും ശാലീനതയുമില്ലാത്ത പരുപരുത്ത പ്രകൃതങ്ങൾ ജോവാക്കിമിൽ ധാരാളമുണ്ടു്. അദ്ദേഹത്തെ മിസ്റ്റിസിസം പഠിപ്പിക്കുന്നതിനുമുമ്പ് അസസ്റ്റിസിസം അഭ്യസിപ്പിക്കുവാനാണ് ആബട്ട് തീരുമാനിച്ചതു്. അതു വളരെ ബുദ്ധിപൂൎവ്വമായിരുന്നു. കാരണം, മരിച്ചെങ്കിൽ മാത്രമെ ഒരുവനു വീണ്ടും ജനിക്കുവാൻ സാധിക്കൂ. ഈ മരണം സംഭവിപ്പിക്കാനാണ് പഠനപദ്ധതി ആബട്ട് അങ്ങനെ ക്രമപ്പെടുത്തിയതു്.

എല്ലാവരും ആബട്ടിന്റെ ആ പോക്കിനോട് അനുകൂലിക്കുകയില്ലെന്നുള്ളതു് തീർച്ചയാണ്. എന്നാൽ ഒടിഞ്ഞ കൈ തെററിയാണ് മുറി കൂടുന്നതെങ്കിൽ അതു ശരിയാക്കുന്നതിനു വീണ്ടും ഒടിച്ചിട്ടു തുമിച്ചെങ്കിലേ സാധിക്കൂ. ശരീരത്തെ സംബന്ധിച്ചു് അങ്ങനെയാണെങ്കിൽ ആത്മാവിന്റെ കാര്യത്തിൽ അതിരിട്ടി വാസ്തവമാണ്. വളരെ സമർത്ഥന്മാരായ ഡോക്ടറന്മാർക്കു്, ദൈവത്തോടു വളരെ അടുത്തു പെരുമാറുന്ന ആദ്ധ്യാത്മിക വിദഗ്ദ്ധന്മാർക്കു മാത്രമെ, അങ്ങനെയുള്ള സാഹസിക ശസ്ത്രക്രിയകൾ കഴിയൂ. ഡോം ബെനഡിക്റ്റ് അതിനു സന്നദ്ധനായി. ഒരു വിദഗ്ദ്ധന്റെ ആത്മവിശ്വാസത്തോടും കർമ്മകുശലതയോടുംകൂടി അദ്ദേഹം പ്രവൃത്തി തുടങ്ങി.

ഒരു ദിവസം നമ്മുടെ പുതുസഹോദരൻ അടുക്കളയിൽ ഭക്ഷണം പാകപ്പെടുത്തുകയായിരുന്നു. വളരെ സൂക്ഷ്മത്തോടും ശ്രദ്ധയോടുംകൂടിയാണ് ജോലി. പല സാധനങ്ങളും പാകപ്പെടുത്തി. ജോവാക്കിം വളരെ

ചുറുചുറുക്കും ചൊടിയും എല്ലാപ്പോഴും പ്രകടിപ്പിച്ചിരുന്നു. അന്നത്തെ ചുണയും ഉത്സാഹവും അവനെ വളരെയധികം ക്ഷീണിപ്പിച്ചു. ഒന്നിനുമുകളിൽ ഒന്നായി വളരെയധികം പാത്രങ്ങൾ ഒന്നിച്ച് അടുപ്പത്തുവെച്ചു. കുറച്ചുകഴിഞ്ഞ് ആ പാത്രങ്ങൾ എല്ലാംകൂടി ഒന്നിച്ച് അടുപ്പത്തുനിന്നും അലമാരിയിൽ കൊണ്ടുപോയി വെയ്ക്കാനായി എടുത്തു. തറയിൽ ഈർപ്പമുണ്ടായിരുന്നു. കാലുതെററി പാവം മറിഞ്ഞുവീണു. പാത്രങ്ങൾ ഒന്നടങ്കം തറയിൽവീണ് ചിന്നംചിന്നമായി തകർന്നുപോയി. ആശ്രമനിയമമനുസരിച്ച്, അതെല്ലാം പെറുക്കിയെടുത്തുകൊണ്ട് അദ്ദേഹം ആബട്ടിന്റെ മുമ്പിൽ ഭയസംഭ്രാന്തിയോടെ ഹാജരായി.

ഡോം ബെനഡിക്റ്റിന് ഒരു പ്രത്യേകതയുണ്ട്. സന്ദർഭോചിതമായി പെരുമാറാൻ നല്ല വശമാണ്. പൊട്ടിയ പാത്രക്കഷണങ്ങളുമായി വന്നുനിന്ന സഹോദരനെ ആപാദചൂഡം അദ്ദേഹം ഉദാസീനമായി ഒന്നു നോക്കി. അനന്തരം വളരെ അനുകമ്പാരഹിതമായി പറഞ്ഞു. "സഹോദരാ, അതു വളരെ തെററായിപ്പോയി. മനഃപൂർവ്വമല്ല അതെന്നെനിക്കറിയാം. എങ്കിലും അങ്ങനെ ഉണ്ടാകുന്ന അപകടങ്ങൾക്ക് ഇവിടെ ഇൻഷ്വറൻസ് ഒന്നുമില്ല. അതുകൊണ്ട് വീട്ടിലേക്കെഴുതി നഷ്ടപ്പെടുത്തിയ പാത്രങ്ങളുടെ വില അവരോട് യാചിച്ചു ഉടനെ വരുത്തുക."

ജോവാക്കിം കണ്ണുമിഴിച്ച് സ്തംഭിച്ചങ്ങനെ നിന്നുപോയി. കണ്ണുകളിൽ വിപ്ലവാഗ്നി പെട്ടെന്നു ജ്വലിച്ചു. ഒന്നും മിണ്ടിയില്ല. ഉടനെ മുട്ടിന്മേൽനിന്ന് ആബട്ടിനെ വന്ദിച്ചിട്ട് അവിടെനിന്നും ഇറങ്ങിപ്പോയി. ബോധരഹിതനെപ്പോലെ വരാന്തയിലൂടെ ശീഘ്രത്തിൽ നടന്നു. ഒരു ഡസൻ ചിന്തകൾ ഒന്നിനുപുറകെ ഒന്നായി അവ

ന്റെ ബോധത്തിലൂടെ പാഞ്ഞു. ഉഗ്രതയും ദാഹകശക്തിയുമുള്ള ചിന്തകൾ! മിന്നൽപ്പിണർപോലെ ആ വിപ്ലവ വികാരങ്ങൾ ഉള്ളിലൂടെ കടന്നു. അവൻ കോപം കൊണ്ടുതുള്ളിത്തുടങ്ങി. "മുപ്പത്താറു വയസ്സുള്ള ജോവാക്കിമാണോ വീട്ടുകാരോട് പിച്ചക്കാരനെപ്പോലെ പണം യാചിക്കേണ്ടതു്? അബദ്ധത്തിൽ ആ പാത്രങ്ങൾ പൊട്ടിപ്പോയതിന് വീട്ടുകാരുടെ അവഹേളനപാത്രമാകാനോ? പാത്രം പൊട്ടിച്ചെന്നും പറഞ്ഞ് അവരുടെ മുമ്പിൽ മുട്ടുകുത്തി പണം തെണ്ടാനോ!! എന്താണ് ഈ ആബട്ട് പറയുന്നതിന്റെ അർത്ഥം? ഇതാണോ ആശ്രമം! വീട്ടുകാർ എന്തു വിചാരിക്കും!!!

ഡോം ബെനഡിക്റ്റു ബെർജർ, സന്യാസസഭയുടെ ആരംഭംമുതൽ ഇതഃപര്യന്തമുള്ള ചരിത്രപക്ഷങ്ങൾ മുഴുവൻ പരിശോധിച്ചാലും ബ്രദർ മേരി ജോവാക്കിമിനെ നന്നാക്കാൻ ഇതിനേക്കാൾ ഫലപ്രദമായ ഒരു ശിക്ഷ കണ്ടുപിടിക്കുകയില്ല. ആ ദുരഭിമാനി ബന്ധുജനങ്ങളുടെ മുമ്പിൽ സ്വന്തം തെററിനെ വെളിപ്പെടുത്തി അവരോട് പണം ഇരക്കണം! ആബട്ടിന്റെ ആ ശിക്ഷ കണക്കിനുകൊണ്ടു. ശൂലമെന്നപോലെ അതവന്റെ ഹൃദയത്തെ ഭേദിച്ചു. "എല്ലായ്പ്പോഴും എതിനേയും തോല്പിച്ച് വിജയിക്കുന്നതിനു"ള്ള ജോവാക്കിമിന്റെ പ്രകൃതിസഹജമായ സ്വഭാവമല്ലായിരുന്നെങ്കിൽ, ഭേദപ്പെടുത്താൻ പാടില്ലാത്തവിധത്തിൽ ആ മുറിവ് ആപൽക്കരമായി പരിണമിച്ചേനേ.

പല മണിക്കൂറുകൾനേരത്തേക്ക് ആ സംഭ്രമം നീണ്ടുനിന്നു. ഒടുവിൽ അവൻ പറഞ്ഞു. "തന്നത്താൻ എളിമപ്പെടുന്നതിനുള്ള ഒരവസരമാണിതു്." എന്നാൽ അതിനുവേണ്ടി ഒരു നികൃഷ്ട കീടത്തെപ്പോലെ ആകണമോ? മനഃപൂർവ്വമല്ല, അബദ്ധത്തിൽ അങ്ങനെ കൈ

പ്പിഴ വന്നുപോയതാണ്. അതിന എന്തുവേണമെങ്കിലും പരിഹാരം ചെയ്യുക്കാം. ആ സന്ന്യാസസമൂഹത്തിന്റെ മുമ്പിൽ പരസ്യമായി എന്തു പ്രായശ്ചിത്തവും ചെയ്യാൻ ജോവാക്കിം തയ്യാറാണ്. എന്നാൽ എന്തിന് ആ അബദ്ധം ലോകരെയെല്ലാം അറിയിക്കണം. ആദ്ധ്യാത്മികാഭിരുചിയോടുകൂടി ആശ്രമത്തിനുള്ളിൽ ചെയ്യുന്ന വിനീതകൃത്യങ്ങളും മതചൈതന്യവും ദൈവവിശ്വാസവുമില്ലാത്ത നാടാകെ എന്തിന പെരുമ്പറയടിക്കണം. ഒരു മഹാ വീരനായി ലോകം നമിക്കുന്നതിനായി ആശ്രമത്തിലേക്കു വന്നിട്ട്, ഇടവകക്കാർക്കു താനൊരു പരിഹാസവിഷയമായിത്തീരണമെന്നാണോ? എന്താണ് ഈ ആബട്ട് പറയുന്നതിന്റെ അർത്ഥം?”

പെട്ടെന്ന് ജോവാക്കിം ആലോചനയിൽനിന്നു വിരമിച്ചു. വേറൊരാശയം അവന്റെ മനസ്സിലുദിച്ചു. അവൻ അട്ടഹസിച്ചു. “ഹാ അങ്ങനെയാണോ? എനിക്കതിനുള്ള ധൈര്യമില്ലെന്നായിരിക്കും അദ്ദേഹത്തിന്റെ വിചാരം. ആകട്ടെ, എന്നാൽ ഞാൻ കാണിച്ചുകൊടുക്കാം!”

വേഗത്തിൽ മുറിക്കുള്ളിൽ കടന്നു. പേനായും കടലാസും കൈയിലെടുത്തു. ധൃതിയിൽ എഴുതി— പണത്തിനായുള്ള യാചന!

അതവന്റെ ഹൃദയത്തെ പൊളിച്ചുകളഞ്ഞു. ആ പൊട്ടലോടെ വളരെ വികാസവും അതിനുണ്ടായി. ആ വിനീതാഭ്യർത്ഥന ദുരഹങ്കാരത്തള്ളലിന്റെ ചൈതന്യത്തിലാണ് ചെയ്യപ്പെട്ടതെങ്കിലും വളരെ ഫലങ്ങളെ അതുളവാക്കി. ഇവിടെയാണ് യഥാർത്ഥ പരിവർത്തനം ബ്രദർ ജോവാക്കിമിലാരംഭിക്കുന്നത്. ഇവിടംമുതലാണ് ദൈവത്തിന്റെ ആളായി അവൻ പകരുവാൻ തുടങ്ങുന്നത്. വർഷങ്ങൾ കടന്നുപോകുന്നതോടൊന്നിച്ച് പ

ല ഭൂതകാലസംഭവങ്ങളും ജോവാക്കിമിന്റെ മനസ്സിൽ നിന്നു മാഞ്ഞുപോയെങ്കിലും തന്നെക്കൊണ്ടു "ഭിക്ഷയാചിപ്പിച്ച" ആ രംഗം അവൻ ഒരിക്കലും മറന്നില്ല.

തീർച്ചയായും ആശ്രമശ്രേഷ്ഠൻ വീട്ടുകാരയച്ചുകൊടുത്ത ആ പണം സ്വീകരിച്ചിരിക്കുകയില്ല. വികൃതിയായ ജോണി സുകൃതിയായ ജോവാക്കിമായി എങ്ങനെ വളർന്നുവന്നുവെന്ന് കാണിച്ച് ഒരു എഴുത്തും ആ പണത്തോടൊന്നിച്ച് ജോവാക്കിമിന്റെ വീട്ടുകാർക്കു അദ്ദേഹം അയച്ചിരിക്കണം. ആ ആദ്ധ്യാത്മികപിതാവും ലൗകികപിതാവും ഉള്ളുതുറന്ന് അതിൽ ആമോദിച്ചിരിക്കണം. എന്നാൽ ജോവാക്കിം അതിന് സഹിച്ചു ചിലവോ? അതു ദൈവത്തിനും ബ്രദർ ജോവാക്കിനുമേ അറിഞ്ഞുകൂടൂ. ഏതായാലും ആ പാത്രങ്ങൾ അങ്ങനെ ഉടഞ്ഞതു ഒരു നഷ്ടമല്ലായെന്ന് പിന്നീടു കാണാം.



# IX

## ഹൃദയവിശാലത



ആ സംഭവം കഴിഞ്ഞതിൽ പിന്നീട് കുശിനിയിൽ കയറുവാൻതന്നെ ജോവാക്കിമിന്നു ഭയമാണ്. ആ പാത്രങ്ങളോടൊന്നിച്ച് അന്നാണല്ലോ അവന്റെ ഹൃദയവും ആദ്യമായി ഉടഞ്ഞതു്. അധികതാമസം വേണ്ടിവന്നില്ല ജോവാക്കിം അവിടെവെച്ചുതന്നെ, വീണ്ടുമൊരു അത്യാഹിതത്തിൽ പെട്ടു. ഉണക്കിറച്ചി കൊണ്ടുള്ള ഒരുതരം അപ്പം പാകപ്പെടുത്തുവാനുള്ള നിർദ്ദേശം അവനു ലഭിച്ചു. വളരെ സാവധാനത്തിലും സൂക്ഷിച്ചും ചെയ്യുവാനാണ് നിർദ്ദേശം. അക്ഷരംപ്രതി അതവൻ അനുസരിച്ചു. ആ അപ്പം മൂന്നാലു ദിവസം അടുപ്പത്തുതന്നെ ഇരുന്നുപോയി! സാവധാനത്തിൽ ചെയ്യുവാൻ പറഞ്ഞിരുന്നതുകൊണ്ടല്ലേ അങ്ങനെ സംഭവിച്ചതു്. പാവം അക്കാര്യം തീരെ മറന്നുപോയായിരുന്നു. അങ്ങനെ ഒന്നു് അടുപ്പത്തു പാകപ്പെടുത്തുവാൻ വെച്ചിട്ടുണ്ടെന്നുള്ള ചിന്തതന്നെ അവനുണ്ടായില്ല. മൂന്നാലു ദിവസങ്ങൾക്കുശേഷമാണ് അ

ത്തെപ്പററി ഓർമ്മയുണ്ടാവുക. ഇങ്ങനെയുള്ള അപൂർവ്വാവസരങ്ങളിലെ ആ കശ്നി ഉപയോഗിച്ചിരുന്നവെന്നുള്ളതായിരുന്നു മറവിക്കുണ്ടായ മറെറാരു കാരണം. മററാരും അവിടെ കടന്നുചെല്ലാറുമില്ലായിരുന്നു. എങ്ങനെയായാലും 'ഉണക്കിറച്ചിയപ്പം' കരിക്കട്ടയായി. അതുകൊണ്ടു് ജോവാക്കിം ആബട്ടിൻെറ മുമ്പിൽ ചെല്ലണം! കരിഞ്ഞു കറുത്തു കരിക്കട്ടയായ അതിലേക്ക ആബട്ടിൻെറ കണ്ണുകൾ പതിഞ്ഞു. കരിഞ്ഞുപോയ ആ അപ്പക്കഷണങ്ങൾ നിറച്ച പാത്രവുമേന്തി, അപരാധിയെപ്പോലെ ആബട്ടിൻെറ മുമ്പിൽ മുട്ടുകുത്തിനില്ക്കുന്ന ജോവാക്കിം എളിമപ്പെടുത്തലിൻെറ ഒരു സജീവ ചിത്രമായിരുന്നു! ഓ, അതൊരു വലിയ ഹൃദയതാഴ്മതന്നെയായിരുന്നു.

"എന്താണിതു്?" ആബട്ട ചോദിച്ചു.

"ഉണക്കിറച്ചികൊണ്ടുള്ള അപ്പം" വിനീതമായ മറുപടി.

"അങ്ങനെ തോന്നുന്നില്ലല്ലൊ" ആബട്ട ശങ്കിച്ചു.

"അതു കരിഞ്ഞുപോയി" ജോവാക്കിം പിറുപിറുത്തു.

"ഉം, താൻതന്നെ ഭക്ഷിക്കു" ആബട്ട ഗൗരവത്തോടെ ആജ്ഞാപിച്ചു. ജോവാക്കിം ഒന്നും പറയുന്നില്ല. ആബട്ടിൻെറ മുഖത്തേക്ക ഒന്നു നോക്കി. പിന്നിട്ട് ആ പാത്രത്തിലേക്കും. വീണ്ടും ആ കണ്ണുകൾ ആബട്ടിൻെറ മുഖത്തേക്കുതന്നെ പതിഞ്ഞു. ദയനീയത നിറഞ്ഞ ആ നോട്ടം! ഒരു നിമിഷം അങ്ങനെ നിന്ന ശേഷം മുട്ടിന്മേൽനിന്നെഴുന്നേററു. ആബട്ടിനെ വന്ദിച്ചശേഷം കടിച്ചമർത്തിയ ചുണ്ടുകളുടെയിടയിലൂടെ ഒരു

തരത്തിൽ അവൻ പറഞ്ഞുവിട്ടു. "ഉവ്വ്, പിതാവേ." ജോവാക്കിം മുറിവിട്ടു പുറത്തേക്കിറങ്ങി.

ആ പാത്രവും വഹിച്ചുകൊണ്ടുള്ള ഓരോ കാലടിയിലും "താൻതന്നെ ഭക്ഷിക്കൂ! താൻതന്നെ ഭക്ഷിക്കൂ!" എന്ന ശബ്ദമാണ് അവൻെറ കർണ്ണപുടങ്ങളിൽ പ്രതിധ്വനിക്കുന്നത്. കുശിനിയിൽകടന്ന് പാത്രം മേശപ്പുറത്തു വെച്ചശേഷം ഒരു കഷണം കരിഞ്ഞ അപ്പം കയ്യിലെടുത്തു. "താൻതന്നെ ഭക്ഷിക്കൂ!" "എന്ത്, ഇതാണോ ഞാൻ ഭക്ഷിക്കേണ്ടത്?" അവനാകപ്പാടെ ക്ഷോഭിക്കാൻ തുടങ്ങി. പൊടുന്നനവെ കാര്യം അവനു മനസ്സിലായി. പെട്ടെന്നു കരിഞ്ഞ ആ അപ്പക്കഷണം പാത്രത്തിലേക്കുതന്നെ ഇട്ടു. വളരെ ശാന്തമായി തന്നത്താൻ പറഞ്ഞു: "അതേ, ആബട്ടിൻെറ വിചാരം ഇതു ഭക്ഷിക്കുവാൻ എനിക്കു വഹിയാ എന്നായിരിക്കും. എന്നാൽ കണ്ടുകൊള്ളട്ടെ!" ഉടനെ പോയി വിളമ്പുകാരനോട് അവൻ ഏർപ്പാടുചെയ്തു എന്നും തൻെറ ഭക്ഷണത്തോടൊന്നിച്ച് അതിൽനിന്നു കുറെ കരിഞ്ഞ അപ്പവുംകൂടി വിളമ്പണമെന്ന്.

അതെങ്ങനെ അവൻ തിന്നെന്ന് എനിക്കറിഞ്ഞുകൂടാ. അവനുമറിഞ്ഞുകൂടാ. ആറുമാസംകൊണ്ടാണ് അതു മുഴുവൻ അവൻ ഉള്ളിലാക്കിയത്. എന്നാലും ആബട്ടിൻെറ ആജ്ഞയെ അക്ഷരംപ്രതി നിറവേററി. അതിലൊരു കഷണംപോലും നഷ്ടപ്പെടുത്തിയില്ല. എന്താണതിൻെറ ഫലം. ഹൃദയവിശാലത!

ഞാൻ വിശദമാക്കാം. പെട്ടെന്നുള്ള കോപാവേശംകൊണ്ടൊരു തീരുമാനം ചെയ്താൽ ആറുമാസക്കാലം മുഴുവൻ അതിൽതന്നെ നില്ക്കാൻ വളരെ വിഷമമാണ്. ആദ്യദിവസങ്ങളിൽ വാശിക്ക് ആ കരിഞ്ഞ മാംസക്കഷണങ്ങൾ കുറെ ജോവാക്കിം ഭക്ഷിച്ചു. "ഈ

ഉഛിഷ്ടം ഭക്ഷിക്കുന്നതു് എത്രയോ നിന്ദ്യമാണു്! ആബട്ടിന്റെ പട്ടിണിക്കാരനും ഈ കരിക്കട്ട പിടിക്കുന്നില്ല. ഈ വൃത്തികെട്ട സാധനം ഭക്ഷിക്കുവാനുള്ള വിഷമം അദ്ദേഹത്തിനറിഞ്ഞുകൂടാ" സഹിക്കുവാനാവാത്ത ദേഷ്യമാകുന്നതിനുമുമ്പു് വേറൊരുകാര്യം ജോവാക്കിമിന്റെ മനസ്സിലായി. ആ ചാരവും കരിയും കലർത്തി ഭക്ഷണം മോശമാക്കുന്നതുകൊണ്ടു വലിയ ഹൃദയവിശാലത തനിക്കു ലഭിക്കുന്നുണ്ടെന്നു്. "ഇതു വെറും ഭ്രാന്തല്ലേ?" എന്നു് ഈ ആറുമാസത്തിനുള്ളിൽ ഒരു നൂറുവട്ടം അവൻ തന്നത്താൻ പറഞ്ഞിട്ടുണ്ടു്. കുറെ ചിന്തിച്ചശേഷം ഒടുവിൽ തന്നത്താൻ ഉത്തരം കണ്ടുപിടിക്കും "ഇതു വെറും ഭ്രാന്തൊന്നും അല്ല. ഞാൻ ആബട്ടിനോടു് ഇസ്റ്റി നടത്തുകയല്ല, അദ്ദേഹത്തെ അനുസരിക്കുവാൻ പഠിക്കുകയാണു്. അതൊരു സുകൃതമാണു്. ഒരു മനുഷ്യനെയല്ല, ആബട്ടിനെയല്ല. ഡോം ബെനഡിക്ട് ബേർജറെ അല്ല, പ്രത്യുത ദൈവത്തെ തന്നെയാണു് അതുമൂലം ഞാൻ അനുസരിക്കുന്നതു്." ഇങ്ങനെ നിശ്ചയിച്ചുറപ്പിച്ചുകൊണ്ടു് ഓരോ കട്ടക്കരിയും അവൻ ഭക്ഷിക്കും, ഒരിക്കലും മറക്കുവാനാവാത്ത ആ "അപ്പ"ത്തിൽനിന്നു്.

ജോവാക്കിം ദൈവത്തെ അറിഞ്ഞുവരികയാണു്. ആബട്ട നൽകിയ ആ പ്രശ്നത്തിന്റെ ഉത്തരം അവസാനം കണ്ടുപിടിച്ച ആ പ്രവൃത്തിയിൽ അവൻ ആരംഭിച്ചു. ക്രിസ്തുവിനെപ്പററി ജോവാക്കിം വളരെ കൂടുതലായി ചിന്തിച്ചു. സാങ്കേതികാർത്ഥത്തിൽ, പ്രായശ്ചിത്താനുഷ്ഠാനങ്ങളെല്ലാം ഒരുതരം ഔഷധപ്രയോഗങ്ങളാണു്. അവ നമ്മുടെ സഹോദരനെ ഇരുത്തി ചിന്തിപ്പിച്ചു. അവയോടൊന്നിച്ചു കൊന്തയും കുരിശിന്റെ വഴിയും; അവ അവന്റെ ഹൃദയത്തെ വളരെ വ്യാപകമാക്കി.

ജോവാക്കിമിനെ ഇവ എത്രയധികമായി ശുദ്ധീകരിച്ചുവോ അത്രയധികം അവനെ യേശുവിനോടും മറിയത്തോടും അടുപ്പിച്ചു എളിമയെത്ത വികസിപ്പിച്ചു.

ആകിലും വിശുദ്ധിയിലേക്കു ഒററച്ചാട്ടത്തിനു കയറിപ്പററാൻ ഒക്കുകയില്ല. ആറുമാസകാലം മുഴുവൻ ആ 'വൃത്തികെട്ട കരിക്കട്ടകൾ' ഭക്ഷിച്ചിട്ടും വിശുദ്ധിയുടെ ഉന്നത ശൃംഗത്തിലേക്കൊന്നും അവൻ എത്തിയിട്ടില്ല. ആകിലും വിശുദ്ധിയിലേക്കു പെട്ടെന്നു കടന്നുപറവാൻ ഒരിക്കലും കഴിയുന്നില്ല. ഉയരത്തിൽ ചെല്ലുന്നതിനു മുമ്പ് പലപ്രാവശ്യം കാൽ വഴുതി താഴെവീഴും. മനുഷ്യൻ എന്നും മനുഷ്യനാണ്. ജോവാക്കിമും വീണു. പലപ്രാവശ്യം താഴെ പതിച്ചു. ആ വീഴ്ച, താൻ ബലഹീനനായ വെറും മനുഷ്യനാണെന്ന് അവനെ ബോധ്യമാക്കി. വീണിടത്തുനിന്നും പിടച്ചെഴുന്നേററു വീണ്ടും കയറി. അങ്ങനെ താനൊരു സന്ന്യാസിയാണെന്ന് അവൻ കാണിച്ചു. വികാരങ്ങളെ നിയന്ത്രിച്ച് ആത്മസംയമനം പാലിക്കാതെ, കൂടുതൽ ക്ഷമാശീലവും ശാന്തതയും സമ്പാദിക്കാതെ ക്രിസ്തുവിന്റെ അരൂപിയിൽ ഉയരുവാൻ സാധ്യമല്ലെന്ന് ജോവാക്കിം മനസ്സിലാക്കി.

ഇതാണ് ആ സമരം. കായികമായി മുഴുത്ത ആളൊന്നുമല്ല ജോവാക്കിം. വലിയ ആരോഗ്യവും ശക്തിയും ഉണ്ടെന്ന് പറയുവാൻ തരമില്ല. എന്നാലും വെടിപ്പും ചൊടിപ്പും ഉള്ള ഒരു 'ചുണക്കുട്ടി'യാണ്. പലപ്പോഴും വൃത്തിഹീനന്മാരും അലസന്മാരും ആയിരിക്കും കൂട്ടവേലക്കാർ. അപ്പോളവനു ദേഷ്യം വരും. ഉദരംഭരികളായ ആ അലസസന്ന്യാസികളെ കാണുന്നതുതന്നെ അവനു വെറുപ്പാണ്. കാരണംകൂടാതെ ഒരുകാര്യവും സംഭവിക്കുകയില്ല. വെടിമരുന്നിൽ എവിടെനിന്നെങ്കിലും ഒരു തീപ്പൊരി വന്നുവീണാൽമതി, അ

ഉടനെ പൊട്ടിത്തെറിക്കും. അങ്ങനെയിരിക്കെ, ചില
രുടെ വൃത്തികേടുകൾ, വേറെ ചിലരുടെ മടി, മററു ചി
ലരുടെ കഴിവില്ലായ്മ ഇതൊക്കെ കണ്ടാൽ ജോവാക്കി
മിനു ദേഷ്യം വരാതിരിക്കുമോ? പല ദിവസത്തെ
അനുഭവമായപ്പോൾ അവനു കൂടുതൽ ദേഷ്യമായി.
തന്റെ സ്വഭാവത്തിനു ചില തകരാറുകളൊക്കെ ഉ
ണ്ടെന്ന് അവനുതന്നെയറിയാം. അതിനെ നന്നാ
ക്കാൻ അവൻ ആത്മാർത്ഥമായി ശ്രമിച്ചുവരികയുമാ
ണ്. സാഹചര്യങ്ങൾ അവനിൽ പ്രവർത്തിച്ചുകൊ
ണ്ടിരുന്നു.

ശാന്തശീലരും ത്യാഗസമ്പന്നരും സുശിക്ഷിതരും
ആയ സന്യാസസമൂഹത്തിന്റെ നടുവിൽതന്നെ വ
സിച്ചാലും പ്രകൃതിസഹജമായ സ്വഭാവദൂഷ്യങ്ങൾ ചി
ലപ്പോഴെങ്കിലും വെളിക്കു വരാതിരിക്കയില്ല. അതു
ജോവാക്കിമിനു ബോധ്യമായി. ദിവ്യകാരുണ്യനാഥ
നായ ആ പരാപരശക്തിയുടെ സാന്നിധ്യമാണ് അവി
ടെ ജോവാക്കിമിനെ ഏററവും കൂടുതലായി സ്പർശിച്ച
തു്. ഈ ദൈവസാന്നിധ്യചിന്തയും ഭക്തജനസംസ
ർഗ്ഗവും അവനെ ശാന്തശീലനാക്കി കൊണ്ടുവരികയാണ്.
പലപ്പോഴും ആ പഴയ സ്വഭാവത്തിലേക്കു കാൽ വഴു
തി വീഴും. എന്നാലും ഉടനെതന്നെ അതിൽനിന്നവൻ
പിടഞ്ഞെഴുന്നേല്ക്കും. ആ എഴുന്നേല്പിലാണ് ഇവിടെ
കാര്യമായിട്ടുള്ളതു്!.

1888-ാം വർഷമായപ്പോഴേക്കും ജോവാക്കിമിനു
സന്തോഷമായി. ആത്മസംയമനം സമ്പാദിക്കുവാൻ
അത്യന്തയത്നം ചെയ്തുവരികയായിരുന്നല്ലോ. ആക്കാ
ര്യത്തിൽ ഏതാണ്ടൊരു ഉറച്ചനില കരഗതമായിപ്പോ
യെന്ന് പാവം വിചാരിച്ചു. അനേകം ആഴ്ചകളായി

ഇപ്പോളവനാരോടും ക്ഷോഭിക്കാറില്ല. ഇങ്ങനെയുള്ള വിചാരങ്ങളോടെ ഉല്ലാസഭരിതനായി നില്ക്കുമ്പോളാണ് ആബട്ട് അവനെ വിളിച്ചതു്. ഡോം ബെനഡിക്റ്റ് തളർവാതരോഗബാധിതനായി, വലതുകരമൊഴിച്ച് ശരീരം മുഴുവൻ തളർന്നിരിക്കുകയായിരുന്നു. ജോവാക്കിമിനെ വിളിച്ചതു് അദ്ദേഹത്തിനൊരു ഉപകാരം ചെയ്യുവാനാണ്. തന്റെ മുഖം ക്ഷൗരം ചെയ്യുവാൻ ആബട്ട് ജോവാക്കിമിനോടു പറഞ്ഞു. ആ സഹോദരൻ സന്തോഷത്തോടെ സമ്മതിച്ചു. കുറെനാളായി ആരോടും യാതൊരു അക്ഷമതയും കാണിച്ചിട്ടില്ലെന്നുള്ള ആത്മസംതൃപ്തിയോടെയാണ് ആബട്ടിന്റെ മുഖത്തു് അവൻ സോപ്പ് തേക്കുന്നതു്.

ഡോം ബെനഡിക്റ്റിന്റെ ഉദ്ദേശ്യം വേറെയാണ്; മുഖം വടിപ്പിക്കുകയല്ല മുഖ്യോദ്ദേശ്യം. അദ്ദേഹത്തിനു അവനുമായിട്ടു സംസാരിക്കണം. അവശതയിലാണെങ്കിലും നമ്മുടെ സഹോദരനെ 'ഒന്നു ശരിപ്പെടുത്താ'നാണ് ആ ഉദ്യമം. ജോവാക്കിമിനു തന്നെപ്പററി അറിയാവുന്നതിൽ കൂടുതൽ ആബട്ടിനു അവനെപ്പററി അറിവുണ്ട്. കുറെയൊക്കെ 'മിടുക്കനാ'യിപ്പോയിയെന്നു അവനിപ്പോൾ അഹങ്കാരം കയറിയിട്ടുണ്ട്. ആ ഗർവ്വത്തെ ഉന്മൂലനാശം ചെയ്യുവാനാണ് ആബട്ടിന്റെ അപ്പോഴത്തെ സംരംഭം.

ജോവാക്കിം തേച്ചു കത്തിക്കു നല്ലപോലെ മൂർച്ച കൂട്ടി. വളരെ ഉത്സാഹത്തോടും സന്തോഷത്തോടും കൂടിയാണ് പണി. "സഹോദരാ" ആബട്ടു പറഞ്ഞു. "നല്ല വൃത്തിയായി വടിക്കണം, മനസ്സിലായോ;"

അതു കേട്ടപ്പോൾ അല്പമൊന്ന് അന്ധാളിച്ചെങ്കിലും അവൻ യാതൊന്നും പുറത്തു കാണിച്ചില്ല. വള

രെ വിനയത്തോടെ, ആബട്ടിനെ സമീപിച്ചു മുഖംവടി ആരംഭിച്ചു.

“കൊള്ളാം” ആബട്ട തുടർന്നു. “വളരെ നന്നായിരിക്കണം മുഖം വടിക്കുന്നതു്.” ഓരോ വടിക്കും ആബട്ട ഓരോ കുററങ്ങൾ ചൂണ്ടിക്കാണിക്കും. സ്വന്തത്തിൽ വളരെ പുരോഗമിച്ചെന്നു് കരുതിപ്പോയ പാവം അതുകേട്ടു വിയർത്തു. ആബട്ട തുടരുകയാണു് “താൻ വളരെ അഹങ്കാരിയാണു്. ഇനി എപ്പോഴാണു് താൻ എളിമ പഠിക്കുവാൻ പോകുന്നതു്? തന്റെ ആ വൃത്തികെട്ട സ്വഭാവം തന്റെ ഉള്ളിലുള്ള ഒളിച്ച അഹങ്കാരത്തിന്റെ ബഹിർഗമനം മാത്രമാണു്.”

ജോവാക്കിം വാ പൊളിച്ചുപോയി. ആബട്ടിന്റെ ഓരോ വാക്കും അവന്റെ ഹൃദയത്തിൽ തറച്ചുകയറുന്നുണ്ടു്. മുഖം പകുതിപോലും വടിച്ചുതീർന്നില്ല. ഹൃദയത്തിന്റെ ഇടിപ്പും തലയുടെ പുകച്ചിലും വല്ലാതെയായി. അവന്റെ ഉള്ളിൽ വിപ്ലവാഗ്നി ജ്വലിച്ചു. “എത്ര മര്യാദകെട്ടവനാണു് ഈ ആബട്ട്. അതു മാത്രമോ? അബദ്ധവും അസത്യവും ഇങ്ങനെ പുലമ്പുവാൻ ഇയ്യാൾക്കു ലജ്ജയില്ലേ?” അവൻ വിചാരിച്ചു. അതു വാസ്തവമാണു്. നേരുപറഞ്ഞാൽ ജോവാക്കിമിൽ യാതൊരു കുററവുമില്ല. യാതൊരു ദാക്ഷിണ്യവും കൂടാതെയാണു് കുറെ നാളായിട്ടു് അവൻ തന്റെ സ്വഭാവത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നതു്. കുറെ കാലമായിട്ടു് ആർക്കും അവനെപ്പററി പരാതി ഇല്ലായിരുന്നു. അതൊന്നും ആബട്ട നോക്കിയില്ല. ശകാരവർഷം മുറയ്ക്കു് നടന്നു, അതും മര്യാദയുടെ സീമയെ കവച്ചുവെച്ചും. ജോവാക്കിം അതു മനസ്സിലാക്കാതിരുന്നില്ല. “ആരാണു് അഹങ്കാരമില്ലാത്തവൻ. എല്ലാവർക്കും അഹങ്കാരം ഉണ്ടു്. ആർക്കും ആരോടും

പറയാം എളിമ അഭ്യസിക്കുവാൻ. എളിമയുടെ പൂർണ്ണതയിൽ ഒരു മനുഷ്യനും എത്തിയിട്ടില്ല.” അവൻ ആത്മഗതം ചെയ്തു.

ഇടതുവശം മുഖം വടി തീർന്നു. ഇനിയുള്ളതു വലതുവശമാണ്. അതു വടിക്കാനായി അവൻ അങ്ങോട്ടുനീങ്ങി. അവന്റെ ഉള്ളിൽ തിളച്ചുമറിയുന്ന വിപ്ലവവികാരങ്ങൾ മുഖത്തു നോക്കിയിരുന്നെങ്കിൽ ആബെട്ട ഗ്രഹിച്ചേനേ. പല്ലു കടിച്ചുപിടിച്ച് അവയെ പുറത്തു വിടാതെ ഭയങ്കരമായ നിശ്ചയദാർഢ്യത്തോടെ അവൻ ഉള്ളിലൊതുക്കുകയായിരുന്നു. പാവം ആബെട്ട്! അതു വല്ലതുമുണ്ടോ അദ്ദേഹത്തിനു മനസ്സിലായി.

കൈവിറയ്ക്കാതെ ഒരു തരത്തിൽ അവൻ മുഖം വടിച്ചുതീർത്തുവെന്നു പറയാം. അപ്പോഴാണ് എന്തോ ഒരു ന്യൂനതയെപ്പററി ഗൗരവപൂർവ്വം താക്കീതു കൊടുക്കുവാൻ ആബെട്ട കരമുയർത്തിയതു്. അദ്ദേഹത്തിനു വലതുകൈ മാത്രമേ സ്വാധീനമുള്ളു. ജോവാക്കിമിന്റെ മൂക്കിനുനേരെ ചൂണ്ടുവാനായി ഉയർത്തിയ കരം യദൃച്ഛയാ അവന്റെ താടിയേൽത്തട്ടി. ഒരുപക്ഷേ അവന്റെ താടിയേൽ അതു തട്ടിയില്ലായിരുന്നുവെങ്കിൽ വലിയ വിശേഷമൊന്നും ഉണ്ടാകാതെ കഴിഞ്ഞേനെ. ആ സ്പർശനത്തോടെ തടഞ്ഞുകെട്ടി നിറുത്തിയിരുന്ന വിപ്ലവവികാരങ്ങൾ അണ പൊട്ടി ഒന്നാകെ ബഹിർഗമിച്ചു. പൈശാചികവും രൂക്ഷവുമായ സ്വരത്തിൽ അവൻ അലറി “കൈതാഴ്ത്തിടുക. ഉം! കൈതാഴ്ത്തിടുക! അല്ലെങ്കിൽ തന്റെ കഴുത്തു ഞാൻ ഇപ്പോൾ കണ്ടിക്കും!!” കൈയ്യും താഴ്ത്തിട്ട് ആലിലപോലെ [illegible] വിറച്ചുകൊണ്ടു ആബെട്ട അ

വന്റെ മുഖത്തേക്കുനോക്കി അനങ്ങാതെ ഇരുന്നു പോയി.

ഒരു നിമിഷംകൂടിനിന്നു, മുഖംവടി പൂർത്തിയാക്കിയശേഷം തുവാലയും കുടഞ്ഞുകളഞ്ഞ്, കത്തിയും മേശപ്പുറത്തേക്കു ഇട്ടിട്ട് ജോവാക്കിം ആ മുറിയിൽനിന്നു ഇറങ്ങിപ്പോയി.

കതക് വലിയ ശബ്ദത്തോടെ വലിച്ചടച്ചിട്ടു പുറത്തേക്കിറങ്ങിയ ആ സഹോദരനെ കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ട് ആബട്ട കുറേനേരമിരുന്നു. അനന്തരം അദ്ദേഹം നെടുതായ ഒരു ദീർഘശ്വാസം ചെയ്തു. "കൈ താഴ്ത്തിടുക" എന്നുള്ള ജോവാക്കിമിന്റെ ഭയങ്കരാജ്ഞ കേട്ടപ്പോൾ ഉള്ളിലൊതുക്കിയ ശ്വാസം അപ്പോഴാണ് പുറത്തുപോയത്. തന്റെ നേരെ ഓങ്ങിക്കാണിച്ച മൂർച്ചയേറിയ ആ കത്തിയേയും അദ്ദേഹം ഒന്നുനോക്കി. ജോവാക്കിമിന്റെ ഭാവപ്പകർച്ച ഇതിനുമുമ്പ് പലപ്പോഴും അദ്ദേഹം കണ്ടിട്ടുണ്ട്. എന്നാൽ ഭ്രാന്തിളകിയ ഒരു കൊലപാതകിയെപ്പോലെ ഇത്ര ഭയങ്കരനായി അവനെ ഇതിനു മുമ്പൊരിക്കലും അദ്ദേഹം കണ്ടിരുന്നില്ല.

ചിന്തയിലാണ്ട് ഉദ്ദേശം അരമണിക്കൂറോളം ആ ഇരിപ്പ് അദ്ദേഹം ഇരുന്നുകാണും. ഈ സമയംകൊണ്ട് പൊയ്പ്പോയ ധൈര്യവും മനഃസാന്നിദ്ധ്യവും അദ്ദേഹം വീണ്ടെടുത്തു. "സഹോദരാ, വളരെ വൃത്തിയായിട്ടു തന്നെ ചെയ്യണം" എന്നു തുടങ്ങി, കോപാവേശത്തോടും പൈശാചിക ക്രൂരതയോടുംകൂടി ജോവാക്കിം കതക് വലിച്ചടച്ചിറങ്ങിപ്പോയവരെയുള്ള ഓരോ കാര്യങ്ങളെയുംപറ്റി ആദ്യന്തം അദ്ദേഹം മനസ്സുകൊണ്ട് സൂക്ഷ്മപരീക്ഷണം നടത്തി. അവസാനം അറിയാതെ തന്നെത്താൻ മന്ദഹസിച്ചുപോയി. അവന്റെ ഏളയ

ത്തെ സ്പർശിക്കുകയല്ല, താനതിനെ ആലോചനരഹിതമായി പിളർക്കുകയാണ് പെട്ടെന്നു ചെയ്തുപോയതെന്നും കുററം വാസ്തവത്തിൽ തൻേറതാണെന്നും അദ്ദേഹത്തിനു ബോദ്ധ്യമായി.

ആ അരമണിക്കൂർ സമയം മുഴുവൻ ഏകനായിട്ടാണ് അദ്ദേഹമവിടെ ഇരുന്നത്. അധികം കഴിഞ്ഞില്ല, കതകിൽ മൃദുലമായ ഒരു മുട്ടൽ. അധികാരദ്യോതകമോ അവകാശസൂചകമോ അല്ല. വിനീതവും ഭയസമന്വിതവുമായ ഒരു നേരിയ ശബ്ദംമാത്രം. ആഗതനു അകത്തുവരാൻ ആബട്ട് അനുജ്ഞ നൽകി. അതു നമ്മുടെ ബ്ര. ജോവാക്കിം തന്നെയായിരുന്നു. അയാൾ അകത്തുകടന്ന്, ആബട്ടിൻെറ മുമ്പിൽ മുട്ടുകുത്തി, ദീനനയനങ്ങളോടെ അദ്ദേഹത്തിൻെറ മുഖത്തേക്കു നോക്കി. അവൻെറ കണ്ണുകൾ നിറഞ്ഞു പൊട്ടിക്കരഞ്ഞുപോയി. സംഗൽഗതം അവൻ ഉണർത്തിച്ചു. "ബഹുമാനപ്പെട്ട പിതാവേ, ഞാൻ അത്യധികമായി ലജ്ജിക്കുകയും വ്യസനിക്കുകയും ചെയ്യുന്നു. എൻെറ സ്വഭാവം ...... എൻെറ അഹങ്കാരം ....... ഭീകരരക്തം . . എന്നെ അന്ധനാക്കിയതാണ്. ഞാൻ വളരെ വ്യസനിക്കുന്നു ..... എന്നോടു ക്ഷമിച്ച് അവിടുന്നു പ്രായശ്ചിത്തം കല്പിക്കുമാറാകണം ......"

ഡോം ബെനഡിക്ററ് മന്ദഹസിച്ചുകൊണ്ടു പറഞ്ഞു. "സഹോദരാ, ഞാൻ താങ്കളോടു ക്ഷമിച്ചിരിക്കുന്നു. പ്രായശ്ചിത്തമായിട്ടു നാളെ രാവിലെ ദിവ്യകാരുണ്യം സ്വീകരിക്കുക."

പിറേറദിവസം രാവിലെ ജോവാക്കിം ദിവ്യകാരുണ്യം സ്വീകരിച്ചു. തൻെറ തെററിനെപ്പററിയുള്ള അപാരമായ ലജ്ജയും ആബട്ടിൻെറ ആ പ്രവൃത്തിയെക്കുറിച്ചുള്ള അത്യധികമായ വിസ്മയവും അവൻ അ

പ്പോൾ ദൈവത്തോടണത്തിച്ചു. കഠിനമായ പ്രായശ്ചിത്തം നല്കേണ്ടതിനുപകരം അസാധാരണമായ ആ ആനുകൂല്യം—ദിവ്യകാരുണ്യം സ്വീകരിക്കുന്നതിനുള്ള നിർദ്ദേശം നൽകിയതാണ് അവനെ വല്ലാതെ സ്പർശിച്ച വസ്തുത. ഡോം ബെനഡിക്റ്റല്ല, ദൈവമാണ് ഇതെല്ലാം ഇങ്ങനെ ചെയ്യുന്നതെന്ന് ജോവാക്കിം ഒട്ടും തന്നെ അപ്പോൾ മനസ്സിലാക്കിയില്ല. തന്റെ ഉള്ളിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതെന്താണെന്നും അവനു മനസ്സിലായില്ല. കോപിച്ചുകൊണ്ടു താൻ മനസ്താപപ്പെട്ടു; ആബട്ട് തന്റെ ഹൃദയത്തെ നിർദ്ദയം മഥിച്ചുകൊണ്ട്, പിന്നീട് ദിവ്യകാരുണ്യംകൊണ്ടു അവൻ ആശ്വസിച്ചു. അത്രമാത്രമാണ് അവൻ മനസ്സിലാക്കിയത്.

അസാധാരണ മാർഗ്ഗങ്ങളിലൂടെയാണ് പലപ്പോഴും ദൈവതൃക്കരങ്ങളുടെ പ്രവൃത്തി. വിപ്ലവകാരിയും പ്രതികാരേച്ഛുവും ആക്കിക്കൊണ്ട് വിനീതനും ശാന്തനുമാക്കി ജോവാക്കിമിനെ പകർത്തുന്നു; ഭയമൂത്ത ഗർത്തിലെത്തിച്ചുകൊണ്ട് എളിമപ്പെടുത്തുന്നു; അനുതാപത്തിന്റെ അരൂപിയിലേക്ക് ആനയിക്കുന്നതിനു കോപവെറി ഏററി നഖശിഖാന്തം ഇളക്കുന്നു. ഈ കാലഘട്ടത്തിനുള്ളിൽ ഒരിക്കൽ മാത്രമാണ് ജോവാക്കിം കരഞ്ഞിട്ടുള്ളത്. കത്തി കഴുത്തിനുനേരെ ഓങ്ങിക്കാണിച്ച് ആബട്ടിനെ ഭീഷണിപ്പെടുത്തുന്നതിനെ ഉടൻ. എന്നാൽ ഇതിനുമുമ്പ് ആന്തരികമായി അനേകവട്ടം അവനു കരഞ്ഞിട്ടുണ്ട്. ഓരോ ക്ഷോഭപ്രകടനത്തിനും ശേഷം അവന്റെ മനസ്സ് ക്ലേശിച്ചു കേഴും. എന്നാൽ ഈ ക്ലേശാനുതാപങ്ങൾ പലപ്പോഴും അടുത്ത വികാരക്ഷോഭത്തിനു മാററുകൂട്ടുന്നതായിട്ടാണ് കണ്ടിട്ടുള്ളത്. ഈ പ്രാരംഭഘട്ടങ്ങളിൽ ആ സാധുസഹോ

മരൻ എന്തുമാത്രം പീഡയാണ് ആന്തരികമായി അനുഭവിച്ചത്! സ്വശക്തിയിൽ കണക്കററ് ശരണം വെച്ചാലുള്ള അനുഭവമെന്തെന്ന് ഇതുമൂലം അവൻ നന്നായിപഠിച്ചു. സാംസനെപ്പോലെ ആത്മധൈര്യവും തന്റേടവുമുണ്ടെന്നു വ്യാമോഹിക്കുന്നത് മിഥ്യയാണെന്നുള്ള നിഗമനത്തിൽ അതവനെ എത്തിച്ചു. അതേ, നിർദ്ദാക്ഷിണ്യമായ രീതിയിലാണ് ദൈവകരങ്ങൾ അവന്റെ ശുദ്ധീകരണത്തിനു പ്രവർത്തിച്ചതെങ്കിലും അതേററവും ഫലപ്രദമായിരുന്നു.

1890-ൽ ദൈവം അവനെ മറെറാരുവഴിക്ക് ആക്രമിച്ചു. അവന്റെ ഹൃദയത്തെ വിനീതവും വിശാലവുമാക്കി പവിത്രീകരിക്കുവാൻ മരണത്തെത്തന്നെ അവന്റെ മുമ്പിൽ പ്രയോഗിച്ചു. ജനുവരി 26-ാം തിയതി അവന്റെ വത്സലപിതാവിനെ നിത്യസമ്മാനത്തിനായി അവിടുന്നു വിളിച്ചു. ഗത്സെമ്മനി ആശ്രമത്തിൽ കിടന്നാണ് അദ്ദേഹം മരിച്ചത്. അവിടമാണ് തന്റെ അന്ത്യകാലം ചെലവഴിക്കുവാനായി അദ്ദേഹം തിരഞ്ഞെടുത്തിരുന്നത്. അവിടെ ഒരു ആശ്രമസഹോദരനായി ചേർന്നു. വ്രതവാഗ്ദാനങ്ങളും സന്ന്യാസവസ്ത്രവുമൊഴിച്ചുള്ള മറെറല്ലാക്കാര്യങ്ങളിലും അവിടത്തെ ഒരു സന്ന്യാസിയെപ്പോലെ ജീവിച്ചുപോന്നു. ജോവാക്കിമിന്റെ പിതാവിനെ ഗത്സെമ്മനി ആശ്രമത്തിലാണ് സംസ്കരിച്ചത്. ശുഭ്രവസ്ത്രധാരികളായ വൈദികസഹോദരന്മാർ ദിവ്യഗീതങ്ങൾ ആലപിച്ചുകൊണ്ടിരിക്കെ, ഗത്സെമ്മനി ആശ്രമസിമിത്തേരിയിൽ തയ്യാർ ചെയ്തിരുന്ന ശവക്കല്ലറയിൽ ഒരു ട്രാപ്പിസ്റ്റ് സഹോദരനെയെന്നോണം, തന്റെ പിതാവിന്റെ മൃതദേഹത്തെ സംസ്കരിക്കുന്നത് ജോവാക്കിം സന്തോഷത്തോടും സങ്കടത്തോടുംകൂടി നോക്കിക്കൊണ്ടുനിന്നു.

പിതാവിൻെറ ശവകടീരത്തിന്മ മുകളിൽ നാട്ടിയ മരക്കരിശിൻെറ സമീപത്ത് ജോവാക്കിം വികാരനിർഭരനായി നിന്നുപോയി. അവിടെവെച്ച് അവന് വ്യക്തമായി, "ഒരു കാര്യം മാത്രമാണ് ആവശ്യ"മെന്ന്. ക്രമ്പൽകൂട്ടിയിരുന്ന ആ പുതുമണ്ണ മറെറാന്നിനേക്കാളും ദൈവചിന്തയിലേക്ക അവൻെറ ഹൃദയത്തെ പ്രചോദിപ്പിച്ചു. പലപ്പോഴും അവിടെ വന്നിരുന്ന അവൻ ധ്യാനിക്കും, പ്രാർത്ഥിക്കും. മരണത്തിൻെറ പശ്ചാത്തലത്തിലാണ് ജീവിതത്തെപ്പററി അവൻ ചിന്തിക്കുന്നത്. തൻെറ ജീവിതശിഷ്ടത്തിൻെറ പ്രാധാന്യത്തെപ്പററി ഒരു പുതിയ വെളിവ് അതവനു പ്രദാനവുംചെയ്തു.

ഇതുകൊണ്ടും ദൈവം ജോവാക്കിമിനെ വിട്ടില്ല. വീണ്ടും അവിടുന്നവനെ പിടിച്ചു. 1890-ാം വർഷം, വസന്തവും വേനലും കടന്ന് ശരത്തിലേക്ക കടക്കുവാൻ പോവുകയാണ്, അപ്പോഴും മരണം രണ്ടാമതും ജോവാക്കിമിൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഇത്തവണ അവൻെറ ആദ്ധ്യാത്മികപിതാവിനെയാണ് അതു തട്ടിക്കൊണ്ടുപോയത്.

ഈ മരണമാണ് ജോവാക്കിമിനു യഥാർത്ഥജ്ഞാനം പൂർണ്ണമായി പ്രദാനംചെയ്യുന്നത്. തണുത്തു മരവിച്ച ആ മൃതദേഹം—ഡോം ബെനഡിക്ക്—മൂകമായ ഭാഷയിൽ മുമ്പൊരിക്കലും കാണിച്ചിട്ടില്ലാത്ത അപരിമേയ വാത്സല്യത്തോടെ ജോവാക്കിമിനു അന്ത്യസന്ദേശം നൽകി. "ദൈവത്തിനുവേണ്ടി! ദൈവത്തിനുവേണ്ടി! എല്ലാം ദൈവത്തിനുവേണ്ടി!!" ജോവാക്കിമിൻെറ ഹൃദയത്തെ ആ അന്ത്യസന്ദേശം ഇളക്കിമറിക്കുന്നതായി തോന്നി. ഡോം ബെനഡിക്ററ് പഠിപ്പിച്ച സകല പാഠങ്ങളും—ഗേററുകൽ തൂമ്പായുമായി കാത്തുനിന്നതുമുതൽ കത്തി ഒഴിഞ്ഞുകാണിച്ചതുവരെയുള്ള

സകല സംഭവങ്ങളും നൂതനമായ ഒരു ശക്തിയോടെ അവന്റെ ബോധത്തിൽ പ്രത്യക്ഷപ്പെട്ടു. വേദസാക്ഷിത്വത്തോടടുത്ത യാതനയാണു് ആ ട്രെയിനിംഗിൽ നിന്നവൻ സഹിച്ചതു്. അവസാനത്തെ തൂമ്പാമണ്ണും ഇട്ടു് മരക്കുരിശെടുത്തു ആ കൂമ്പൽമണ്ണിന്റെ മുകളിൽ വെച്ചപ്പോൾ, തന്റെ ആദ്ധ്യാത്മികപിതാവിനെ, മാസ്റ്റർജിയെ, ദൈവം കഴിഞ്ഞാൽ പിന്നെയുള്ള തന്റെ രക്ഷകനെയാണു് ആ മൺകൂമ്പാരം ഗ്രഹിച്ചിരിക്കുന്നതെന്നു് ജോവാക്കിം മനസ്സിലാക്കി.

ഫ്രാൻസിസ് തോമസ്ഗർ പാടിയിട്ടുണ്ടു്. "നിലത്തു വീണഴിയുന്ന വിത്തു വൃക്ഷങ്ങളെ മുളപ്പിക്കുന്നു. മണ്ണിൽ വീഴുന്ന ജലകണങ്ങൾ സസ്യശ്യാമളമായ പുൽത്തകിടികളെ ഉല്ലാസിപ്പിക്കുന്നു. ഒന്നു നശിക്കാതെ മറെറാന്നു ജനിക്കുന്നില്ല. ഒന്നു ജീവിക്കാതെ മറെറാന്നു നശിക്കുന്നുമില്ല." ഡോം ബെനഡിക്ററ് മരിച്ചു. ഉടനെ 'വിശുദ്ധനായ ജോവാക്കിം' ജനിച്ചു. അതെ, അന്നാണു് സുകൃതവാനായ ജോവാക്കിം പൂർണ്ണമായി ജാതനാകുന്നതു്. നിത്യത്വത്തിലേക്കുള്ള മുഖവുരയാണു് സമയമെന്നു ആ മരണം കാണിച്ചുകൊടുത്തു.

ഇപ്പോൾ മുതൽ ജീവിതം, മരണം, സമയം നിത്യത്വം, മനുഷ്യൻ ദൈവം ഇവയെയെല്ലാം ഒരു പ്രത്യേക കണ്ണാടിയിലൂടെയാണു് ജോവാക്കിം കാണുന്നതു്. അവ ഓരോന്നും അവന്റെ വ്യക്തിത്വത്തോടു് അവഗാഢം ബന്ധപ്പെട്ട ഗൗരവപ്രശ്നങ്ങളായിത്തീർന്നു. അവന്റെ പരിവർത്തനം പൂർണ്ണമായി. ഇപ്പോൾ ഓരോന്നിനും അവൻ കല്പിക്കുന്ന വില ഒന്നു വേറെയാണു്. വിനാഴികമുതൽ വത്സരവട്ടംവരെയും അരിവാട്ടും മുതൽ വയലുകളുടെ മേൽനോട്ടംവരെയും കുരിശു വരക്കുന്നതുമുതൽ ദിവ്യബലിയിലെ മഹാ രഹസ്യങ്ങൾ

വരെയും ഉള്ള സകലവും അതിലുൾപ്പെടുന്നു. ഒന്നും നിസ്സാരമല്ല. നിത്യതയോട് ഗാഢബന്ധമുള്ളതാണ് എല്ലാം. ഈ ലോകത്തിലെ യാതൊന്നും സാരമില്ല. അതെല്ലാം കടന്നുപോകും. എന്നാലും എല്ലാം വളരെ പരിഗണനാർഹമാണ്. എല്ലാം ദൈവസൃഷ്ടികളായിട്ടുള്ളതാണ്. ഓരോന്നും തമ്മിലുള്ള പരസ്പരബന്ധവും അവയ്ക്കു ദൈവത്തോടുള്ള ബന്ധവും ആ സഹോദരൻ കണ്ടു.

അവന്റെ മാനസാന്തരം പൂർത്തിയായി. ചില തീരുമാനങ്ങൾ ഇപ്പോൾ അവന്റെ മുമ്പിലുണ്ട്. "ആരിൽ നിന്നും കിട്ടാനല്ല, എല്ലാവർക്കും കൊടുക്കുവാനാണ്" അതിലൊരു നിശ്ചയം. "ജീവിതം സ്തുതിക്കാനാണ്, അല്ലാതെ സുഖിക്കാനല്ല." "സ്വാർത്ഥതാല്പര്യത്തിനായിട്ടുള്ള ദിവസം വ്യർത്ഥമാണ്. നിത്യതയിൽ അതു നഷ്ടപ്പെട്ടിരിക്കും." "ദൈവത്തിനായി വിനിയോഗിക്കുന്ന ഓരോ നിമിഷവും തിരിച്ചു നൽകപ്പെടും. അവ സ്വർഗ്ഗീയ ഗണങ്ങളുടെ മദ്ധ്യേ എന്നന്നേക്കും ജീവിക്കും."

ഏകാന്തത സ്നേഹത്തെ ജനിപ്പിച്ചു. രണ്ടു പിതാക്കന്മാരും മരിച്ചപ്പോൾ ജോവാക്കിമിന്റെ ഹൃദയം ശൂന്യമായി. ദൈവസ്നേഹം ആ ശൂന്യതയെ നിറച്ചു. ഇപ്പോൾ ആ ഹൃദയത്തിൽ കത്തിക്കാളുന്നത് "പിതാക്കന്മാരുടെ പിതാവിനോടുള്ള സ്നേഹാഗ്നിയാണ്."



# X

## സ്നേഹസല്ലാപം

1890 മുതൽ ജോവാക്കിമിനു "പിതാവു്" എന്ന പദത്തിന്റെ ആസ്വാദ്യത ഒന്നു വേറെയാണ്. ഒരു പിതാവിന് എന്തുമാത്രം പൊറുക്കുവാൻ സാധിക്കുമെന്ന് അവൻ തന്റെ പിതാവിൽനിന്നു മനസ്സിലാക്കി. ഒരു പിതാവിന്റെ ക്ഷമ എത്രയ്ക്കുണ്ടെന്നും അവനറിഞ്ഞു. ഒരു പുകയിലശാലയെ ദഹിപ്പിച്ചു; ഒരു വാററുശാലയെ വെണ്ണീറാക്കി; സമ്പാദ്യം മുഴുവൻ കടക്കാർക്കു വീതിക്കേണ്ടിവന്നു. അന്ന് അദ്ദേഹത്തിന്റെ ഹൃദയം പകുതി മരിച്ചതാണ്; എന്നിട്ടും അദ്ദേഹം ക്ഷമിച്ചു. പിതാവിൽനിന്നുള്ള അനുഭവംകൊണ്ടവൻ പഠിച്ചു, പിതൃഹൃദയത്തിന്റെ പുത്രവാത്സല്യവും ത്യാഗസന്നദ്ധതയും എത്ര അപാരമാണെന്ന്. ഒരു ആധ്യാത്മികപിതാവിനെ എങ്ങനെ സ്നേഹിക്കാൻ കഴിയുമെന്ന് ഡോം ബെനഡിക്ററിൽ നിന്നവൻ കണ്ടറിഞ്ഞു.

അങ്ങനെ "ഞങ്ങളുടെ പിതാവേ" യെന്നുള്ളതു പ്രാർത്ഥനയായി. ആ പ്രാർത്ഥന ദൈവത്തോടുള്ള അവ

ന്റെ സ്നേഹസല്ലാപമായി. ജോവാക്കിമിന്റെ ചെറുപ്പകാലങ്ങളിൽ പ്രാർത്ഥന പരിശുദ്ധവും ഭക്തിദായകവും ആനന്ദകരവുമായിരുന്നു. യുവാവായപ്പോഴേക്കും അതെല്ലാം പോയി. 'പഠിപ്പും മിടുക്കും' ഉണ്ടായപ്പോൾ, ദൈവവും പ്രാർത്ഥനയുമൊക്കെ മാററിവെച്ചു. ദൈവത്തെ ഹൃദയത്തിന്റെ ഒരു മൂലയിലേക്കു മാററി ഇരുത്തി. അവിടെനിന്നും അവിടുത്തെ വീണ്ടും ഹൃദയമദ്ധ്യത്തിലേക്കു മാററി ഇരുത്തണമെങ്കിൽ, ചില കടുത്ത ഷോക്കുകൾ ഏറ്റു പെരുമാറണം. മരണാപകടമൊ, ഭയങ്കര വ്യാധികളൊ, അസഹ്യങ്ങളായ അത്യാഹിതങ്ങളൊ ഒക്കെ വേണ്ടിവന്നേക്കും. അപ്പോൾ പ്രാർത്ഥന, ദീനാർത്ഥനയായി മാറും. ഇപ്പോൾ ജോവാക്കിം വീണ്ടും ചെറുപ്പകാലങ്ങളിലെ പ്രാർത്ഥനാമാധുരിയെ ആസ്വദിക്കാനാരംഭിച്ചു. അവൻ വീണ്ടും ചെറുപ്പമായി. ചെറുപ്പകാലത്തിലെ ഹൃദയവും മനസ്സും വിശ്വാസവും വീണ്ടും അവൻ കരഗതമായി. ദൈവത്തിലേക്കുള്ള സ്വാഭാവികാകർഷണം വീണ്ടും ശക്തിപ്പെട്ടു. പ്രാർത്ഥന ആസ്വാദ്യതമമായി. അതു ആരാധനയുടേയും സ്തുതിയുടേയും ഭക്തിയുടേയും നന്ദി പറച്ചിലിന്റേയും ചൈതന്യമുൾക്കൊണ്ടു.

ദൈവത്തെ ജോവാക്കിം അടുത്തറിഞ്ഞുവെന്നു പറയുമ്പോൾ, ദൈവശാസ്ത്രകാരന്മാരുടേയൊ തത്വശാസ്ത്രകാരന്മാരുടേയോ രീതിയിലുള്ള അറിവല്ല അവൻ ലഭിച്ചതു്. ദൈവികസത്തയെ സമർത്ഥിക്കുന്ന തത്വശാസ്ത്രമോ ആ സനാതനമൂർത്തിയുടെ ഗുണവിശേഷങ്ങളെ സ്ഥാപിക്കുന്ന ദൈവശാസ്ത്രമൊ ഒന്നും അവൻ ഗൌനിച്ചില്ല. പ്രത്യുത നന്മയെ സ്നേഹിക്കുന്നവനും തിന്മയെ ദ്വേഷിക്കുന്നവനും, നല്ലവരെ പ്രതി സമ്മാനിക്കുന്നവനും ദുഷ്ടന്മാരെ ശിക്ഷിക്കുന്നവനും, നമ്മുടെ സുഖാസുഖങ്ങളിൽ പങ്കുകാരാകുന്നവനും, മനുഷ്യഹൃദയത്തിൽ സദാ സന്നി

ഹിതനുമായിരിക്കുന്ന ദൈവത്തെ അറിയുന്നതിനുള്ള ഒരു മനഃശാസ്ത്രമുണ്ടു്; അതുവഴിയാണു അവൻ ദൈവത്തെ അറിഞ്ഞതു. ദുഃഖിതരെ ആശ്വസിപ്പിക്കുന്നവനും സന്തോഷിക്കുന്നവരോടുകൂടി സന്തോഷിക്കുന്നവനും എല്ലാവർക്കും നന്മചെയ്യുന്നവനുമായ ആ ദൈവത്തെയാണു് അവൻ ഗ്രഹിച്ചതു്. ദീർഘശാന്തതയും കരുണയും നീതിയും ഉള്ള, സർവ്വതും ക്ഷമിക്കുന്നവനായ മിശിഹായുടെ ആ വത്സലപിതാവിനെ അവൻ സമീപിച്ചു. അവിടുന്നു സജീവ വ്യക്തിത്വമുള്ളവനും മനുഷ്യരോടു് അടുത്തു സഹവസിക്കുന്നവനുമായ സ്നേഹതാതനാണു്.

ഇതാണു് ജോവാക്കിമിനെ ഒരു യഥാർത്ഥ സന്ന്യാസിയാക്കിയതു്; അതായതു് ദൈവത്തോടു ഗാഢഗാഢം ബന്ധപ്പെട്ട ഒരു വ്യക്തിയാക്കിയതു്. ഇപ്പോൾ ജോവാക്കിം സദാസമയവും പ്രാർത്ഥനയിൽത്തന്നെയാണു്. പിതാവിനോടു പുത്രൻ സംസാരിക്കുന്നതുപോലെ അവൻ ദൈവത്തോടു പ്രാർത്ഥിക്കുന്നു. നോക്കുന്നിടത്തെല്ലാം ദൈവികചൈതന്യം ദർശിക്കുന്നു. കളകളശബ്ദത്തോടെ സമന്ദം ചലിക്കുന്ന നീർച്ചാലുകളുടെയും മന്ദസമീരണ സ്പർശനത്താൽ മർമ്മരരവം പുറപ്പെടുവിക്കുന്ന കരിയിലകളുടെയും പുറകിൽ ദൈവത്തെ കാണുന്നു. അതേ ആ സഹോദരൻ ദൈവത്തെ അറിയുവാൻ തുടങ്ങി.

ഏപ്രിൽമാസത്തിൽ മനോഹരകുസുമങ്ങൾ മോഹനപരിമളം പരത്തിക്കൊണ്ടു വിരിയുമെങ്കിലും മധുരനിഷ്യന്ദികളായ പക്വഫലങ്ങൾ അതിൽനിന്നും പുറത്തുവരാൻ നാം പിന്നെയും കാത്തിരിക്കണം. ആഗസ്റ്റ് വരെയോ സെപ്റ്റംബറും കഴിഞ്ഞു് ചിലപ്പോൾ ഒക്ടോബർവരെയോ, അതിൽനിന്നും പഴുത്തുവിളഞ്ഞ

ആപ്പിൾപഴങ്ങൾ പറിച്ചെടുക്കുവാൻ കാത്തിരിക്കുന്നവരും. അതുപോലെതന്നെയാണ് ജോവാക്കിമിന്റെയും സ്നേഹം. 1890-ൽ അതു സുഗന്ധനിർഝരണികളെ പരിസരങ്ങളിലേക്കു പ്രസരിപ്പിക്കുന്ന ഒരു വികസിതകുസുമംപോലെയായിരുന്നു. അതിനിയും ആവേശപരമായ പ്രേമാർത്തിയായി, പ്രണയഭ്രാന്തായിത്തീർന്നിട്ടില്ല. ദൈവകരങ്ങളുടെ പ്രവർത്തനം സാവധാനമാണെങ്കിലും ഫലം സുനിശ്ചിതമാണ്.

ജോവാക്കിം വളരെയധികം മാറിപ്പോയി. ഹൃദയത്തിനു ആഴവും മനസ്സിനു കൂർമ്മയും മനസ്സാക്ഷിക്കു കൂടുതൽ ചൈതന്യവും മൃദുത്വവും ദൈവത്തെസംബന്ധിച്ചുണ്ടായി. ആന്തരികമായ ഈ വ്യതിയാനങ്ങളുടെയെല്ലാം പ്രതിഫലനം പുറമെ കാണപ്പെട്ടു. അഗ്നിപർവ്വതം മുഴുവനായി കെട്ടുപോയിട്ടില്ല. എന്നിരുന്നാലും ഗത്സെമനി കോളേജിലെ പ്രീഫെക്ററായി നിയമിക്കത്തക്കവണ്ണം ആ അഗ്നിപർവ്വതം അത്രയധികം ശാന്തമായിപ്പോയി.

ഗത്സെമിനി കോളേജ് ഇന്നു നിലവിലില്ല. ട്രാപ്പിസ്ററുകൾ അതിനെ ഒരു കോളേജായി പരിഗണിച്ചിരുന്നില്ല. കാരണം, ആ സന്യാസികൾ ധ്യാനജീവിതക്കാരാണ്, അല്ലാതെ കോളേജ് പ്രൊഫസ്സറന്മാരല്ല. ചില കോളേജ് പ്രൊഫസ്സറന്മാർക്കു ധ്യാനജീവിതക്കാരാകാൻ സാധിക്കുമെങ്കിലും ധ്യാനജീവിതക്കാരെ അദ്ധ്യാപകവൃത്തിക്കു അയക്കുവാൻ അവർക്കു സമ്മതമില്ല. അതു അവരുടെ ധ്യാനജീവിതത്തിനും കോളേജിന്റെ കാര്യക്ഷമതയ്ക്കും പററിയതല്ല. ഉദ്ദേശ്യം 100 കൊല്ലങ്ങൾക്കപ്പുറത്ത് അവർ ആദ്യമായി കെൻറുക്കിയിൽ വന്നപ്പോൾ, അവിടത്തെ ജനങ്ങളുടെ വിദ്യാഭ്യാസദാരിദ്ര്യം കണ്ടുകൊണ്ടാണ് അങ്ങനെയൊരു സ്ഥാപനം

ആരംഭിച്ചതു പാവപ്പെട്ട കുട്ടികളെ പഠിപ്പിക്കുവാൻ മാത്രം. കാലങ്ങൾ കടന്നുപോയതോടൊപ്പം സ്കൂളും വലുതായി; കുട്ടികളുടെ എണ്ണവും വർദ്ധിച്ചു. പാവപ്പെട്ടവരല്ലാത്തവരും അവിടെ പഠിക്കുവാൻതുടങ്ങി. ജോവാക്കിമിനെ പ്രീഫെക്ററായി നിയമിച്ചപ്പോൾ സകലവിധ സംവിധാനങ്ങളും ഗവർമ്മെൻറംഗീകരണവും ഉള്ള ഒന്നാംതരം ഒരു കോളേജായിരുന്നു അതു്. 1912-ൽ അതിനു തീപിടിച്ചു. ആ അവസരം ഉപയോഗിച്ചു് അന്നത്തെ ഭരണാധികാരിയായിരുന്ന ആബട്ട് ആ സ്ഥാപനം നിർത്തിക്കളഞ്ഞു. കോളേജ് നിറുത്താൻ സഭാദ്ധ്യക്ഷനായതുമുതലെ ഒരു സന്ദർഭം നോക്കി പാർത്തിരിക്കുകയായിരുന്നു അദ്ദേഹം. പൂർവ്വവിദ്യാർത്ഥികളും കോളേജ് മിത്രങ്ങളും ഉദാരമായ സംഭാവനകൾ അയച്ചുകൊണ്ടു് ആ സ്ഥാപനത്തെ പുനഃസ്ഥാപിക്കുവാൻ അപേക്ഷിച്ചു. എന്നാൽ ട്രാപ്പിസ്ററുകൾ, അദ്ധ്യാപകരല്ല, വിദ്യാഭ്യാസസ്ഥാപനങ്ങൾ നടത്താൻ, എന്നൊരുകുറിപ്പോടെ ആ പണമെല്ലാം കൃതജ്ഞതാസമന്വിതം ആബട്ട് തിരിച്ചയച്ചു. 1851-നു ശേഷം ഗത് സെമിനി പരിസരങ്ങളിൽ ഒന്നാംകിടയിലുള്ള ധാരാളം വിദ്യാഭ്യാസസ്ഥാപനങ്ങൾ ഉണ്ടായി. അതുകൊണ്ടു് ഗത് സെമിനി കോളേജിൻെറ ആവശ്യം പരിഹൃതമായിരുന്നു.

1891-ൽ കോളേജ് അഭിവൃദ്ധിയുടെ മൂർദ്ധന്യത്തിലെത്തിയ അവസരത്തിലാണ് അവിടത്തെ കുട്ടികളെ നിയന്ത്രിക്കാൻ ജോവാക്കിം നിയമിതനായതു്. ഉന്നത ഡിഗ്രിക്കുള്ള വിദ്യാർത്ഥികൾ താരതമ്യേന കുറവായിരുന്നു. അവർക്കു പ്രിഫെക്ററിൻെറ ആവശ്യവുമില്ല. എന്നാൽ ചെറുപ്പക്കാരായ സ്കൂൾകുട്ടികളുടെ സ്ഥിതി അതു അവരെ നിയന്ത്രിച്ചുകൊണ്ടുപോകുവാൻ ഒന്ന

ല്ലൊ പല പ്രിഫെക്ടന്മാർതന്നെ ആവശ്യമാണു്. അങ്ങനെയുള്ള കുട്ടികളുടെ ഇടയിലാണു് ജോവാക്കിം നിയമിതനായതു്. അവരിൽ ബഹുഭൂരിപക്ഷവും ബഹളക്കാരും ഒച്ചപ്പാടുകാരുമായിരുന്നു. വലിയ നയചാതുരികൂടാതെ അവരോടു പഴകിപ്പോകാൻ കഴിയുകയില്ല. ഇവിടെവെച്ചാണു ആത്മസംയമനാഭ്യാസനത്തിൽ സമഗ്രമായ പ്രാവീണ്യം ജോവാക്കിം സമ്പാദിക്കുന്നതു്. ജോവാക്കിമിനെ കണ്ടഉടനെ കുട്ടികൾ ഒരു കാര്യം നേരിട്ടു ചെയ്തു: വികാരവും ഹൃദയവിശാലതയും ഉള്ള ഒരു മനുഷ്യനാണു് ഇദ്ദേഹം. അവർ പലപ്പോഴും മനഃപൂർവ്വം അദ്ദേഹത്തിന്റെ വികാരങ്ങളെ ഉത്തേജിപ്പിച്ചു് അതിൽനിന്നു 'മുതലെടുത്തു'. ശിക്ഷണവും നിയന്ത്രണവും കൂടാതെ 'കാളകളിച്ചു'നടന്ന പല കുട്ടികളെയും അദ്ദേഹം ഒന്നാംതരം സ്വഭാവക്കാരാക്കിത്തീർത്തു.

സമയമുള്ളപ്പോഴൊക്കെ കെൻറുക്കിയിലെയും റെയോഗ്രാൻറിലെയും ആ പഴയപാട്ടുകൾ പാടികേൾപ്പിച്ചു് അദ്ദേഹം കുട്ടികളെ വിനോദിപ്പിക്കും. അവർക്കു അദ്ദേഹത്തിൽനിന്നു് ആ സമരഗാനങ്ങളും പ്രേമഗാനങ്ങളും എത്ര കേട്ടാലും തൃപ്തിയാകയില്ല. വെറുതെയല്ല അവരുടെ അനുസരണയും ബഹുമാനവും അദ്ദേഹം ആർജ്ജിച്ചതു്!

സ്നേഹിക്കാൻ കഴിവുള്ളതാണല്ലോ ജോവാക്കിമിന്റെ ഹൃദയം. അദ്ദേഹം കുട്ടികളെ ഉള്ളഴിഞ്ഞു സ്നേഹിച്ചു. കുട്ടികളും അദ്ദേഹത്തെ അതിയായി സ്നേഹിച്ചു. കോളേജിലാണു് താമസമെങ്കിലും ഭക്താനുഷ്ഠാനങ്ങൾക്കൊന്നും ഒരു കോട്ടവും വരുത്തിയില്ല.

വളരെ കൊല്ലങ്ങൾക്കുമുമ്പു് ഡോം ബനഡിക്റ്റ് നിശ്ചയിച്ചുകൊടുത്ത മുറകളൊന്നും അദ്ദേഹം മുടക്കി

യിട്ടില്ല; കൃത്യമായി ചെയ്തുപോരുന്നുണ്ട്. കാനോൻ ജപത്തിനും മാതാവിനോടുള്ള ഒപ്പീസിനും പുറമെ വിയാസാക്രായും ജപമാലയും കണിശമായി എത്തിച്ചുപോന്നു. അതിന്റെയെല്ലാം ഫലമായി പിതാവായ ദൈവത്തോട് സ്നേഹബന്ധത്തിൽ മുറുകിയതുപോലെ മാതാവായ മറിയത്തേയും ജോവാക്കിം സ്നേഹിക്കാൻ തുടങ്ങി.

അതിൽ അതിശയിക്കാനൊന്നുമില്ല. പരിശുദ്ധ മറിയത്തെ അറിയാതെയും സ്നേഹിക്കാതെയും ട്രാപ്പിസ്റ്റാശ്രമത്തിൽ ജീവിക്കുക മിക്കവാറും അസാദ്ധ്യമാണ്. അവളുമായിട്ടാണ് ആ സന്യാസസമൂഹം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്. പ്രഭാതത്തിലുണർന്നാലുടൻ ആദ്യമുരുവിടുന്ന വാക്കുകളും രാത്രിയിലത്തെ അവസാനവാക്കുകളും മരിയകീർത്തനങ്ങളാണ്. ദിവസത്തിൽ ഏഴു പ്രാവശ്യംവീതം ജോവാക്കിം മരിയസ്തുതികളായി ഒപ്പീസുകൾ എത്തിക്കും. സംശയനിവൃത്തിക്കും വിഷമഘട്ടങ്ങളെ തരണംചെയ്യുന്നതിനും ഒരോമനക്കുഞ്ഞിനെപ്പോലെ മാതൃസവിധത്തെ അവൻ ശരണംപ്രാപിക്കും.

അതാണ് "രാജകന്യകേ" പാടുമ്പോൾ ജോവാക്കിം ആനന്ദനിർവൃതിയിൽ ലയിച്ചുപോകുന്നതിന്റെ കാരണം; കൊന്തയോട് അതിരുകടന്ന മമത കാണിക്കുന്നത്.

ഇപ്പോൾ ജോവാക്കിമിനു 'സ്ലീവാപാത' ധ്യാനപരമായ ഒരു പ്രാർത്ഥനയല്ല, സജീവമായ ഒരു നാടകമായിത്തീർന്നു. ആ നാടകം ഏററവും വ്യക്തവും ഹൃദയസ്പർശകവുമായി അവൻ കണ്ടുതുടങ്ങി. അതിലെ പ്രധാന നടീനടന്മാർ അമലമനോഹരിയായ മറിയവും ദൈവസുതനായ ക്രിസ്തുവുമാണ്. അവന്റെ സ്രഷ്ടാവാണ് സഹോദരന്റെ വേഷത്തിൽ അവിടെ അഭിന

യിക്കുന്നതു്. അവന്റെ അമ്മയാണ് അതിലെ കഥാനായികയുടെ ഭാഗം വഹിക്കുന്നതു്.

വീട്ടിൽനിന്നു ഒളിച്ചോടിപ്പോയപ്പോൾ തന്റെ മാതാവു് അനുഭവിച്ച ഹൃദയവേദനയെപ്പററി ജോവാക്കിം ഓർത്തു. അതുകൊണ്ടു് മറിയത്തിന്റെ കണ്ണീരും ദീർഘനിശ്വാസങ്ങളും വേഗത്തിൽ അവനു മനസ്സിലായി. സ്ലീവാപ്പാതയുടെ നാലാമത്തെ സ്റ്റേഷൻ ജോവാക്കിമിനെ അത്യധികം വേദനിപ്പിക്കും. കാരണം അതിന്റെയെല്ലാം കാരണക്കാരൻ താനാണെന്നു് അവനു മനസ്സിലായി.

അങ്ങനെ ആ നാടകം തുടരും. അവൻ ഓരോ ദിവസവും സകല രംഗങ്ങളും ആദ്യന്തം കാണും. വഞ്ചനയേയും ഭീരുത്വത്തെയും മായിച്ചുകളയുവാൻ പീലാത്തോസു കൈ കഴുകിയ വെള്ളവും, പട്ടാളക്കാരന്റെ കുന്തം തിരുവിലാവിനെ നിർദ്ദയം ഭേദിച്ചപ്പോൾ അവിടെനിന്നു പുറപ്പെട്ട രക്തസമ്മിശ്രമായ വെള്ളവും, തന്റെ ഓമനസുതന്റെ മൃതദേഹത്തെ മടിയിൽ കിടത്തി അവസാനമായി കഴുകിത്തുടയ്ക്കുന്നതിനു മറിയം ഉപയോഗിച്ച വെള്ളവും ജോവാക്കിം നോക്കിക്കണ്ടു. അവൻ അതെല്ലാം കണ്ടു, കേട്ടു; എല്ലാം അവനു മനസ്സിലായി. അതൊന്നും വെറുമൊരു അനുസ്മരണമോ ചരിത്രസംഭവമോ അല്ല; അനുദിനം ആവർത്തിച്ചുകൊണ്ടിരിക്കുന്ന സജീവമായ ശോകാത്മനാടകമാണു്. അതിൽ താൻ വഹിക്കുന്ന പാർട്ട് ലജ്ജാസമന്വിതം ജോവാക്കിം ഗ്രഹിച്ചു. ഇതെല്ലാം തനിക്കുവേണ്ടിയാണെന്നു് അവനു പൂർണ്ണബോധ്യമായി.

"സ്നേഹം സ്നേഹത്തെ ജനിപ്പിക്കുന്നു"

നമ്മുടെ സഹോദരൻ ദിവ്യനാഥനോടുള്ള സ്നേഹവേഴ്ചയിൽ ലയിച്ചുപോയി. അതുകൊണ്ടു് ജോവാക്കിം

പ്രകൃതിസഹജമായ വിധത്തിൽ ആ സ്നേഹപ്രകടനം നടത്തി. പെട്ടെന്നു ക്ഷുഭിതനായിത്തീരുകയാണല്ലോ അവന്റെ പ്രകൃതി. തനിക്കുവേണ്ടി ക്രിസ്തുനാഥൻ ഇത്രയൊക്കെ ചെയ്തുങ്കിൽ, ക്രിസ്തുവിനുവേണ്ടി എന്തെങ്കിലും ചെയ്തു അടങ്ങുവെന്ന് ആന്തരികമായ ഉഗ്രമാത്സര്യത്തോട് തീരുമാനം ചെയ്തു. സ്വാഭാവികമണ്ഡലത്തിലെപ്പോലെതന്നെയാണ് ആദ്ധ്യാത്മികകാര്യങ്ങളിലും ആ സ്വഭാവത്തിന്റെ ഗതി. ദൈവത്തോടു 'മത്സരിക്കാനാണ്' ആ തീരുമാനം! ക്രിസ്തുനാഥനെ അവന്റെ സ്നേഹം കാണിച്ചുകൊടുക്കാനാണ് ആ സംരംഭം!!

ഫ്രഞ്ചുമിസ്റ്റിക്കായ ലെയോൺ ബ്ലോയ് പറഞ്ഞിട്ടുണ്ട് "ദൈവം ഹൃദയകവാടത്തിൽ മുട്ടിക്കൊണ്ട് മനുഷ്യരോടു സദാ സ്നേഹിക്ഷ യാചിക്കുന്നു"വെന്ന്. ആ ബാപ്പിസ്റ്റ്മിസ്റ്റിക്ക് കണ്ടു, സ്നേഹിക്ഷ അഭ്യർത്ഥിച്ചുവന്ന ആ 'ദൈവികയാചകൻ' കുരിശിന്റെ അടിയിൽ മുഖം അടിച്ചു നിലത്തുവീണുകിടക്കുന്നത്. ആ സ്നേഹഭിക്ഷുവിന്റെ മുമ്പിൽ ആത്മബലി അർപ്പിക്കുന്നതിനു ജോവാക്കിം വീരനിശ്ചയം ചെയ്തു.

"നാഥാ, അന്നു ഞാൻ അങ്ങയെ ക്രൂശിച്ചു. ഇപ്പോഴും അങ്ങയുടെ മുറയാണ്; എന്നെ ക്രൂശിച്ചുകൊൾക. കുരിശു ഉണ്ടാക്കിക്കൊള്ളൂ; എന്നാൽ അതു അവിടത്തെ കുരിശുപോലെ ആയിരിക്കണം. വിന്നാഗിരിയും ഞാൻ കുടിച്ചുകൊള്ളാം; എന്നാൽ അതു അവിടത്തെ സ്നേഹത്തിന്റെ വീഞ്ഞുമായി കലർത്തി തരണം. സർവ്വ വസ്ത്രങ്ങളും ഉരിഞ്ഞുമാററി നഗ്നനാക്കി എന്നെ അപഹസിച്ചുകൊൾക; എന്നാൽ അവിടത്തെ വരപ്രസാദവസ്ത്രംമാത്രം എടുത്തുകളയരുത്. കുരിശിൽ കിടത്തി, കൈകാലുകൾ ആണിപ്പഴുതുകളിൽ എത്തുന്നതുവരെയും എന്നെ വലിക്കുന്നതിനും എനിക്കു സമ്മ

തമാണ്. ഇതാ, എൻെറ കൈകളും കാലുകളും ആണി അടിച്ചുകൊള്ളുക. എൻെറ നാഥാ, ആ വേദന എനിക്കാനന്ദമാണ്! കുരിശിൽ എന്നെ നാട്ടിനിറുത്തുക. മരിച്ചിട്ട് അതിൽനിന്ന് എന്നെ ഇറക്കിയാൽമതി. എന്നാൽ ആ നല്ല അമ്മയായ മറിയം എൻെറ അടുത്തുതന്നെ നിന്നുകൊള്ളട്ടെ. ആ കുന്തവും അതിൻെറ ജോലി, മരിക്കുന്നതിനുമുമ്പായിതന്നെ എൻെറ വിലാവിൽ നടത്തിക്കൊള്ളട്ടെ. നേരെ എൻെറ ഹൃദയത്തിലേക്കു കടന്നുകൊള്ളട്ടെ. എൻെറ നാഥാ, നേരെ ഹൃദയത്തിലേക്കു!"

ജോവാക്കിം പ്രണയഭ്രാന്തനായി, യാതൊരു സംശയവുമില്ല. ദൈവത്തിലും അവിടുത്തെ മാതാവിലും സ്നേഹത്തിൽ ലയിച്ചുചേർന്നുപോയി. അവൻെറ മനസ്സും ബോധവും, ഓർമ്മയും വിചാരവും പിതാവായ ദൈവത്തിലും സഹോദരനായ ദൈവസുതനിലും മാതാവായ മറിയത്തിലും ആയിത്തീർന്നു. യഥാർത്ഥസ്നേഹത്തെ പ്രത്യക്ഷപ്പെടുത്തുന്ന ഏററവും വലിയ ഉപാധിയിലൂടെയാണ് അതു ജോവാക്കിം വെളിപ്പെടുത്തിയതു്. പ്രവൃത്തിയിലൂടെ അവനതു പുറത്തു കാണിച്ചു. സ്നേഹത്തിൻെറ ഭാഷ അധരത്തിൻേറതല്ല, ഹൃദയത്തിൻേറതാണ്. ആ ഹൃദയഭാഷയെ വെളിക്കു പ്രകാശിപ്പിക്കുകയാണെങ്കിൽ ഇങ്ങനെ ഇരിക്കും "ഞാൻ ദൈവത്തെ കാണിച്ചുകൊടുക്കാം. ക്രിസ്തുനാഥൻെറ സ്നേഹത്തെപോലും ഞാൻ ജയിക്കും!" എന്നാൽ ഈ വെല്ലുവിളി അധരംകൊണ്ടല്ല, ജീവിതംകൊണ്ടാണ് അവൻ നടത്തിയതു്.

1894-ൽ കോളേജിൽനിന്നു മടങ്ങി ആശ്രമത്തിൽ വീണ്ടും പ്രവേശിച്ച് ഉഗ്രമായ ധ്യാനജീവിതത്തിൽ അവൻ നിമഗ്നനായി. ഇപ്പോഴും വേല ചെയ്യുന്നതു ക്ലേശ

മല്ല, സ്നേഹപ്രകടനമാണ്. കഠിനാദ്ധ്വാനം ക്രൂരാശയും ബലിയുമായി. ഇതെല്ലാംവഴി 'ദൈവമെ, അവിടുത്തെ ഞാൻ സ്നേഹിക്കുന്നു" എന്നു തെളിയിക്കുവാൻ വെമ്പലടിക്കുകയാണ്. കഴിഞ്ഞകാലങ്ങളിലെ ഉദാസീനതയെക്കുറിച്ചു പരിതപിച്ചുകൊണ്ട് അതുംകൂടി പരിഹരിക്കാനാണ് നോക്കുന്നത്. ആ സ്നേഹഭ്രാന്തന്റെ കരങ്ങൾ സദാ വേലയിലും ബോധം ദൈവത്തിലും ആയിത്തീർന്നു.

വേല ചെയ്യുന്നതിലാണ് ഒരു തുണസഹോദരന്റെ വിശുദ്ധീകരണവും ധ്യാനവും നിലകൊള്ളുന്നത്. ദൈവത്തിനു സമർപ്പിച്ചുകൊണ്ടാണ് വേല ആരംഭിക്കുന്നത്. സകല കഴിവും ചെലുത്തി ദൈവത്തിനുവേണ്ടിയാണ് വേലചെയ്യുന്നത്. ദൈവത്തിന്റെ സ്വരത്തെ അധികാരികളുടെ സ്വരത്തിലൂടെ ശ്രവിക്കുമ്പോഴാണ് വേല അവസാനിപ്പിക്കുന്നത്. തുണസഹോദരന്മാർ വാസ്തവത്തിൽ വേല ചെയ്യുകയല്ല, കരചരണങ്ങൾകൊണ്ട് ദൈവത്തെ സ്തുതിക്കുകയും പ്രാർത്ഥിക്കുകയുമാണ്. അധരങ്ങൾകൊണ്ടല്ല, കരങ്ങൾകൊണ്ടാണ് അവരുടെ പ്രാർത്ഥനയധികവും. വേലക്കിടയിലാണ് അവർ കൊന്ത ജപിക്കുന്നത്.

1894 മുതൽ ജോവാക്കിമിനു ആശ്രമത്തിലെ ഇതര അംഗങ്ങൾ കൂട്ടസന്യാസികളെന്നതിനേക്കാൾ ക്രിസ്തുവിന്റെ സഹോദരന്മാരും ക്രിസ്തു നൽകിയ സഹോദരന്മാരുമായി. വേലസമയത്ത് അലസമായും വൃത്തിഹീനമായും പെരുമാറുന്നവരോടു യാതൊരു അക്ഷമതയും കാണിക്കാതെ, യാതൊരു വികാരക്ഷോഭവും പ്രകടിപ്പിക്കാതെ, ആത്മനിയന്ത്രണം പാലിച്ചുകൊണ്ട് ജോവാക്കിം സ്നേഹപൂർവ്വം വർത്തിക്കുവാനാരംഭിച്ചു.

---

# XI

## ഹൃദയമുദ്ര

എന്തിനെയും ജയിച്ചടക്കാനാവുന്ന ജോവാക്കിമിന്റെ തന്റേടപ്രകൃതിയെ പെട്ടെന്നു സുകൃതമാക്കിപ്പുകർത്തുക വിഷമമായിരുന്നു. പ്രസാദവരംകൊണ്ടുമാത്രം മനുഷ്യപ്രകൃതി സുകൃതമാകയില്ല. ആ പ്രസാദവരത്തോടു മനുഷ്യന്റെ സഹകരണം ആവശ്യം ഉണ്ടായേതീരൂ.

ജോവാക്കിമിന്റെ ആത്മാവിൽ പ്രസാദവരം പ്രവർത്തിച്ചുകൊണ്ടിരുന്നു. വാസ്തവമാണത്. എന്നാൽ ആ പ്രസാദവരത്തോടു സഹകരിച്ചു ജോവാക്കിമും പ്രവർത്തിച്ചുകൊണ്ടിരുന്നു.

1890 മുതൽ 1894 വരെ എത്ര പ്രാവശ്യമാണ് ജോവാക്കിം തന്റെ സ്വഭാവത്തെ കടിഞ്ഞാണിട്ടുനിർത്തുവാൻ പരമാവധി പരിശ്രമിക്കുന്നത്. ആ കോപപ്രകൃതിയെ നിയന്ത്രിക്കാൻ എന്തുമാത്രം പാടുപെടുന്നു. ചില 'വിലക്ഷണപ്രകൃതക്കാരുമായി' ഇടപെടുമ്പോൾ

അറിയാതെ തിളച്ചുപൊങ്ങുന്ന "കെൻറുക്കിയൻ ചുടുരക്ത"ത്തെ അമൎത്തിനിൎത്താൻ സാഹസികയത്നം തന്നെയാണു് അവൻ ചെയ്തതു്! പ്രസാദവരം മാത്രംകൊണ്ടാണു് ഇതെല്ലാം ജോവാക്കിം സാധിച്ചതെന്നു ആരും പറയുകയില്ല. ദൈവം നൽകിയ അനുഗ്രഹത്തോടു് ആത്മാൎത്ഥമായി സഹകരിച്ചുകൊണ്ടു സ്വശക്തിയിൻെറ അങ്ങേ അററംവരെ പ്രയോഗിച്ചു. അതുകൊണ്ടു് ജോവാക്കിം സുകൃതവാനായ ഒരു സന്യാസിയായി. വിശുദ്ധിയും നിത്യരക്ഷയും അലസന്മാൎക്കുള്ളതല്ല. അതിനു മനുഷ്യർ നന്നായി പ്രയത്നിക്കണം, ദൈവം നൽകുന്ന പരമ അനുഗ്രഹത്തോടു ഒട്ടിച്ചേൎന്നു നിന്നുകൊണ്ടു് സുകൃതശൃംഗത്തിലെത്തിച്ചേരുന്നതിനു ജോവാക്കിം കഷ്ടപ്പെട്ടു അദ്ധ്വാനിച്ചു. ക്രിസ്തുനാഥൻെറ തനിപ്പകൎപ്പായി തന്നെത്തന്നെ മാററാനാണു് അവൻെറ ഉദ്യമം. തൻെറ ഉഗ്രപ്രകൃതിയുടെ ദുഷ്പ്രവണതകളെ കടിഞ്ഞാണിട്ടു നിൎദ്ദയം പിടിച്ചമൎത്താൻ അവൻ മടിച്ചില്ല. ദുഷ്പ്രകൃതികളെ തിരുത്തുന്നതോടൊപ്പം സുകൃതാഭ്യാസങ്ങളിൽ തഴങ്ങിവന്നു. സ്വാൎത്ഥതാല്പൎയ്യങ്ങളെ പലപ്പോഴും വിഗണിച്ചിട്ടു മററുള്ളവരുടെ കാൎയ്യത്തിൽ എപ്പോഴും ശ്രദ്ധപതിപ്പിച്ചുകൊണ്ടിരുന്നു.

പലൎക്കും അത്ഭുതംതോന്നി. ഏതു ആവശ്യത്തിലും അവരുടെ സഹായത്തിനു ഓടിയെത്തുന്ന പതിവു് പുതിയതൊന്നുമല്ല. എന്നാൽ സന്മനസ്സും സന്തോഷവും മനോഹരനിറം പരത്തിയ പുഞ്ചിരിയും ആ വദനത്തിൽ പ്രതിഫലിച്ചുതുടങ്ങിയതു് ഒരു പുതിയ സംഗതിയായിരുന്നു. അതു മററുള്ളവരുടെ ശ്രദ്ധയെ ആകൎഷിച്ചു. വിശാലമനഃസ്ഥിതി അവൻെറ സ്വഭാവപ്രകൃതിയിൽ പെട്ടതാണു്. എന്നാൽ അനിഷ്ടകാൎയ്യങ്ങളുമായി വന്നലട്ടിയവരോടു് ഔദാൎയ്യവും മന്ദസ്മിതസ

മനചിതമായ ക്ഷമയും അവന്റെ സ്വഭാവത്തിൽ പെട്ടതല്ല. അവയൊക്കെ പുതിയ സമ്പാദ്യങ്ങളാണ്. അതിലാണ് അവർ അത്ഭുതപ്പെട്ടത്.

ഒരു ട്രാപ്പിസ്റ്റിനു ഒരിക്കലും 8 മണിക്കൂർ തുടർച്ച്യായി ഉറങ്ങാനൊക്കുകയില്ല. കൂടിയാൽ ആറോ ഏഴോ മണിക്കൂറാണ് ഉറക്കത്തിനു അനുവദിച്ചിട്ടുള്ളത്. അതും നിശ്ചിതസമയങ്ങളിൽ മാത്രം. എങ്കിലും കഠിനാദ്ധ്വാനവും ഉപവാസവും ഉള്ളതുകൊണ്ടു ഉറക്കം അവർക്കു അത്യാവശ്യമാണ്. എന്നാലും ആർക്കെങ്കിലും സുഖക്കേട് പിടിപെട്ടാൽ ഉറക്കമിളച്ചിരുന്നു ആ സഹോദരനെ പരിചരിക്കുന്നതു മിക്കപ്പോഴും ജോവാക്കിം ആയിരിക്കും. അയാളെയാണ് എല്ലാവർക്കും ഇഷ്ടം. ഉറക്കമിളക്കാൻതക്ക ആരോഗ്യവും ത്യാഗസന്നദ്ധതയും ഉള്ളതുകൊണ്ടു മാത്രമല്ല, രോഗിയെ പരിചരിക്കുന്നതിൽ അദ്ദേഹം പ്രദർശിപ്പിക്കുന്ന സൌമ്യതയും സന്തോഷവുംകൊണ്ടാണ്. രോഗിയുടെ എത്ര ദുശാഠ്യത്തിനും കോപത്തിന്റെയോ, ഈർഷ്യയുടെയോ നിഴൽപോലും ആ മുഖത്തു വ്യാപിപ്പിക്കുവാൻ കഴിയുകയില്ല. എല്ലാവരും വിസ്മയിക്കുകയാണ്. ആ മനുഷ്യനിൽ ഉണ്ടായ പരിവർത്തനത്തെപ്പററി ആ മനുഷ്യൻ ഇതരസന്യാസികൾക്കു ആദർശയോഗ്യനായി മാറിപ്പോയി.

ഒരു ട്രാപ്പിസ്റ്റ് ആബട്ട് തന്റെ സഭാത്ഥികളുടെ യോഗ്യതകളായി സ്വീകരിച്ചിരുന്നത് ഫ്രാൻസിസ് പി. ലെബഫെ എന്ന ഈശോസഭാ വൈദികന്റെ ഒരു പ്രാർത്ഥനയിലെ ആശയങ്ങളാണ്.

“യുദ്ധകവചങ്ങളണിഞ്ഞ, ചങ്കുറപ്പുള്ള യോദ്ധാക്കളെ എന്റെ പക്കലേക്കു അയക്കുക. നിങ്ങളുടെ കൂട്ടത്തിലെ ഏററവും സമർത്ഥന്മാരെ, യോഗ്യന്മാരെ

മാത്രമെ ഞാൻ സ്വീകരിക്കൂ. അവരെ മാത്രമേ, "എൻെറ മക്കളെ"യെന്നു വിളിച്ചുകൊണ്ട് ഞാൻ മാറോടു ചേർത്ത് ആശ്ലേഷിക്കൂ. ഭീരുക്കളെയും ബലഹീനന്മാരെയും ഭോഷന്മാരെയും ഒന്നും എനിക്കുവേണ്ട. സിംഹത്തെപ്പോലെയുള്ള ധീരഹൃദയവും കുട്ടികളെപ്പോലെയുള്ള നിഷ്കളങ്ക വിശ്വാസവും ഉള്ള പുരുഷന്മാർ—അവരെയാണ് എനിക്കാവശ്യം."

അങ്ങനെയുള്ള ഒരു മനുഷ്യനായിരുന്നു ബ്രദർ ജോവാക്കിം. അതുകൊണ്ടാണ് അവൻ അവസാനം കണ്ടുപിടിച്ചത് ട്രാപ്പിസ്റ്റ് ജീവിതം നിർജ്ജീവമായ ഒരു വസ്തുതയല്ല, സജീവമായ ഒരു വ്യക്തിത്വമാണ്; ഒരു ജീവിതരീതിയല്ല, സ്നേഹമാണ് എന്ന്.

ഈ സത്യനാദങ്ങളുടെ ആഗമനത്തോടെ അവൻെറ ഹൃദയം പിളർന്നുപോയി. അതിൽനിന്നു പൊങ്ങിയ നീരാവി കണ്ണുകളിൽ തട്ടി കാഴ്ചയെ തടഞ്ഞു. അതിനുശേഷം അവിടെനിന്നും ഹൃദയമുത്തുകളായി അതു നിലംപതിച്ചു.—ജോവാക്കിം കരഞ്ഞു! സാധാരണ കണ്ണുനീരല്ല അത്. കണ്ണുകളിൽനിന്നു മാത്രമല്ല അവയുടെ ഉല്പത്തി. ഹൃദയാഗാധത്തിൽനിന്നു പൊന്തി ഉയർന്നതാണതു. കാരണം, സ്നേഹംകൊണ്ടാണ് അവൻ കരയുന്നതു. ദൈവികനന്മയിൽ സംപ്രീതനായി, ട്രാപ്പിസ്റ്റ് ജീവിതത്തിൻെറ മഹിമാതിശയത്തിൽ ആകൃഷ്ടനായി, താൻ ദൈവത്തിനുവേണ്ടി വളരെയധികം ചെയ്യുവാനുണ്ട് എന്ന കാഴ്ചയിൽ ഭയചകിതനായി, ദൈവം തന്നോടു പ്രണയബദ്ധനാണ് എന്നുള്ള ദർശനത്തിൽ പരിഭ്രാന്തനായി, അവൻ ആകപ്പാടെ ഉലകിപ്പോയി. അവനു പ്രവർത്തിക്കാനുണ്ട്. ആത്മനാഥനുവേണ്ടി വളരെ കാര്യങ്ങൾ ചെയ്തുതീർക്കാനുണ്ട്. സ്നേഹത്തെ സ്നേഹംകൊണ്ടുതന്നെ വീട്ടണം. ദൈവത്തെപ്പോലും "കാ

ണിച്ചുകൊടുക്കണം!" അതാണ് അവൻെറ ഹൃദയം പിളരാനുള്ള കാരണം. സ്നേഹംകൊണ്ടതിൽ വലിയ പിളർപ്പുണ്ടായി. ജോവാക്കിം കരഞ്ഞു. ഹൃദയമുത്തുകൾ അടർന്നു താഴെ പതിച്ചു.

അതൊരിക്കൽ മാത്രമെ സംഭവിച്ചുള്ളുവെങ്കിൽ സാരമില്ലായിരുന്നു. വികാരങ്ങളുടെ സമ്മർദ്ദം ഹൃദയത്തിൽ ശക്തിപ്പെട്ടപ്പോഴാണ് മനുഷ്യൻ കരയുന്നത്. തലനരച്ച മാതാപിതാക്കൾ തങ്ങളുടെ മക്കൾ വൈദികപട്ടമേൽക്കുന്നതുകണ്ടുകൊണ്ടു കരഞ്ഞിട്ടുണ്ട്. ആ ഉന്നതപദവി തീർച്ചയായും ദുഃഖകാരണമല്ല. വൃദ്ധന്മാരും ചെറുപ്പക്കാരുമൊക്കെ കരയാറുണ്ട്. തങ്ങളുടെ കുഞ്ഞുമക്കളുടെ പ്രഥമദിവ്യകാരുണ്യ സ്വീകരണത്തിൽ നിർമ്മലരായ അവരിലേക്ക് 'അതിനിർമ്മലൻ' ആദ്യമായി എഴുന്നെള്ളുന്ന ആ സന്ദർഭം തീർച്ചയായും ദുഃഖകാരണമല്ല. ആ അപൂർവ്വാവസരങ്ങളുടെ ആസ്വാദ്യതയും ആനന്ദവും താങ്ങാൻ ഹൃദയത്തിനു ശക്തി പോരാതെ വരുമ്പോഴാണ് അശ്രുകണങ്ങളിലൂടെ ആ സന്തോഷം പുറത്തേക്കു ഒഴുകുന്നത്. അങ്ങനെയുള്ള കരച്ചിലാണ് ജോവാക്കിം പല പ്രാവശ്യം നടത്തിയത്. അതെ, ആനന്ദപ്രവാഹം ചിറപൊട്ടി പല പ്രാവശ്യം ഹൃദയത്തിൽനിന്നു പുറത്തേക്കു ഒഴുകി!

ഒരാണ്ടിൽ 29 പ്രാവശ്യം ഏതെങ്കിലും വൈദികൻ ആശ്രമദേവാലയത്തിൽ പ്രസംഗങ്ങൾ നടത്തണമെന്ന് സിസ്റ്റേർസിയൻ സഭക്കാർക്ക് പൊതുനിയമമുണ്ട്. ഗത്സെമനിയിൽ പ്രസംഗത്തിൻെറ പ്രാരംഭത്തിൽ മാതാവിനെ അഭിവാദ്യം ചെയ്തുകൊണ്ടാണ് തുടങ്ങാറുപതിവ്. മാതാവിനോടുള്ള പ്രത്യേകാദരത്തിൻെറ അടയാളമായിട്ടാണ് അങ്ങനെ ചെയ്യാറുള്ളത്. ആ അഭിവാദ്യം കേൾക്കുന്ന ഓരോ പ്രാവശ്യവും ജോവാക്കി

മിന്റെ കണ്ണുകൾ നിറയും. അശ്രുകണങ്ങൾ ധാരധാരയായി കവിൾത്തടങ്ങളിലൂടെ പ്രവഹിക്കും.

വലിയ നോമ്പിലെ വിശുദ്ധവാരത്തിൽ കർത്താവിന്റെ പീഡാനുഭവങ്ങളെ സംബന്ധിച്ചുള്ള ഏതെങ്കിലും പുസ്തകങ്ങളാണ് ഊട്ടുമുറിയിൽ വായിക്കാറുള്ളതു്. ചില സന്യാസികളുടെ വായന വെറും സാധാരണവും മററു ചിലരുടേതു ഹൃദയസ്പർശകവും ആയിരിക്കും. തണുത്തു മരവിച്ച നിർജ്ജീവമായ വായനയും ഉണർവ്വും ഉത്തേജനവും നൽകുന്ന പ്രബുദ്ധമായ വായനയും അവിടെ നടക്കാറുണ്ട്. എന്നാൽ ജോവാക്കിമിന് എല്ലാം ഒന്നുപോലെയാണ്. ക്രിസ്തുനാഥന്റെ പേരു കേൾക്കുമ്പോഴേക്കും അവൻ കരഞ്ഞുതുടങ്ങും.

ഓരോ മാസാദ്യഞായറാഴ്ചയും പ്രത്യേകഉപദേശങ്ങൾ നല്കുന്ന ദിനമാണ്. ഉപദേശകൻ പ്രസംഗമദ്ധ്യേ ക്രിസ്തുവിന്റെയും മറിയത്തിന്റെയും പേരുകൾ പറയുന്നതു കേൾക്കുമ്പോഴേക്കും അവന്റെ കണ്ണുകളിൽ നിന്നു ജലകണങ്ങൾ മുത്തുമണികൾപോലെ തുരുതുരെ അടർന്നുവീഴാൻ തുടങ്ങും.

എന്തിനാണ് അവൻ ഇങ്ങനെ കരയുന്നതു്? അതിന്റെ കാരണം ഇതാണ്. പ്രണയം! പ്രണയഭ്രാന്തു്!! ക്രിസ്തുവിനോടും മറിയത്തിനോടും ഉള്ള സ്നേഹം അവരെപ്പററിയുള്ള ഒരു നേരിയ സൂചന എവിടെ നിന്നെങ്കിലും കേട്ടാൽമതി. പ്രണയവികാരങ്ങൾ അവന്റെ ഹൃദയത്തെ സന്തോഷത്തിൽ ഇളക്കി മറിക്കും; അവൻ കരയും. അതേ, സ്നേഹിക്കുന്നവർക്ക് അറിഞ്ഞുകൂടൂ സ്നേഹത്തിന്റെ ശക്തി! ഉപരിപ്ലവ ബുദ്ധികളും മന്ദഭക്തിക്കാരുമായ നമുക്ക ദൈവികസ്നേഹത്തെപ്പററി ശരിയായഗ്രാഹ്യമില്ല. ആ ദൈവികസ്നേഹത്തിന്റെയും മാതൃസ്നേഹത്തിന്റെയും ഉള്ളിലേക്കൊന്നും നാമ

ത്തം എത്തിനോക്കിട്ടില്ല. ജോവാക്കിമിനെപ്പോലെ ഈശോയുടെയും മറിയത്തിന്റെയും ഹൃദയത്തെ നാം മനസ്സിലാക്കിട്ടില്ല.

എന്നാൽ അവൻ മ്ലാനവദനനായിരുന്നില്ല; എപ്പോഴും കരയാറുമില്ല. നല്ല തമാശകളും ഫലിതങ്ങളും ചിലപ്പോഴൊക്കെ പറയാറുണ്ട്. ഈ കാലത്താണ് അവനെ ആശ്രമത്തിലെ കാര്യവിചാരിപ്പുകാരനായി നിയമിച്ചതു്. കാര്യവിചാരിപ്പുകാരൻ എന്നു പറഞ്ഞാൽ ആശ്രമവസ്തുക്കളുടെ അന്വേഷണം, സാധനങ്ങളുടെ കൊടുക്കൽ വാങ്ങൽ തുടങ്ങിയ കാര്യങ്ങളുടെ ചുമതല വഹിക്കുന്ന ആളാണ്. തൽഫലമായി കച്ചവടക്കാരും കൃഷിക്കാരും, ജോലിക്കാരും ദല്ലാളികളും എല്ലാമായി ഇടപെടേണ്ടതായി വന്നുകൂടി. എന്നാൽ അവരിലാരും ഒരിക്കലും മ്ലാനവദനരായി ജോവാക്കിമിന്റെ അടുക്കൽനിന്നു പിരിഞ്ഞിട്ടില്ല. ഒരു വിശുദ്ധനോടു സംസാരിക്കുകയും പെരുമാറുകയും ചെയ്യുന്നതുപോലെയുള്ള പ്രതീതിയും സന്തോഷവുമാണ് അവർക്ക് എപ്പോഴും അനുഭവപ്പെട്ടിരുന്നതു്.

ഒരിക്കൽ ഒരു സംഭവമുണ്ടായി. ജോവാക്കിമിന്റെ വത്സലസഹോദരി സാറാ കോറിനാലി ഒരിക്കൽ അയാളെ സന്ദർശിച്ചു. ജോവാക്കിമിനു കുട്ടികളെ വളരെ താല്പര്യമായിരുന്നു, പ്രത്യേകിച്ചും അവളുടെ കുട്ടികളെ. സിസിലിയും മേരിയും അവളോടൊന്നിച്ചു അന്നു വന്നിട്ടുണ്ടു്. കുട്ടികളെ തമാശ പറഞ്ഞു് കുറെ നേരം സന്തോഷിപ്പിച്ചശേഷം അവരെ തനിയെ വിട്ടിട്ടു ജോവാക്കിം സഹോദരിയോടു സംസാരിക്കാൻ ആരംഭിച്ചു. സിസിലി വളരെ അടക്കവും ഒതുക്കവും ഉള്ള ഒരു നല്ല കുഞ്ഞായിരുന്നു. മേരിയുടെ പ്രകൃതി അതല്ല. അവൾ ജോവാക്കിമിന്റെ തനി സാമ്പിളാണ്. അവൾക്ക്

ഈ പെരുമാററം അത്രപിടിച്ചില്ല. പ്രതിഷേധമായി അവൾ ഓരോ വികൃതികൾ കാട്ടാൻ ആരംഭിച്ചു.

— ജോവാക്കിം ആകട്ടെ അവളുടെ അമ്മയാകട്ടെ അതു കണ്ടില്ല. സിസിലി അവളോടു വികൃതി കാണിക്കാതെ അടങ്ങിയിരിക്കുവാൻ ഉപദേശിക്കുന്നുണ്ടു്. അതൊന്നും മേരി വകവെച്ചില്ല. അവൾ വികൃതി മുറയ്ക്കു തുടന്നു. ഉടനെ സിസിലി ഒരു വിദ്യകാണിച്ചു. ഹന്നാൻ വെള്ളപ്പാത്രത്തിൽ കൈമുക്കിട്ടു് കുറെ വെള്ളംകോരി മേരിയുടെമേൽ തളിച്ചു. മേരിക്കതു സഹിച്ചില്ല. അവൾ ഉച്ചത്തിൽ നിലവിളിച്ചു. അപ്പോഴാണ് ജോവാക്കിമും കോറിനായും തിരിഞ്ഞു നോക്കുന്നതു്.

"എന്താണതു്?" ജോവാക്കിം മന്ദഹസിച്ചുകൊണ്ടു് ചോദിച്ചു. "സിസിലി, എന്താണതു്?" അമ്മ ചോദിച്ചു. സിസിലി കുറേക്കൂടി ഹന്നാൻ വെള്ളം കോരി അവളുടെമേൽ തളിച്ചുകൊണ്ടു പറയുകയാണ് "ഞാൻ അവളിൽ നിന്നു പിശാചിനെ ഇറക്കുകയാണ്" ജോവാക്കിം പൊട്ടിച്ചിരിച്ചുപോയി. അവൻ പിന്നീടു ആബെട്ടിനോടും മററു പലരോടും ആ കഥ പറഞ്ഞു ചിരിച്ചിട്ടുണ്ടു്.

അവന്റെ സഹോദരികളേയും അവരുടെ സന്ദർശനങ്ങളേയുംപററി പറഞ്ഞ കൂട്ടത്തിൽ ഒരുകാര്യം ഓർമ്മവരുന്നു. സെൻറ് ബർനാർഡിന്റെ ജീവചരിത്രത്തിൽ ഒരു സംഭവത്തെപ്പററി പറയുന്നുണ്ടു്. ക്ലെയർവാക്സിലെ ആ ആശ്രമ ശ്രേഷ്ഠൻ ഒരിക്കൽ തന്റെ സെക്രട്ടറിയെക്കൊണ്ടു് ഒരെഴുത്തു പറഞ്ഞു കൊടുത്തു എഴുതിക്കുകയായിരുന്നു. രണ്ടുപേരും പുറത്താണു് ഇരുന്നിരുന്നതു്. മഴ തകർത്തടിച്ചു പെയ്തുകൊണ്ടിരുന്നു. എന്നാൽ ഒരു തുള്ളി വെള്ളംപോലും ആ എഴുത്തിൽ

പതിച്ചില്ല. എന്തുകൊണ്ടാണ് ബെർനാർഡിന്റെ കാര്യത്തിൽ ദൈവം ആ അത്ഭുതം പ്രവർത്തിച്ചതു്? ദൈവത്തിന്റെ മുമ്പിൽ ബെർനാർഡ് എത്രയധികം വിശുദ്ധിയിൽ ഉയർന്ന ആളാണെന്നു കാണിക്കാനായിരിക്കുമോ?

എനിക്കും ഒരു കഥ പറയുവാനുണ്ട്. വേനൽക്കാലത്തിലെ ഒരു ചൂടുള്ള ദിവസം ജോവാക്കിമിന്റെ സഹോദരികളായ ക്ലാരയും കോറയുംകൂടി ഗത്സെമനിയിൽ വന്നു. കോറയുടെ കുഞ്ഞുമകൻ 'ലസ്സറു'മുണ്ട് അവളുടെ കൈയിൽ. ഒരു വലിയ സുഖക്കേടിൽനിന്നു അവൻ കഷ്ടിച്ചു സുഖപ്പെട്ടതേ ഉള്ളൂ. രണ്ടുപേരും ഉച്ചകഴിഞ്ഞാണു പുറപ്പെട്ടിരിക്കുന്നതു്. ആബട്ടിനെ കണ്ടു് അവരോടൊന്നിച്ചു യാത്രചെയ്യുവാനുള്ള അനുവാദവും വാങ്ങി ജോവാക്കിമും പുറപ്പെട്ടു അക്കൂട്ടത്തിൽ.

കോറയുടെ കൈയിൽ അവളുടെ കുഞ്ഞുമകനുമുണ്ട്. പെട്ടെന്നു മട്ടെല്ലാം മാറി. ആകാശം കറുത്തിരുണ്ടു. ഭയങ്കരമായ മഴയുടെ ലക്ഷണം കണ്ടുതുടങ്ങി. സഹോദരികളും ജോവാക്കിമും പരസ്പരം നോക്കി, അനന്തരം കുഞ്ഞിനെയും. അവർ വല്ലാതെ ഭയപ്പെട്ടു. മഴനനഞ്ഞാൽ ലസ്സറിനു മരണം നിശ്ചയമാണ്. അവന്റെ കഠിനസുഖക്കേട്ട് കഷ്ടിച്ചു ഭേദമായിട്ടേ ഉള്ളൂ. കാര്യഗൗരവം ജോവാക്കിമിനു മനസ്സിലായി. പതിവുപോലെ ഉദാസീനമായ മട്ടിൽ അവൻ അവരോടു പറഞ്ഞു. "വിഷമിക്കേണ്ട. കുഞ്ഞിനെ ഇങ്ങോട്ടുതന്നേച്ചു നിങ്ങൾ രണ്ടുപേരും ഓടിക്കോ. നിങ്ങൾ നനയാതിരിക്കുകയില്ല."

പരിഭ്രാന്തയായിത്തീർന്ന അമ്മ മടിച്ചു. അവൻ കുട്ടിയെ അവളുടെ കൈയിൽനിന്നെടുത്തശേഷം ആശ്രമത്തിലേക്ക് ചൂണ്ടിക്കൊണ്ടുപറഞ്ഞു. "ഓടിക്കോ

ളിൻ. ഞാറാം ലസ്സറും പുറകെ വന്നേക്കാം. അവൻ നനയുകയില്ല."

ആ സ്ത്രീകൾ ഓടി. ജോവാക്കിം പറഞ്ഞപോലെ അവർ രണ്ടുപേരും നല്ലതുപോലെ നനഞ്ഞു. ആശ്രമത്തിലെത്തിയശേഷം ഭയന്നു വിളറിയ മുഖത്തോടെ, ജോവാക്കിം കുഞ്ഞിനേയുംകൊണ്ടുവരുന്നുണ്ടോ എന്നു നോക്കി ജനാലയ്ക്കൽ അക്ഷമരായി നില്ക്കുകയാണ്. പത്തുമിനിട്ടായിട്ടും കാണുന്നില്ല. അവർ വല്ലാതെ ഭയപ്പെട്ടു. അല്പ്പശേഷം കുട്ടിയെയും എടുത്തുകൊണ്ടുള്ള ജോവാക്കിമിന്റെ ഉദാസീനമട്ടിലുള്ള വരവ് അവരുടെ ദൃഷ്ടിയിൽപ്പെട്ടു. ആ സാധുമാതാവ് വാവിട്ടുകരയുമെന്നുള്ള ശങ്കയായി. ജോവാക്കിം വളരെ മന്ദഗതിയിലാണ് നടപ്പ്. അതവന്റെ മനഃപ്പൂർവ്വമായിരുന്നു. അവസാനം അവൻ അടുത്തെത്തി. സംഭ്രമത്തോടെ കതക് തള്ളിത്തുറന്ന് ഒററച്ചാട്ടത്തിന അമ്മ ജോവാക്കിമിന്റെ അടുത്തെത്തി, കുട്ടിയെ തിരിച്ചെടുത്തു. ജോവാക്കിം ചിരിച്ചുകൊണ്ടു നില്ക്കുകയാണ്.

"എന്റെ കുഞ്ഞുമോനെ" അവൾ കുട്ടിയെ ആശ്ലേഷിച്ചു. എന്നാൽ പെട്ടന്നവൾ നിറുത്തി. കുട്ടിയുടെ ഉടുപ്പുകളെ സ്പർശിച്ചുനോക്കി. കുട്ടിയുടെ ദേഹം മുഴുവൻ സ്പർശിച്ചുനോക്കി. വീണ്ടും പരിശോധിച്ചു. സന്തോഷാതിരേകത്താൽ കരഞ്ഞുകൊണ്ടവൾ വിളിച്ചുപറഞ്ഞു. "ജാസ്സ്, അവൻ ഒട്ടും നനഞ്ഞിട്ടില്ലല്ലൊ!"

ജോവാക്കിം ചിരിച്ചുകൊണ്ടുപറഞ്ഞു. "നിങ്ങൾ സ്ത്രീകൾ എന്നെ ശല്യപ്പെടുത്തി. നിങ്ങൾക്ക വിശ്വാസം ഉണ്ടോ? തീർച്ചയായും അവൻ നനഞ്ഞിട്ടില്ല.

അവൻ നനയുകയില്ലെന്നു് നിങ്ങളോടു ഞാൻ പറഞ്ഞില്ലേ?"

അപ്പോഴാണു് ആ സ്ത്രീകൾ കണ്ടതു് ലസ്സറിനെപ്പോലെതന്നെ ജോവാക്കിമും ഒട്ടുംതന്നെ നനഞ്ഞിട്ടില്ലെന്നു്. അപ്പോഴാണു് അവർക്കു മനസ്സിലായതു് ഒരു അത്ഭുതമായിരുന്നു അവിടെ നടന്നതെന്നു്. കോറയുടെ അടുത്തുചെന്നിട്ടു ജോവാക്കിം പറഞ്ഞു. "ആ കുട്ടിയെ ഇങ്ങുതരിക. ഞാൻ അവനെ മഴനനയാതെ രക്ഷിച്ചു. നീ അവനെ ഇപ്പോൾ കണ്ണുനീരുകൊണ്ടു കളിപ്പിച്ചു!" അവൻ ചിരിച്ചുകളഞ്ഞു.



# XII

## ജോവാക്കിം ദൈവത്തേയും കാണിച്ചു കൊടുക്കുന്നു



മൗനം സഹനമായും, ഏകാന്തത ക്രൂരപീഡനമായും, വേല യാതനയായും, ഉപവാസവും പ്രാർത്ഥനയും മർദ്ദനമായും, സന്യാസജീവിതം തടങ്കൽവാസമായും പലർക്കും തോന്നിപ്പോകാറുണ്ട്. ട്രാപ്പിസ്റ്റു ജീവിതത്തെ ഒരു നിർജ്ജീവ വസ്തുതയായി കരുതുന്നവർക്ക് പ്രത്യേകിച്ചും. മനുഷ്യൻ വിവേചനാശക്തിയുള്ളവനായിരിക്കുന്നതുപോലെതന്നെ ഒരു സാമൂഹ്യജീവികൂടിയാണല്ലോ. ചിരിക്കുന്നതിനും സംസാരിക്കുന്നതിനും കഴിവും സ്വബുദ്ധിയുമുള്ള ഏകസൃഷ്ടി അവൻ മാത്രമാണ്. ദൈവംതന്നെ അരുളിച്ചെയ്തിട്ടുണ്ട് "മനുഷ്യൻ ഏകനായിരിക്കുന്നതു നല്ലതല്ലാ"യെന്ന്. എന്നിട്ടും ജോവാക്കിം ഏകനാണ്; അവൻ നിശബ്ദനാണ്. എന്താണിതിന്റെ കാരണം?

ജോവാക്കിം വെറുമൊരു സാധാരണക്കാരനാണ്. മററുള്ളവർക്ക് ഉള്ളതുപോലെയുള്ള മാനുഷിക താല്പര്യ

ങ്ങൾ എല്ലാം അവനുമുണ്ട്. വ്യക്തിത്വത്തെ സംരക്ഷിക്കുന്നതിനും, സന്താനങ്ങളിലൂടെ അതിനെ ശാശ്വതമായി പുലർത്തുന്നതിനും, കീർത്തിയും മഹത്വവുമാർജ്ജിച്ചു വിരാജിക്കുന്നതിനും ശക്തിയായ അഭിനിവേശം അവനിലുണ്ട്. എന്നിട്ടും അവയെയെല്ലാം അവൻ ഉപേക്ഷിച്ചു! എന്താണിതിന്റെ കാരണം?

പൊട്ടിച്ചിരിയും ബഹളവുംകൊണ്ട് സദാ മുഖരിതമായ ലോകത്തിന്റെ ഒച്ച, ആ നിശബ്ദജീവിതത്തിലൂടെ ചുഴഞ്ഞുകയറി അവന്റെ കർണ്ണപുടങ്ങളിൽ പലപ്പോഴും വന്നലച്ചിട്ടുണ്ട്. ലോകജീവിതത്തിലെ ആനന്ദാനുഭൂതികൾ വൈരാഗ്യപൂർണ്ണമായ ആ സന്യാസജീവിതത്തിന്റെനേരെ പലപ്പോഴും 'കൊഞ്ഞനം' കാട്ടിയിട്ടുണ്ട്. ട്രാപ്പിസ്റ്റു ജീവിതമൊക്കെ വെറും കിറുക്കും വിഡ്ഢിത്തവുമാണെന്ന് അവന്റെ ചെവിയിൽ മന്ത്രിച്ചിട്ടുണ്ട്. സന്യാസികൾ മുതുനരച്ച വൃദ്ധന്മാർക്കും പഴഞ്ചന്മാർക്കും ഉള്ള ഒരു പ്രസ്ഥാനമാണെന്നും, മിഥ്യാബോധവും ആകാശക്കോട്ടയുമായി ആ സുന്ദരജീവിതത്തെ തുലച്ചുകളയരുതെന്നും സ്വതസ്സിദ്ധമായ വശീകരണശക്തിയോടെ ലോകം അവനോടു ഉൽബോധിപ്പിച്ചിട്ടുണ്ട്. ലോകം, അനേകമാവർത്തി അവന്റെ മുമ്പിൽ "എന്തിനാണിത് ?" എന്ന ചോദ്യം ആനയിച്ചു. ഇതെല്ലാം വെറും പൊള്ളയാണെന്നും, 'മിണ്ടാമുനി'യായി അവിടെ കിടക്കുന്നതുകൊണ്ട് എന്തു ഗുണമാണ് ലോകത്തിനും സമസൃഷ്ടങ്ങൾക്കും അവനെക്കൊണ്ട് ഉണ്ടാകുവാൻ പോകുന്നതെന്നും ചോദിച്ചിട്ടുണ്ട്. ഒരു ട്രാപ്പിസ്റ്റ് ലോകത്തിന്റെ ദൃഷ്ടിയിൽ എന്താണ്? ഭൗതികലാഭത്തിന്റെ വലുപ്പംനോക്കി വിജയം നിശ്ചയിക്കുന്ന ലോകത്തിന്റെ ദൃഷ്ടിയിൽ അവരുടെ ജീവിതപരാജയം എത്ര ഭീമമാണ്.

ഇങ്ങനെ, ലോകത്തിന്റെ പ്രായോഗികതന്ത്രങ്ങളും യുക്തിവാദങ്ങളും അവനെ ഇട്ടലച്ചു. സുവിശേഷത്തിലെ വെളിപാടുകൾപോലും അവന്റെ സ്വാഭാവികാശയങ്ങളുടെ വെളിച്ചത്തിൽ അവനെ അത്ഭുതപ്പെടുത്തി. മനുഷ്യസംസർഗ്ഗത്തിൽനിന്ന് ഓടിയകന്ന് നിശബ്ദനായി ആശ്രമത്തിൽ ഇങ്ങനെ 'അടച്ചുമൂടി' ഇരിക്കുവാനുള്ള യാതൊരു നിർദ്ദേശവും സുവിശേഷത്തിൽ കണ്ടില്ല. പോരാ, ക്രിസ്തുനാഥൻതന്നെ പറഞ്ഞിട്ടുണ്ട് "നിങ്ങളുടെ സൽപ്രവൃത്തികൾ കണ്ട് മനുഷ്യർ സ്വർഗ്ഗസ്ഥനായ പിതാവിനെ മഹത്വപ്പെടുത്തുവാനായി നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിപ്പിക്കട്ടെ"യെന്ന്.

പിന്നെ എന്തിന്നു ജോവാക്കിം അവിടെ താമസിച്ചു! അവൻ ഒടുവിൽ തൃപ്തികരമായ സമാധാനം പറഞ്ഞു. വലിയ തത്വചിന്തകനും ദൈവശാസ്ത്രകാരനും ഒന്നുമല്ലെങ്കിലും യുക്തിയും പ്രായോഗികജ്ഞാനവുമുള്ള ഒരമേരിക്കനും സ്നേഹിക്കാൻ കഴിവുള്ള ഒരു കത്തോലിക്കനുമാണവൻ. ഒററ വാക്കിലാണ് ഈ പ്രശ്നങ്ങൾക്കെല്ലാംകൂടി അവൻ ഉത്തരം അവസാനം കണ്ടുപിടിച്ചത്. "ഈശോമിശിഹാ."

ഒരു മനുഷ്യനു സാധിക്കുന്നിടത്തോളം ക്രിസ്തുവിനെ അനുകരിച്ചുള്ള ഒരു ജീവിതമാണ് താൻ അവിടെ നയിക്കുന്നതെന്നു ജോവാക്കിം കണ്ടു. ഓശാന ഞായറാഴ്ചപോലെയുള്ള ശോഭനദിനങ്ങൾ അതിലില്ല. അതിന്നവനു മോഹവുമില്ല. എന്നാൽ ദുഃഖവെള്ളിയാഴ്ചയെ അവൻ ആഗ്രഹിച്ചു. അതവനു ലഭ്യമായി. ക്രിസ്തുനാഥനു പരസ്യജീവിതത്തിൽ ലഭിച്ച വിജയങ്ങളും ബഹുമാനങ്ങളും അവിടെ ഒരിക്കലും ലഭ്യമല്ല. എന്നാൽ അവിടത്തെ പീഡാനുഭവത്തിന്റെ ഓഹരിക്കായി അ

വൻ കൊതിച്ചു. അതവിടെ ലഭിച്ചു. ക്രിസ്തുവിൻെറ മുഴുവൻ ജീവിതത്തേയും അനുകരിക്കുക ശക്യമല്ല. അതുകൊണ്ടു് അവിടത്തെ മുപ്പതുകൊല്ലത്തെ അജ്ഞാതവാസവും മൂന്നു മണിക്കൂർ നേരത്തെ യാതനയുംകൊണ്ടവൻ തൃപ്തിപ്പെട്ടു.

ധ്യാനപരമായ അജ്ഞാതജീവിതത്തിൻെറ ശോഷത്വത്തെ കാണിച്ചുകൊണ്ടു് തന്നെ പരിഹസിച്ച ലോകത്തിനു ജോവാക്കിം ക്രിസ്തുവിനെ ചൂണ്ടിക്കാണിച്ചുകൊടുത്തു. മനുഷ്യൻെറ ബലഹീനമായ മർത്ത്യതയെ സ്വീകരിച്ചുകൊണ്ടു് ഭൂതലത്തിൽ അവതരിക്കുന്നതിൽപ്പരം ശോഷത്വം ദൈവത്തിനു പററാനുണ്ടോ? അവതരിച്ചിട്ടോ, അജ്ഞാതമായ നസ്രസ്സിൽ മുപ്പതുവർഷം ആരുമറിയാതെ ജീവിക്കുക. അതുംകഴിഞ്ഞു്, ഹൃദയം കടുത്ത ഒരുകൂട്ടം ജനങ്ങളെ പഠിപ്പിച്ചും അവർക്കുവേണ്ടി പ്രാർത്ഥിച്ചും യാചിച്ചും അത്ഭുതങ്ങൾ പ്രവർത്തിച്ചും മൂന്നുകൊല്ലം അവരുടെ ഇടയിൽ കഴിച്ചുകൂട്ടുക. അതിൻെറയെല്ലാം പ്രതിഫലമായി അദ്ദേഹം അവരാൽ ക്രൂശിതനായി മൃത്യുവടയുക. ഇതില്പരം ശോഷത്വം വേറെ ഏതാണുള്ളതു്! അവിടത്തെ ഭൗതികജീവിതംപോലെ ലോകത്തിൻെറ ദൃഷ്ടിയിൽ ഇത്ര ഭീമമായ പരാജയം വരിച്ചതായി മറെറന്തുണ്ടു്? ആ മുപ്പത്തിമൂന്നുകൊല്ലത്തെ കഠിനാധ്വാനത്തിനു എന്തു ഭൗതികലാഭമുണ്ടു്?

ജോവാക്കിം തനിക്കെതിരായി തൊടുത്തുവിട്ട ഓരോ ആക്ഷേപശരത്തേയും ക്രിസ്തുവിൻെറ പക്കലേക്കു തിരിച്ചുവിട്ടിട്ടു് അവിടത്തെ ജീവിതംകൊണ്ടു് അതിനെ തടുത്തു. ക്രിസ്തുവിൻെറ ഭൗതികശരീരത്തെപ്പററി ഇന്നുള്ളതുപോലെയുള്ള സമഗ്രമായ ജ്ഞാനം അന്നത്തെ ആളുകൾക്കില്ലായിരുന്നു. എന്നാലും ജോ

വാക്കിമിനു അറിയാമായിരുന്നു ക്രിസ്തുനാഥൻ അരുളിച്ചെയ്ത വാക്കുകളുടെ അർത്ഥം. "ഞാൻ മുന്തിരിത്തണ്ടും നിങ്ങൾ ശാഖകളുമാകുന്നു." ലോകത്തെയും ലോകത്തിന്റെ വഴികളെയും അവൻ മനസ്സിലാക്കിയിട്ടുണ്ട്. ആ മുന്തിരിത്തണ്ടിൽനിന്നു വളരെ ശിഖരങ്ങൾ ഒടിഞ്ഞും ഉണങ്ങിയും പോയിരിക്കുന്നു. വളരെ ആത്മാക്കൾ പാപച്ചെളിയിൽ മുങ്ങിക്കിടക്കുന്നു. അതുകൊണ്ടാണ് ഫലങ്ങളും ഇലകളുംകൊണ്ട് സമൃദ്ധമായ ഒരു ശിഖരമായി മുന്തിരിത്തണ്ടിനോടു ചേർന്നില്ക്കാൻ അവൻ ആഗ്രഹിച്ചതു്. അവനു പാപരഹിതമായി ജീവിക്കണം. സമുദായത്തെ ഗ്രസിച്ചിരിക്കുന്ന പാപമെന്താണെന്ന് അവനറിയാം. 36 കൊല്ലം സമുദായത്തിൽ ജീവിച്ച് അതൊക്കെ അവൻ കണ്ടറിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ്, പിശാചുക്കളെ ഓടിക്കാൻ സാധിക്കാതെ വിഷണ്ണന്മാരായിത്തീർന്ന അപ്പസ്തോലന്മാരോടു ക്രിസ്തുനാഥൻ പറഞ്ഞ വാക്കുകൾ വളരെ അർത്ഥവത്തായി ജോവാക്കിമിനു തോന്നിയതു്. "ഇങ്ങനെയുള്ള ദുഷ്ടാരൂപികളെ പ്രാർത്ഥനയും ഉപവാസവുംകൊണ്ടേ ബഹിഷ്കരിക്കുവാൻ കഴിയൂ." ഈ വാക്കുകളെ അനുസ്മരിച്ചുകൊണ്ട് അവൻ മനസ്സിലാക്കി, ദൈവത്തിന്റെ പ്ലാൻ അനുസരിച്ചുതന്നെയാണ് തന്റെ പോക്കെന്ന്. നിശബ്ദമായ ഏകാന്തതയിൽ താൻ ചെയ്യുന്ന ഈ ആദ്ധ്യാത്മിക സമരം, മഞ്ഞുകട്ടപോലെ ആത്മാക്കളെ ധവളീകരിക്കുന്നതിനും സൂര്യരശ്മിപോലെ പ്രകാശമാനമാക്കുന്നതിനും ലില്ലിപുഷ്പംപോലെ മനോഹരമാക്കുന്നതിനും ഉപകരിക്കട്ടെയെന്നവൻ ആശിച്ചു. പാപത്തിന്റെ ദുർവാസനകളെ ലോകാന്തരീക്ഷത്തിൽനിന്നു ഉച്ചാടനം ചെയ്യുന്നതിനുതകുന്ന സുകൃതസൗരഭ്യം എങ്ങും വ്യാപിപ്പിക്കുന്നതിന് അവൻ തീക്ഷ്ണമായി പ്രാർത്ഥിച്ചു.

തൻെറ ആശ്രമജീവിതത്തെപ്പററി പിന്നെയും പല ന്യായങ്ങളും ജോവാക്കിമിനു പറയാനുണ്ട്. സഭയുടെ ത്രിവിധ ഘടകങ്ങൾക്കായി, യുദ്ധം ചെയ്തുകൊണ്ടിരിക്കുന്ന വിഭാഗത്തിനും വിജയംവരിച്ചാനന്ദിക്കുന്ന വിഭാഗത്തിനും സഹനംവഴി സംശുദ്ധമാക്കപ്പെടുന്ന വിഭാഗത്തിനുംവേണ്ടി ആ ജീവിതസുകൃതങ്ങൾ സമ്പാദിച്ച് ഒന്നുപോലെ സഹായിക്കുന്നുവെന്നതാണ് അതിലൊന്ന്.

അങ്ങനെ, സന്യാസജീവിതത്തിൻെറ അർത്ഥം അവൻ മനസ്സിലാക്കി. ക്രിസ്തുനാഥനോടു ഏററവും അനുരൂപപ്പെട്ടവൻ പററിയ ഒരു ജീവിതാന്തസ്സിലാണു താനെന്നു വ്യക്തമായി കണ്ടപ്പോൾ അവനു വളരെ സന്തോഷമായി. പിശാചു ക്രിസ്തുവിനെ പരീക്ഷിച്ചില്ലേ! പിന്നെ എന്തിനു തന്നെ ഒഴിവാക്കണം? വിശുദ്ധലിഖിതങ്ങൾക്കു വിശുദ്ധലിഖിതങ്ങൾകൊണ്ടും ഉദാഹരണങ്ങൾക്കു ഉദാഹരണങ്ങൾകൊണ്ടും വാദത്തിനു പ്രതിവാദംകൊണ്ടും ക്രിസ്തുനാഥനെ അനുകരിച്ച് അവൻ സാത്താനു ഉത്തരം കൊടുത്തു. "ബഹുകാര്യവ്യഗ്രതയുള്ള മർത്താമാരുണ്ടെങ്കിൽ, പ്രേമാർദ്രതയോടെ ക്രിസ്തുവിൻെറ പാദാന്തികത്തിൽ ഇരുന്നു ശുശ്രൂഷിക്കുവാൻ മേരിമാരും വേണമെന്ന്." വിദ്യുത്ശക്തികൊണ്ട് ബൾബുകൾ പ്രകാശിക്കണമെങ്കിൽ ശക്തികേന്ദ്രം അതിൻെറ പിന്നിലുണ്ടായിരിക്കണം. മത്സ്യം പിടുത്തം ഫലപ്രദമാകണമെങ്കിൽ വല നെയ്തുകൊടുക്കാനും വഞ്ചി ഉണ്ടാക്കാനും വേറെ ആളുകൾവേണം. സുവിശേഷപ്രസംഗകന്മാരുടെ വാക്കുകൾക്കു ശക്തിയുണ്ടായിരിക്കുകയില്ല, പ്രാർത്ഥനാനിരതരായ വിശുദ്ധാത്മാക്കൾ അവർക്കു പിന്നിലില്ലെങ്കിൽ. ദൈവത്തെപ്പററി മനുഷ്യരെ പഠിപ്പിക്കുവാൻ പ്രബോധകന്മാർ

വേണമെങ്കിൽ, മനുഷ്യരെക്കുറിച്ചു ദൈവത്തോടു പറയുവാനും പ്രാർത്ഥനാനിരതരായ ആളുകൾവേണം. ഉത്ഥാനത്തിന്റെ വിജയത്തെ ആസ്വദിക്കണമെങ്കിൽ ക്രൂശിക്കലിന്റെ സഹനം അനുഭവിക്കാതെ കഴിയുകയില്ല. ക്രിസ്തു ജയിക്കണമെങ്കിൽ ധ്യാനനിരതരായ ഭക്താത്മാക്കൾ—ട്രാപ്പിസ്റ്റുകൾ വേണം.

ജോവാക്കിമിനെപ്പോലെ മാനവരാശിയെ വളരെ കുറച്ചുപേർമാത്രമെ സ്നേഹിച്ചിട്ടുള്ളു. അവൻ ഒരു വലിയ മനുഷ്യസ്നേഹിയായിരുന്നു. ഒരു വലിയ ദൈവസ്നേഹിയായിത്തീർന്നതാണതിന്റെ കാരണം. "നിങ്ങൾ പരസ്പരം സ്നേഹിക്കുവിൻ" ദിവ്യനാഥൻ അരുളിച്ചെയ്തു. സ്നേഹത്തിന്റെ പരമപ്രകടനമായ മരണംകൊണ്ട്—ജീവിതത്തിനായി മരിച്ചുകൊണ്ട് ആ കല്പനയെ അവൻ അക്ഷരംപ്രതി നിറവേററി. "തന്റെ സ്നേഹിതനുവേണ്ടി സ്വജീവനെ നൽകുന്നതിനെക്കാൾ വലിയ സ്നേഹമില്ല." ക്രിസ്തു പറഞ്ഞു. അതുകൊണ്ട് ആദ്യം ആ നിത്യസ്നേഹിതനുവേണ്ടിയും തുടർന്ന് ക്രിസ്തുവിന്റെ രക്തത്തിൽ ജനിച്ച മറെറല്ലാ സ്നേഹിതന്മാർക്കുവേണ്ടിയും അവൻ സ്വജീവനെ അർപ്പിച്ചു.

ഏററവും കൂടുതലായി ക്രിസ്തുവിനെ അറിയുകയും സ്നേഹിക്കുകയും ചെയ്യുവാൻ കഴിഞ്ഞിട്ടുള്ളവരിൽ ഒരാളാണ് ജോവാക്കിം. മര്യാദയും ക്ഷമയും ശാന്തതയും അഭ്യസിക്കണമെന്ന് അവനൊരിക്കലും തീരുമാനിച്ചിട്ടില്ല. ആത്മസംയമനം പരിശീലിച്ച് വിനീതനായി അച്ചടക്കത്തോടെ ജീവിക്കാനും അവൻ കരുതിയിട്ടില്ല. ഒരു പുണ്യവും സമ്പാദിക്കാൻ മനഃപൂർവ്വം അവൻ ശ്രമിച്ചിട്ടില്ല. എന്നാൽ എല്ലാത്തിലും ക്രിസ്തുവിനെ അനുകരിക്കുവാൻ അവൻ അഭിലഷിച്ചു; തീരുമാനിച്ചു, ബുദ്ധിമുട്ടി പരിശ്രമിച്ചു. കാലാന്തരത്തിൽ ക്രിസ്തുവി

നെപ്പോലെ കത്തണാർഭ്രന്നം ക്ഷമാലുവുമായിത്തീൎന്നു. വിനീതനും ഹൃദയശാന്തതയുള്ളവനമായി; ക്രിസ്തു വിനീതനും ഹൃദയശാന്തതയുള്ളവനമായിരുന്നതുകൊണ്ടുമാത്രം. ഒററവാക്കിൽ ജോവാക്കിം ക്രിസ്തുവിൽ ലയിച്ചു; ക്രിസ്തുവും അവനിൽ ലയിച്ചു. അതാണല്ലൊ ഉന്നതവിശുദ്ധി.

സൎവ്വനാഥൻ ബെത്ലഹമ്മിലെ തൊഴുക്കൂടിനെ സ്വീകരിച്ചെങ്കിൽ, ജോവാക്കിം ഗത്സെമ്മനിയിലെ ദാരിദ്ര്യത്തെ വരിച്ചു. അവിടന്നു ഒരു ആശാരിപ്പണിക്കാരനായി ജീവിച്ചെങ്കിൽ, ജോവാക്കിം ആശ്രമവയലിലെ ഒരു സാധാരണവേലക്കാരനായി. ക്രിസ്തു നസ്രസ്സിൽ അജ്ഞാതവാസം ചെയ്തെങ്കിൽ, ജോവാക്കിം ആശ്രമ ഭിത്തികൾക്കുള്ളിൽ തന്നെത്തന്നെ അടച്ചു. ജോലികൊണ്ട് ക്ഷീണിച്ച് തളൎന്ന് ഒരു കിണറിന്നു സമീപം ക്രിസ്തു ഇരുന്നെങ്കിൽ, ജോവാക്കിം വെയിലത്തു വിയൎത്തൊലിച്ചു വേലചെയ്തു. ഗത്സെമ്മനിയിലെ പൂങ്കാവനത്തിൽ യാതനകൊണ്ടു രക്തം വിയൎത്തു, ഗാഗുൽത്താമലമുകളിൽ ദൈവം കുരിശിൽ തൂങ്ങിമരിച്ചെങ്കിൽ, ഒരു യാഥാൎത്ഥ ട്രാപ്പിസ്റ്റായിത്തീൎന്ന് അവൻ ലോകത്തിനായി മരിക്കുന്നു.

1907-ൽ ജോവാക്കിമിന്നു ഒരു പുതിയ അനുഭവമുണ്ടായി. ദൈവത്തെ കാണിച്ചുകൊടുക്കാനുള്ള ഒരു പുതിയ അടവായിരുന്നു ഉടനെ അവൻ പ്രയോഗിച്ചു. ആ വൎഷാവസാനത്തോടെ ആരോഗ്യം ക്ഷയിച്ച് അവൻ രോഗിയായിത്തീൎന്നു. 22 കൊല്ലത്തെ പ്രബുദ്ധമായ ട്രാപ്പിസ്റ്റ് ജീവിതത്തിനശേഷം ആ ബലിഷ്ഠഗാത്രം കുറേശ്ശേ തകരാൻ തുടങ്ങി. Brights' Disease (കിഡ്നി സംബന്ധമായ ഒരു സുഖക്കേട്) അവനെ പിടികൂടി. ദൈവത്തെ കാണിച്ചുകൊടുക്കുവാനുള്ള

ഒരു പുതിയ മാറ്റം തന്റെ മുമ്പിൽ തുറന്നുകണ്ടപ്പോൾ അവനുണ്ടായ സന്തോഷം വാചാമഗോചരമായിരുന്നു.

സുഖക്കേടുകാൎക്കവേണ്ട എല്ലാ ആനുകൂല്യങ്ങളും ഒത്താശകളും ട്രാപ്പിസ്റ്റുനിയമം അനുവദിക്കുന്നുണ്ടു്. താമസിക്കുന്നതിനു പ്രത്യേക മുറികൾ; ഉപവാസവും ഉറക്കമൊഴിവും ഒന്നും അനുഷ്ഠിക്കേണ്ട. ഭക്ഷണത്തിനു മാംസവും മററും നല്കും. എന്നാൽ ഈ ആനുകൂല്യങ്ങളൊന്നും അവനുവേണ്ട. അവയെല്ലാം അവൻ നിരസിച്ചു. നിയമാനുസൃതമുള്ള സാധാരണ ജീവിതവും സാധാരണ ഭക്ഷണവുമാണു് രോഗചികിത്സക്കായി അവൻ തിരഞ്ഞെടുത്തതു്. ഈ സുഖക്കേടിനു പുറമെ മറെറാരു രോഗവുംകൂടി അവനെ ബാധിച്ചു. വിശുദ്ധന്മാൎക്കു സാധാരണ സംഭവിക്കാറുള്ളതുപോലെ അവന്റെ ഹൃദയം വികസിക്കാൻ തുടങ്ങി. ക്രിസ്തുനാഥനോടു അവൻ പ്രണയബദ്ധനാണല്ലോ. നിയമത്തിന്റെ നിൎദ്ദാക്ഷിണ്യമായ അനുഷ്ഠാനമാണു് ഇതിനു പ്രത്യൗഷധമായി അവൻ കൈക്കൊണ്ടതു്.

കിഡ്നി സംബന്ധിച്ചാണു് രോഗമെന്നു ഡോക്ടർ പറഞ്ഞപ്പോൾ അവൻ ചിരിച്ചുകളഞ്ഞു. ആ സുഖക്കേടിന്റെ പ്രകൃതത്തെപ്പററി അവനൊന്നും അറിഞ്ഞിരുന്നില്ല. എന്നാൽ ഹൃദയരോഗത്തെപ്പററി അവനു ശരിക്കറിയാം. അതവനെ സന്തോഷിപ്പിച്ചു. പ്രേമഭാജനങ്ങളായ ഈശോയോടും മറിയത്തോടും അടുത്തു ജീവിക്കുമ്പോൾ, രോഗത്തിനു അവനെ വ്യാകുലപ്പെടുത്തുവാൻ എങ്ങനെ കഴിയും? അൾത്താരയുടെ സമീപത്തു് അഞ്ജലിബദ്ധനായി മുട്ടിന്മേൽ നിന്നുകൊണ്ടു് ദിവ്യസക്രാരിയെനോക്കി അവൻ മന്ദഹസിക്കും. 'ദൈവത്തെ അവൻ കാണിച്ചുകൊടുക്കുന്നു'?— "നാഥാ, അവിടുന്നു ആ സുവൎണ്ണ പേടകത്തിനുള്ളിൽ ബ

ന്ധനസ്ഥനാണ്; ഞാൻ ഈ ആശ്രമഭിത്തികൾക്കുള്ളിലും. അപ്പത്തിന്റെയും വീഞ്ഞിന്റെയും സാദൃശ്യങ്ങളിൽ അവിടുന്നു മറഞ്ഞിരിക്കുന്നു; ഞാനാകട്ടെ ട്രാപ്പിസ്റ്റ് ജീവിതത്തിലും. ദൈവമായ അങ്ങു നിശബ്ദനായി അവിടെ പള്ളികൊള്ളുന്നു; ഞാൻ മൗനവ്രതം വരിച്ച ഒരു സന്യാസിയായി ജീവിക്കുന്നു. ലോകം അങ്ങയെ അവഗണിക്കുന്നു; അതു് എന്നെ നോക്കി ചിരിക്കുന്നു. എന്റെ ആത്മാവിന്റെ ആഹാരമായിരിക്കാൻവേണ്ടി അവിടുന്നു അപ്പത്തിൽ സ്ഥിതിചെയ്യുന്നു; അവിടുത്തെ ഹൃദയത്തെ പ്രീണിപ്പിക്കുവാൻവേണ്ടി ഈ ധൂമ്രവർണ്ണക്കുപ്പായം ഞാൻ ധരിച്ചിരിക്കുന്നു. ആത്മനാഥനായുള്ളോവേ, അവിടുന്നു എനിക്കുവേണ്ടി മരിച്ചു; പ്രാണനാഥാ, എന്റെ സ്നേഹമേ, ഞാൻ അങ്ങേക്കുവേണ്ടി ജീവിക്കുന്നു!"

ജോവാക്കിം വളരെ ആനന്ദഭരിതനാണ്. അതു ലോകത്തിനും നിഷ്പ്രയാസം കാണാവുന്നതാണ്. ലോകത്തിന്റെ പ്രമാണം ഇതാണ്. "ഇഷ്ടമുള്ളതെന്താണെന്നു അറിയുക. ഉടനെതന്നെ അതിനെ കരസ്ഥമാക്കുക." "ബുദ്ധിമുട്ടു വകവെയ്ക്കേണ്ട. വേണ്ടതെന്തോ അതിനെ ഉടനെ സ്വാധീനമാക്കിക്കൊൾക." ലോകത്തിന്റെ പ്രമാണം തന്നെയാണ് അവനും സ്വീകരിച്ചു പ്രയോഗിച്ചതു്. ജീവിതസുഖങ്ങളെ വലിച്ചെറിഞ്ഞുംവെച്ചു് അവനും പോയി ഒരു പ്രേമഭാജനത്തിന്റെ പുറകേ. അതു കരസ്ഥമാക്കിയശേഷമേ അവൻ അടങ്ങിയൊള്ളു.

എന്നാൽ ജോവാക്കിമിനു കിട്ടിയതു അവനൊരു നാളും നഷ്ടപ്പെടുകയുമില്ല. അവൻ ദൈവത്തെ കരസ്ഥമാക്കി! അവന്റെ ആത്മമിത്രവും പ്രണയഭാജനവും ആ അപരിമേയനാണ്. ദിവ്യകാരുണ്യത്തിന്റെ മുഖാ

വരണം ധരിച്ചാണ് ഗത്സെമ്മനിയിൽ അവിടുന്നു അവനോടൊന്നിച്ചു വസിച്ചിരുന്നതു്. സ്വർഗ്ഗത്തിൽ ആ മുഖാവരണമൊന്നുംകൂടാതെ അദ്ദേഹത്തെ അവനു സ്വന്തമായി ലഭിക്കും. അതുകൊണ്ടാണ് ലോകത്തിന്റെപോലും പ്രശംസയെ അവൻ സമാർജ്ജിച്ചുവെന്നു പറഞ്ഞതു്.

1907-ാം കാലം 1908-ലെ വസന്തത്തിലേക്കു കാലൂന്നി. ജോവാക്കിമിനു ഇപ്പോൾ 59 വയസ്സു പ്രായമുണ്ടു്. 23 കൊല്ലത്തെ സന്ന്യാസജീവിതവും സുഖക്കേടും പോരാഞ്ഞിട്ടു് തന്റെ പ്രേമാധിക്യത്തിന്റെ പുതിയപുതിയ തെളിവുകൾ ദൈവത്തെ കാണിച്ചുകൊടുക്കുവാൻ അവൻ വ്യഗ്രപ്പെടുകയാണ്. തന്റെ സിരാപടലങ്ങളിലൂടെ പ്രവഹിക്കുന്ന ചുടുരക്തത്തിലുള്ള പരമാണുവിന്റെപോലും ജീവതന്തുവിൽ ആ പ്രണയചൈതന്യം കാണിച്ചു കൊടുക്കുവാൻ. പതിനേഴും പതിനെട്ടും മണിക്കൂറുകളാണ് ഇപ്പോളവൻ ഓരോ ദിവസവും പണിയെടുക്കുന്നതു്. മററുള്ളവരുമൊന്നിച്ചു് ഉണരും, വായിക്കും, ധ്യാനിക്കും, പ്രാർത്ഥിക്കും, പണിയും. യാതൊരാവലാതിയും അതിനില്ലെന്നല്ല, ആകർഷകമായ ഒരു പുഞ്ചിരികൊണ്ട് അതിലുള്ള കരിള്ളുകളെയെല്ലാം പരദൃഷ്ടിയിൽനിന്നു ഒളിച്ചുവെയ്ക്കുകയും ചെയ്യും.

അമ്പതുനോയമ്പുകാലം സമാഗതമായി. ഒരു വീരസമരത്തിനുള്ള പദ്ധതിയെല്ലാം അവൻ കാലേകൂട്ടി ശരിപ്പെടുത്തി കാത്തിരിക്കുകയായിരുന്നു. നോയമ്പുകാലത്തിൽ കൂടുതലുള്ള പ്രാർത്ഥനയ്ക്കും പ്രായശ്ചിത്തത്തിനും വേലയ്ക്കുംപുറമെ ദിവസം ഒരുനേരംമാത്രം അവന് ആഹാരം മതിയെന്ന്! ഇതിനുമുമ്പു ചെയ്തുപോന്നതിൽനിന്നു അണുവിടപോലും വ്യതിചലിക്കാതെ

ഈ നോയമ്പുകാലവും അവനു കഴിച്ചുകൂട്ടണം. ആ "ദുഃഖത്തിന്റെ മനുഷ്യനോ"ട് എത്രമാത്രം അടുക്കാമെന്നു അവൻ പരീക്ഷിക്കുകയാണ്. തനിക്കുവേണ്ടി സർവ്വതും കയ്യാളിച്ച ക്രിസ്തുവിനു സർവ്വതും കൊടുക്കണം. എന്തെങ്കിലും പ്രത്യേക ത്യാഗപ്രവൃത്തികൾകൂടാതെയുള്ള ദിവസം തനിക്കു നഷ്ടപ്പെട്ടദിവസമായി അവൻ കരുതി. ആ 'കെൻറുക്കിയൻ വികാരാഗ്നി'യെ ഒന്നടങ്കം ആ വഴിക്കു അഴിച്ചുവിട്ടിരിക്കുകയാണ്. ഏതാനും ദിവസങ്ങൾ അങ്ങനെ മുമ്പോട്ടു നീങ്ങി. അധികാരികൾക്കു മനസ്സിലായി, ഈ നില തുടരാൻ അനുവദിച്ചാൽ തങ്ങളുടെ ആ 'അഗ്നിപർവ്വതം' പൊട്ടിത്തകർന്നുപോകുവാൻ അധികതാമസമില്ലെന്ന്. വൈമനസ്യത്തോടെയെങ്കിലും അവർ അവനു കർക്കശമായ ആജ്ഞ നൽകി, അതെല്ലാം നിറുത്തിവെച്ചിട്ട്, സുഖക്കേടുകാർക്കുള്ള മുറിയിൽ കട്ടിലിൽ സ്ഥലംപിടിച്ചുകൊള്ളുവാൻ.

അതു കേട്ടിട്ട് ജോവാക്കിം നിവർന്നുനിന്നു നെടുതായൊന്നു നിശ്വസിച്ചു. മന്ദഹസിക്കുന്നതിനു ശ്രമിച്ചുകൊണ്ട് ആജ്ഞ നൽകിയ അധികാരിയെ വന്ദിച്ച ശേഷം ഉടനെതന്നെ ദീനമുറിയിൽ പ്രവേശിച്ചു കട്ടിലിൽ കയറിക്കിടപ്പായി. ആ സാധുമനുഷ്യനെ ആ കല്പന എത്രമാത്രം ഇച്ഛാഭംഗപ്പെടുത്തിയെന്നു പറയേണ്ടതില്ലല്ലോ. ഏതായാലും ദൈവഹിതമെന്നു കരുതി സന്തോഷപൂർവ്വം സ്വീകരിച്ചുകൊണ്ട് മുറിയിൽ കടന്നു പറഞ്ഞു. "ഇപ്പോഴാണ് ദിവ്യനാഥാ ഞാൻ അങ്ങയെ എന്റെ സ്നേഹം കാണിച്ചു തരുന്നത്."

ലോകത്തിൽ വിജനസ്ഥലങ്ങൾ ധാരാളമുണ്ട്. ശ്മശാനസ്ഥലങ്ങളും ആതുരാലയങ്ങളും ആശുപത്രികളുമൊക്കെ അതിലുൾപ്പെടും. എന്നാൽ അതിലൊക്കെയും വിജനമാണ് ട്രാപ്പിസ്റ്റാശ്രമത്തിലെ ദീനമുറി.

അതിൽ അത്ഭുതം പ്രകടിപ്പിക്കുന്നവരുണ്ടാകാം. ആശ്രമത്തിനുള്ളിൽ മൗനവ്രതം കാത്തുകൊണ്ട് ഏകാന്തജീവിതം നയിക്കുന്ന സന്യാസികൾക്കു ദീനമുറിയിലെ ഏകാന്തത എങ്ങനെ അസഹ്യമാകും?

പൂർണ്ണമായ മൗനവ്രതം കാത്തുകൊണ്ടാണ് ഒരു ട്രാപ്പിസ്റ്റ് ജീവിക്കുന്നതെങ്കിലും അവനും ഇതരസന്യാസികളൊന്നിച്ചാണല്ലോ വസിക്കുന്നത്. സംസാരം ഒഴിച്ചുള്ള എല്ലാക്കാര്യത്തിലും അവനു മനുഷ്യസമ്പർക്കം ഉണ്ട്. പ്രാർത്ഥിക്കുന്നതും പണിയുന്നതും ഭക്ഷിക്കുന്നതുമെല്ലാം ഒന്നിച്ചാണ്. പക്ഷേ ഒരിക്കലും പരസ്പരം ഉരിയാടുകയില്ലായിരിക്കാം. എന്നാലും അവർ ആത്മമിത്രങ്ങളും തീരാസഖികളുമായി ഭവിക്കും. മണലാരണ്യത്തിലെ ഏകാന്തവാസിയായ ഒരു സന്യാസിയല്ല ഒരു ട്രാപ്പിസ്റ്റ്. ദൈവസേവനത്തിൽ പരസ്പരം മത്സരിക്കുന്ന ഒരു സംഘത്തിലാണവന്റെ സ്ഥാനം. അങ്ങനെയുള്ള ഒരു സന്യാസിയെ മറ്റുള്ളവരിൽനിന്നു വേർപെടുത്തി തനിയെ ഒരു മുറിയിലാക്കിയാലുള്ള ഏകാന്തത എത്ര ഭയങ്കരമാണ്. ദീനക്കട്ടിലിൽ കയറിക്കൊള്ളാൻ പറഞ്ഞപ്പോഴെ ജോവാക്കിമിനു മനസ്സിലായി തന്റെ ആത്മനാഥൻ ഗാഗുൽത്തായിൽ അനുഭവിച്ച ഏകാന്തതയാണ് ഇവിടെ തനിക്കും അനുഭവമെന്ന്. അവൻ പറഞ്ഞു. "ഇതും ദൈവത്തിനുവേണ്ടി."

30 ദിവസം അവൻ അവിടെ തനിച്ചു കിടന്നു, കൊന്തയും കുരിശിന്റെ വഴിയും ഒരു ദിവസവും മുടക്കംവരുത്തിയില്ല. ക്രിസ്തുനാഥനെ ഗാഗുൽത്താ ഗിരിമുകളിലും ഗെത്സെമനിയിലുംവെച്ച് അപ്പസ്തോലന്മാർ വിട്ടുപേക്ഷിച്ചുപോയതുപോലെ, ജോവാക്കിമിനെ ആ സന്യാസ സംഘം വേർപെടുത്തി. അവൻ അ

തോർത്തു ആഹ്ലാദിച്ചു. ആ സഹനവും ക്രിസ്തുനാഥനെ കാണിച്ചുകൊടുത്തു. ഇപ്പോഠം മുതൽ അവനിൽ ചില മാററങ്ങഠം കണ്ടുതുടങ്ങി. സ്വർഗ്ഗീയഭവനത്തിൽ എത്തിച്ചേരുന്നതിനുള്ള 'ജ്വരം' അവനിൽ ശക്തിപ്പെട്ടു.

ഒരു ഫ്ളാപ്പിസ്റ്റിന്റെ മരണം ഭീകരമല്ല. എന്താണതിന്റെ കാരണമെന്നോ? അതാണ് അവരുടെ സകല പ്രവർത്തനങ്ങളുടെയും ഏകലക്ഷ്യവും നിത്യജീവിതത്തിന്റെ തുടക്കവും ദൈവസവിധത്തിലേക്ക കടന്നുചെല്ലാനുള്ള കവാടവും. "മകനെ വരിക" ക്രിസ്തുനാഥന്റെ ആ മധുരസന്ദേശവും വഹിച്ചുകൊണ്ട് സമാഗതനാകുന്ന ആ ദൂതനാണ് മരണം. പിന്നെ എന്തിനു ഭയപ്പെടണം. അവൻ ദൈവത്തിനുവേണ്ടി ജീവിച്ചു. മരണം ദൈവത്തെ അവനു നൽകും. മരണം അന്ധകാരമല്ല, പ്രഭാതത്തിന്റെ ഉദയമാണ്! ആ പടിവാതലിനെ നോക്കിപ്പാർത്തുകൊണ്ട് എത്ര ദൂരമാണ് ഈ ഭൂതലത്തിലൂടെ കഷ്ടപ്പെട്ടു യാത്രചെയ്തത്. ഒടുവിൽ അതവനു ദൃശ്യമായി. വിശ്വാസത്തിന്റെ ശക്തിയുള്ള കണ്ണാടിയിലൂടെ പോലും ദൈവത്തെ അപൂർണ്ണമായിട്ടേ ദർശിക്കുവാൻ കഴിയൂ. ദൈവത്തിനും അവനും മദ്ധ്യത്തിലുണ്ടായിരുന്ന ആ തിരശ്ശീല ഇതാ മാററാൻ പോകുന്നു!

കഷ്ടപ്പെട്ട ജീവിതത്തിന്റെ അന്ത്യം സൗഭാഗ്യകരമായ ഒരു മരണമായിരിക്കുമെന്നു ചിലർ പറയാറുണ്ട്. ജോവാക്കിമിന്റെ ജീവിതം വളരെ ക്ലേശബഹുലമായതുകൊണ്ടായിരിക്കാം ഏററവും സൗഭാഗ്യകരവും ശാന്തവുമായ ഒരു മരണം അവനു ലഭിച്ചത്. 1908 ഏപ്രിൽ 13-ാം തിയ്യതി ആ പ്രണയഭ്രാന്തന്റെ

ആത്മാവു് പ്രേമഭാജനത്തിന്റെ നിത്യമണിയറയിലേക്കു പറന്നുപോയി. ശാന്തസുന്ദരമായ ഒരു മന്ദസ്മിതം ചുററും നിൽക്കുന്നവർക്കു സമ്മാനിച്ചുകൊണ്ടു്, അതാ ആ 'അഗ്നിപർവ്വതം' നിശ്ചേഷ്ടമായി കിടക്കുന്നു.

അവസാനം അവൻ "ദൈവത്തെയും കാണിച്ചുകൊടുത്തു." ഇരുപത്തിമൂന്നു കൊല്ലം വേണ്ടിവന്നെങ്കിലും ഒടുവിൽ അവൻ വിജയിയായി. അന്ത്യസമയത്തു് ആ വദനത്തിൽ കളിയാടിയ മന്ദഹാസം വ്ഴി തന്റെ വിജയവാർത്തയെ അവൻ ലോകത്തോടു പ്രഘോഷിക്കുകയായിരിക്കുമോ? അല്ലെങ്കിൽ ക്രിസ്തുനാഥൻ ഫലിതരസത്തോടെ "എന്റെ വികൃതിക്കുട്ടാ, വരിക. നീ തന്നെ ജയിച്ചിരിക്കുന്നു. ഇനി എന്റെ മുറയാണു്, വരിക" എന്നു സഹർഷം സ്വാഗതം ചെയ്തു കേട്ടപ്പോളുണ്ടായ പുഞ്ചിരിയായിരിക്കുമോ?



# XIII

## ദൈവം 'കാണിച്ചുകൊടുക്കുന്നു'

ബ്ര. മേരി ജോവാക്കിം ഏപ്രിൽ 30-ാം തിയതി വ്യാഴാഴ്ച മരിച്ചു; മെയ് ഒന്നാം തിയതി വെള്ളിയാഴ്ച സംസ്കരിക്കപ്പെട്ടു. ട്രാപ്പിസ്റ്റുകാർ മരിച്ചവരെക്കുറിച്ചു കരയാറില്ല. എന്തിനാണ് അവർ കരയുന്നത്. ദൈവത്തെ പ്രാപിക്കുവാൻ മനുഷ്യരിൽ ആർക്കെങ്കിലും സാധിക്കുമെങ്കിൽ, തീർച്ചയായും അവർക്കാണ് അതു കഴിയുന്നത്. ദൈവത്തിനുവേണ്ടി മാത്രമാണ് അവരുടെ ജീവിതം. മരണം ദൈവസവിധത്തിലേക്കു അവരെ കടത്തിവിടുന്ന കവാടമാണ്. പിന്നെ എന്തിനാണ് മരണത്തെക്കുറിച്ചു സങ്കടപ്പെടുന്നത് അവർ. നേരെമറിച്ച് സന്തോഷിക്കുകയാണ് ചെയ്യേണ്ടത്.

കാര്യമൊക്കെ ശരിയാണ്. പക്ഷേ കണ്ണീർതുള്ളികൾ പലടത്തുനിന്നും തറയിൽവീണു. എല്ലാ ട്രാപ്പിസ്റ്റുകളുടെ മരണത്തിലും സംസ്കാരത്തിലും ഇങ്ങനെ കണ്ണുനീരൊഴുകാറുണ്ട്. ഒന്നിച്ചു ജീവിച്ചിരുന്നവരല്ലെ,

അതു വാസ്തവമാണ്. ഒരിക്കലും പരസ്പരം സംസാരിച്ചിട്ടില്ലെങ്കിലും അവർ തമ്മിലുള്ള സ്നേഹം അസാധാരണമാണ്. ഇതുപോലെ ദൃഢമായ സ്നേഹബന്ധം ഒരിടത്തും കാണുന്നില്ല. മററാരുമായി അവർക്ക് സമ്പർക്കമില്ല, എന്നും ഒന്നിച്ച് ഒരേ ജോലിയാണ് ചെയ്യാറുള്ളത്. ആദ്യംമുതൽ അവസാനംവരെ ഒരേലക്ഷ്യവും പരിപൂർണ്ണതയും ലാക്കാക്കിയാണ് അവർ പരിശ്രമിക്കുന്നത്. ഇതൊക്കെയായിരിക്കാം അവരുടെ ഹൃദയങ്ങളെ സ്നേഹബന്ധത്തിൽ ഇത്രയധികം അടുപ്പിക്കുന്നത്. പിന്നെ വേറൊന്നുകൂടിയുണ്ട്. മനുഷ്യൻ മനുഷ്യനെ എങ്ങനെയായാലും എവിടെയായാലും സ്നേഹിച്ചുപോകും. എന്നാൽ വെറും സാധാരണ മനുഷ്യസ്നേഹമല്ല ഇവരുടെ ഇടയിലുള്ളത്. സ്നേഹിതന്മാർ തമ്മിലും സഹോദരന്മാർ തമ്മിലും ഉള്ളതുപോലെയൊന്നുമല്ല അത്. അതിലൊക്കെ ദൃഢവും ആത്മാർത്ഥവുമാണ്, ദൈവസ്നേഹത്തിലാണല്ലോ ആ സ്നേഹം കെട്ടിപ്പടുത്തിരിക്കുന്നത്. അതായിരിക്കാം അതിന്റെ കാരണം. അല്ലെങ്കിൽ ക്രിസ്തുവിന്റെ മൗതികശരീരത്തിലെ അവയവങ്ങൾ തമ്മിലുള്ള യഥാർത്ഥ ഒന്നിപ്പും സഹകരണവും അവിടെ പ്രത്യക്ഷപ്പെടുന്നതായിരിക്കാം. എന്തായാലും മരണത്തിൽ കരയാറില്ലെങ്കിലും അശ്രുധാരാപ്രവാഹം തീർച്ചയാണ്. ജോവാക്കിമിന്റെ മരണം വലിയ അശ്രുധാരാപ്രവാഹത്തെ ഉളവാക്കി. അവന്റെ വിയോഗം അവരെ വളരെയധികം സ്പർശിച്ചു.

മൃതദേഹത്തെ യഥാവിധി ഒരുക്കി, ശവമഞ്ചത്തിൽ കിടത്തി പള്ളിയിൽ കൊണ്ടുവന്നു. കത്തിച്ച തിരികൾ തലയ്ക്കലും കാല്ക്കലും വെച്ചിട്ടുണ്ട്. കാരണം ആ മൃതദേഹം ഒരു പൂജ്യാവശിഷ്ടമാണ്. ഇടമുറിയാതെ രണ്ടു സന്യാസികൾവീതം അവിടെ സങ്കീർത്തനം ചൊ

ച്ചുകൊണ്ടിരുന്നു. ഒരു സന്യാസി മരിക്കുമ്പോൾമുതൽ ശവസംസ്കാരത്തിനുള്ള ആഘോഷമായ ദിവ്യബലി തുടങ്ങുന്നതുവരെ അരമണിക്കൂർവീതം തുടർച്ചയായി ഈരണ്ടു സന്യാസികൾ വന്നു സങ്കീർത്തനം പാടും. ദാവീദിന്റെ ഹൃദയസ്പർശകങ്ങളായ സങ്കീർത്തനങ്ങളാണ്, സന്യാസവസ്ത്രങ്ങൾ ധരിച്ചുനിന്നുകൊണ്ട് അവർ ആലപിക്കുന്നത്.

വെള്ളിയാഴ്ച രാവിലെ ഒപ്പീസും ആഘോഷമായ ദിവ്യബലിയും കഴിഞ്ഞുശേഷം സന്യാസസംഘം പ്രദക്ഷിണമായി മൃതദേഹത്തെ ശവകുടീരത്തിലേക്കു വഹിച്ചുകൊണ്ടുപോയി. കരിങ്കല്ലിനെപ്പോലും കരയിക്കുവാൻ പോരുന്ന കരുണാർദ്രമായ സ്വരത്തിൽ ദിവ്യകീർത്തനങ്ങൾ നിറഞ്ഞ കണ്ണുകളോടെ അവർ പാടിക്കൊണ്ടിരുന്നു. മൃതദേഹത്തെ ധൂപനം ചെയ്തശേഷം ശവകുടീരത്തിന്റെ മുകളിൽ ഒരു കുരിശും വെച്ചു. "കർത്താവേ, കരുണയായിരിക്കേണമെ" അവർ മൂന്നുവട്ടം ആവർത്തിച്ചുപാടി.

അവസാനത്തെ തൂമ്പാമണ്ണുംകൂടി ശവകുടീരത്തിൽ വീണുകഴിഞ്ഞപ്പോൾ എല്ലാം അവസാനിച്ചുപോലെ തോന്നി. എന്നാൽ ശവക്കുഴികൊണ്ട് അവസാനിക്കുന്ന ഒന്നായിരുന്നില്ല അത്. ദൈവം അവനെ അവിടംകൊണ്ടു വിട്ടില്ല. ദൈവത്തെ 'കാണിച്ചുകൊടുത്തവനല്ലേ'! അവനെ 'കാണിച്ചുകൊടുക്കാതെ' ദൈവം വിടുമോ!! രണ്ടുമാസം കഴിഞ്ഞില്ല, ഒരെഴുത്തു ആശ്രമശ്രേഷ്ഠനു കിട്ടി. ജോവാക്കിമിനെ നേരത്തെ പരിചയമുള്ള ഒരു മാന്യൻ അയച്ചതായിരുന്നു ആ കത്ത്. ആശ്രമത്തിൽ കാര്യവിചാരിപ്പുകാരനായിരുന്നകാലത്ത് അദ്ദേഹത്തിന്റെ വിശുദ്ധിയേയും ദൈവസ്നേഹത്തേയും അയാൾ നേരിട്ടുകണ്ടു മനസ്സിലാക്കിയിരുന്നു. അദ്ദേഹം

മരിച്ചെന്നു കേട്ടപ്പോഴേ അയാൾ പ്രാൎത്ഥന തുടങ്ങി. ജോവാക്കിമിന്റെ ബഹുമാനാൎത്ഥം ഒരു നൊവേന ഏത്തിച്ചുകൊണ്ട് ഏതോ കാൎയ്യത്തിനായി പ്രാൎത്ഥിച്ചു. അത്ഭുതമേ, നൊവേനയുടെ അവസാനദിവസംതന്നെ അയാൾക്കു കാൎയ്യം സാധിച്ചു! ദൈവം ജോവാക്കിമിനെ കാണിച്ചുകൊടുക്കാൻ ആരംഭിച്ചിട്ടേയുള്ളു.

ജോവാക്കിം മരിച്ചിട്ടു 32 കൊല്ലം കഴിഞ്ഞു. ഈ 32 കൊല്ലവും അദ്ദേഹത്തെക്കൊണ്ട് അത്ഭുതകരമായി കാൎയ്യം സാധിക്കാതെ ആൎക്കും പിന്തിരിയേണ്ടിവന്നിട്ടില്ല. ഒരാളെപോലും അവൻ ഇച്ഛാഭംഗപ്പെടുത്തിയിട്ടില്ല.

1939-ൽ ഒരു സംഭവമുണ്ടായി. ഒരു കന്യാസ്ത്രീ വളരെക്കാലത്തെ സന്യാസജീവിതത്തിനുശേഷം സന്യാസാതൃപ്തിയും ഭക്തിചൈതന്യവും നഷ്ടപ്പെട്ടതുപോലെ കാണപ്പെട്ടു. ലോകത്തിലേക്കു വഴുതിവീണുപോയേക്കുമെന്നുള്ളിടംവരെയായി. ജീവിതാശപോലും നഷ്ടപ്പെട്ടു. അപ്പോഴാണ് ജോവാക്കിമിന്റെ കാൎയ്യം അവളോൎത്തു്. ഏപ്രിൽമാസത്തിലെ അദ്ദേഹത്തിന്റെ ചരമവാൎഷികദിനമായിരുന്നു അന്നു. കാൎയ്യമൊന്നും അവൾ വിശദമായി പറഞ്ഞില്ല. "തന്നെ രക്ഷിക്കണേ" യെന്നുമാത്രം പറഞ്ഞുകൊണ്ട് അവൾ അദ്ദേഹത്തെ ശരണം പ്രാപിച്ചു.

രാത്രി കിടന്നിട്ട് അവൾക്കു ഉറക്കം വരുന്നില്ല. പ്രാൎത്ഥിക്കാനോ, ചിന്തിക്കാനോ ഉറങ്ങാനോ ഒന്നും കഴിയാതെ അവൾ വിഷമിച്ചു. പെട്ടെന്ന് അവളുടെ ഹൃദയത്തിൽ ഒരു മുന്തിരിവള്ളി ശിഖരങ്ങളോടുകൂടി പ്രത്യക്ഷപ്പെട്ടു. ആ ശിഖരങ്ങളിൽ ചിലതു് തഴച്ചു വളൎന്ന് ഫലഭാരംകൊണ്ടു വഴങ്ങിക്കിടക്കുന്നു. മററു ചിലതു ഒടിഞ്ഞു് ഉണങ്ങാൻതുടങ്ങിയിരുന്നു. വേറെ

ചിലതാകട്ടെ മുഴുവനായിട്ടു ഉണങ്ങിയും കാണപ്പെട്ടു. കാര്യമൊന്നും മനസ്സിലാകാതെ ഒരുനിമിഷം അവൾ വിഷണ്ണയായി കിടന്നു. പെട്ടെന്ന് ഒരു വെളിപാടാലെന്നപോലെ അതിലന്തർഭവിച്ചിരുന്ന അർത്ഥം അവൾക്കു വ്യക്തമായി. തന്റെ ജീവിതത്തിന്റെ ഉദ്ദേശ്യവും ക്രിസ്തുവിന്റെ മൗതികശരീരത്തിലെ തന്റെ സ്ഥാനവും സ്ഥിതിയും അവൾക്കു മനസ്സിലായി. എഴുന്നേററു മുട്ടിന്മേൽനിന്നുകൊണ്ട് കണ്ണുനീരോട് തന്നെ രക്ഷിച്ച ജോവാക്കിമിന് അവൾ നന്ദി പ്രകടിപ്പിച്ചു.

ജോവാക്കിമിനോടു സീമാതീതമായ ഭക്ത്യാദരവുകൾ ഉള്ളവർ ധാരാളമുണ്ട്. അവരിലൊരാളാണ് പ്രിയപ്പെട്ട സഹോദരി കോറ. അവളുടെ കുട്ടിയെയാണ് മഴ നനയ്ക്കാതെ അത്ഭുതം പ്രവർത്തിച്ച് അദ്ദേഹം രക്ഷിച്ചത്. അവൾ കൂടെക്കൂടെ ഗത് സെമനിയിൽ വന്നദ്ദേഹത്തെ സന്ദർശിക്കാറും അദ്ദേഹം കൂടെക്കൂടെ അവൾക്കു എഴുതാറുമുണ്ടായിരുന്നു. ജോവാക്കിം വിശുദ്ധനായി ഇപ്പോൾ സ്വർഗ്ഗത്തിലാണെന്നുള്ളതിൽ അവൾക്കു യാതൊരു സംശയവുമില്ല. തന്റെ മദ്ധ്യസ്ഥതയെയും സഹായശക്തിയെയും അവൾ ആവശ്യപ്പെടാൻ തുടങ്ങി. സ്കൂളിൽ പോകുന്ന തന്റെ കുട്ടികളെ നോക്കേണ്ട ജോലി ആദ്യമായി അദ്ദേഹത്തെ ഏല്പിച്ചുകൊടുത്തു. ആപത്തൊന്നും നേരിടാതെ, മഴനനയ്ക്കാതെ ജോവാക്കിം അവരെ കാത്തു സൂക്ഷിച്ചുകൊള്ളണം. പ്രിയപ്പെട്ട സഹോദരിയുടെ നിർദ്ദേശമല്ലേ, ചെയ്യാതിരിക്കാമോ. അക്ഷരംപ്രതി അദ്ദേഹം അതു ചെയ്തുകൊടുത്തു. ഒഴിയാതടങ്ങൾ ജലപ്രളയത്തിലായ അവസരങ്ങളുണ്ട്, ശക്തിയായ മഴ തുടർച്ചയായി പെയ്ത സന്ദർഭങ്ങളുണ്ട്. എന്നാൽ അവളുടെ കുഞ്ഞുങ്ങൾ

ഒരിക്കൽപോലും മഴ നനഞ്ഞിട്ടില്ലെന്ന് അവരും പ്രസ്താവിക്കുന്നു.

അതിലതിശയമൊന്നുമില്ല. സ്നേഹത്തിനു സ്നേഹവും സഹനത്തിനു സഹനവും ക്രൂശിക്കലിനു ക്രൂശിക്കലും കൊണ്ട് ദൈവത്തെ 'കാണിച്ചുകൊടുത്ത' അവിടുന്നു കേൾക്കാതിരിക്കുമോ? തനിക്കുവേണ്ടി ലോകത്തിനായി മരിച്ച് ജീവിക്കുകയും തന്റെ വരപ്രസാദത്തോടു സഹകരിച്ച് ആത്മാന്തയത്നംചെയ്ത് ആ 'പ്രതികാരാഗ്നിയെ' സുകൃതാസക്തിയാക്കി പകർത്തുകയും ചെയ്തവനെ ദൈവത്തിനു എത്രയോ പ്രിയമായിരിക്കും!

ജോവാക്കിം ജീവിച്ചിരുന്ന ആ കാലഘട്ടത്തിൽ തന്നെയാണ് റോബർട്ട് ലൂയി സ്റ്റീവൻസണിന്റെ ഗ്രന്ഥംമുഖേന ലോകം മറെറാരു വിശുദ്ധനെക്കുറിച്ചു അറിഞ്ഞു അത്ഭുതപ്പെട്ടതു. അതായതു് മൊളോക്കോയിലെ ഡാമിയനെക്കുറിച്ച്. പുറംതള്ളപ്പെട്ട കുഷ്ഠരോഗികളുടെ ഇടയിൽ കൂദാശകളെയും ദിവ്യബലിയേയും പരികർമ്മം ചെയ്തുകൊണ്ട് അവരുടെ ആത്മാക്കളെ രക്ഷിക്കുന്നതിനായി ആത്മാർപ്പണം ചെയ്ത ആ വീര സുകൃതിയെപ്പററി സ്റ്റീവൻസൺ ലോകത്തെ അറിയിച്ചു. ദൈവത്തിന്റെ ആ പുരോഹിതന്റെ മുമ്പിൽ ലോകം തലനമിക്കുകതന്നെചെയ്തു.

ജോവാക്കിം അതിൽ ഒരുപടികൂടി മുമ്പോട്ടുപോയിയെന്നാണ് എനിക്കു പറയുവാനുള്ളതു്. അതിനു കാരണം പറയാം.

മനുഷ്യസമ്പർക്കത്തിൽനിന്നു വളരെ അകലെയായി പസഫിക് സമുദ്രത്തിൽ ഉള്ള ഒരു ദ്വീപാണ്, ഹതഭാഗ്യരായ കുഷ്ഠരോഗികളെ തള്ളിവിടുന്ന ആ സ്ഥലം. സമുദായം പുറംതള്ളിയ മനുഷ്യജീവികളെ പരിചരി

ക്കാനാണ് ഡാമിയൻ അവിടെ പോയത്. അവരുടെ ഇടയിൽ ജീവിച്ച് ഒടുവിൽ കുഷ്ഠരോഗത്തിനു ഇരയായി ഡാമിയൻ അവിടെ കിടന്നു മരിച്ചു. അങ്ങനെ മൊളോക്കായിക്ക് ഒരു വിശുദ്ധനെ കിട്ടി. ഈ വീരപുരുഷന്റെ ഓർമ്മയെ മനുഷ്യർ മറക്കാൻ തുടങ്ങിയപ്പോളാണ്, ആ വൈദികന്റെ ധൈര്യത്തെയും നിസ്വാർത്ഥതയേയും, ജീവകാരുണ്യത്തെയും ദൈവസ്നേഹത്തെയും പരാമർശിച്ചു സ്റ്റീവൻസൺ പുസ്തകമെഴുതിയത്. അങ്ങനെയാണ് ആ 'മനുഷ്യസ്നേഹി'യെ ലോകം അറിഞ്ഞതും പുറംതള്ളപ്പെട്ട മനുഷ്യർക്കുവേണ്ടി ആത്മാർപ്പണം ചെയ്ത ആ വീരപുരുഷന്റെ മുമ്പിൽ ലോകം മുട്ടനമിച്ചതും.

ഇനി ജോവാക്കിമിനെ സംബന്ധിച്ചു പറയാം. ഡാമിയൻ കുഷ്ഠരോഗികൾക്കുവേണ്ടി ജീവാർപ്പണം ചെയ്തു. അവരുടെകൂടെ ജീവിച്ചുകൊണ്ടു അവർക്കുവേണ്ടി വേലചെയ്തു. എന്നാൽ കുഷ്ഠരോഗികളുടെ അതീവ കൃതജ്ഞത അദ്ദേഹത്തിന്റെ ഹൃദയത്തെ സദാ ആനന്ദിപ്പിച്ചുകൊണ്ടിരുന്നുവെന്നുള്ളതു മറക്കരുത്. എന്നാൽ പാപക്കുഷ്ഠം പിടിച്ച മാനവരാശിക്കുവേണ്ടി ലോകത്തിനു മൃതനായി അജ്ഞാതസ്ഥലത്ത് തപശ്ചര്യകളോടുകൂടി ജീവിച്ചിരുന്ന ജോവാക്കിമിനോട് നന്ദി പ്രകടിപ്പിക്കുവാൻ ആരുമില്ലായിരുന്നു.

മൊളോക്കായിലേക്കു പോയതുകൊണ്ട് ഡാമിയൻ വളരെയെല്ലാം പരിത്യജിച്ചു. ജോവാക്കിം അതിൽ കൂടുതൽ ചെയ്തു. കുഷ്ഠരോഗികളെ സുഖപ്പെടുത്തുന്നതിലും അറിവില്ലാത്ത കുഷ്ഠരോഗികളെ പഠിപ്പിക്കുന്നതിലും അവരിലുള്ള ദരിദ്രരെ തീറ്റുന്നതിലും, വേദന സഹിക്കുന്നവരെ ആശ്വസിപ്പിക്കുന്നതിലും ഡാമി

യൻ ആശ്വാസവും ആനന്ദവും കണ്ടെത്തിയിരുന്നു. കുഷ്ഠരോഗികൾ ഓരോരുത്തരും ഹൃദയം കുളുക്കെ അദ്ദേഹത്തെ "ദൈവം അങ്ങയെ അനുഗ്രഹിക്കട്ടെ," "ദൈവം അവിടുത്തെ പ്രതിസമ്മാനിക്കട്ടെ, സ്നേഹിക്കട്ടെ," "ഞാൻ നന്ദിപറയുന്നു" എന്നനുഗ്രഹിച്ചിരുന്നു. നമ്മുടെ കഥാനായകന്റെ സ്ഥിതിയോ? അദ്ദേഹം സുഖപ്പെടുത്തിയിട്ടുള്ള ആധ്യാത്മികകുഷ്ഠരോഗികളിൽ ആരെങ്കിലും "ദൈവം അനുഗ്രഹിക്കട്ടെ"യെന്നോ "എന്റെ കൃതജ്ഞതയെ സദയം സ്വീകരിച്ചാലും" എന്നോ അദ്ദേഹത്തോടു പറഞ്ഞിട്ടുണ്ടോ? കൃതജ്ഞതാസ്നേഹങ്ങളോടെ കണ്ണുകൾ അദ്ദേഹത്തെ നോക്കുകയോ, വാത്സല്യവചസ്സുകളോടെ അധരങ്ങൾ തന്നോട് സംസാരിക്കുകയോ ചെയ്തിട്ടില്ല. ജോലി ചെയ്ത് തഴമ്പുപിടിച്ചു പരുപരുത്ത ആ കൈത്തലങ്ങളെ അഭിനന്ദനസൂചകമായി ആരും പിടിച്ചുകുലുക്കിയിട്ടില്ല.

മൊളോക്കാ സമുദ്രത്താൽ ചുററപ്പെട്ടിരിക്കുന്നു. എന്നാലും ഗത് സെമ്മനിയിലെപ്പോലുള്ള നിശബ്ദത അതിലില്ല. ഗത് സെമ്മനിയിൽ ജോവാക്കിം 23 കൊല്ലം ഒരു അടിമയെപ്പോലെ ജീവിച്ചു, ഒരു നന്ദിവാക്കുപോലും താൻ സുഖപ്പെടുത്തിയ ആധ്യാത്മികകുഷ്ഠരോഗികളിൽനിന്നു ശ്രവിക്കാതെ. അവരുടെ ആത്മാക്കൾ രോഗവിമുക്തരായി ആരോഗ്യം കൈക്കൊണ്ടു. എന്നാൽ അത്ഭുതകരമായി തങ്ങളെ സുഖപ്പെടുത്തിയ ആ വൈദ്യനെ അവർ അറിഞ്ഞില്ല. അതുകൊണ്ട് ആ സാധുസഹോദരനോടു അവർ നന്ദി പ്രകടിപ്പിച്ചില്ല. യാതൊരു മാനുഷീകാശ്വാസവും ഇല്ലാതെ വിശ്വാസത്തിൽമാത്രം അടിയുറച്ചാണ് 23 കൊല്ലം അടിമയെപ്പോലെ അവിടെ ജീവിതം നയിച്ചത്. ഡാമിയൻ ചെയ്തതുപോലെ ഉൽകൃഷ്ടമല്ലേ അത്!

യുദ്ധകാര്യവകുപ്പിലെ ഒരു വലിയ ഉദ്യോഗസ്ഥനായിരുന്ന 'ഡട്ടൺ' സഖ്യമായി പുനരൈക്യപ്പെട്ട് ഗത്സെമ്മനിയിൽ ചേർന്നു. ഡാമിയനെപററി കേട്ടപ്പോൾ അദ്ദേഹം ഗെത്സെമ്മനിവിട്ടു മൊളോക്കോയിലേക്കു തിരിച്ചു. മൂന്നുകൊല്ലങ്ങൾക്കുശേഷം ഡാമിയൻ മരിക്കാറായപ്പോൾ, ആ പാവപ്പെട്ട കുഷ്ഠരോഗികളെ അനാഥരായി വിട്ടുപേക്ഷിച്ചു പോവുകയില്ലെന്ന് അദ്ദേഹം ഡട്ടനെക്കൊണ്ടു സത്യം ചെയ്യിച്ചു. ആ പ്രതിജ്ഞ പാലിച്ചുകൊണ്ട് 41 കൊല്ലം അദ്ദേഹം മൊളോക്കോയിൽ കുഷ്ഠരോഗികളുടെ ഇടയിൽ താമസിച്ചു! എങ്ങനെയാണ് ഇത്രയും കൊല്ലം അവിടെ കഴിച്ചുകൂട്ടിയതെന്ന് ആരോ ചോദിച്ചപ്പോൾ അദ്ദേഹം പുഞ്ചിരിതൂകിക്കൊണ്ട് നൽകിയ മറുപടി "ഞാൻ അവരെ അതിരററു സ്നേഹിക്കുന്നു"വെന്നായിരുന്നു. വീരോചിതമായ ഒരു സ്നേഹമാണത്. പൗരുഷത്തിന്റെ പരമപ്രകടനം! ആളുകൾ അത്ഭുതത്തോടും ആഹ്ലാദത്തോടുംകൂടിയാണ് അദ്ദേഹത്തെ സ്മരിക്കുന്നത്. എന്നാൽ ജോവാക്കിം ഡട്ടനെക്കാൾ ഒരുപടികൂടി മുമ്പിലാണെന്നു പറയുവാൻ ഞാൻ മടിക്കുന്നില്ല.

ഡട്ടൻ ഗത്സെമ്മനി വിട്ടുപോയി. ജോവാക്കിം അവിടെ താമസിച്ചു. ഡട്ടനു മൂന്നുകൊല്ലം ഡാമിയനുമായി സംസാരിച്ചുല്ലസിക്കുവാൻ ലഭിച്ചു. ജോവാക്കിമിനു എന്നും മിണ്ടടക്കവും! ഡട്ടനു കുഷ്ഠരോഗികളുമായിട്ടാണെങ്കിലും എപ്പോഴും മനുഷ്യസമ്പർക്കമുണ്ടായിരുന്നു. കുഷ്ഠരോഗികളാണെങ്കിലും അവരുടെ ഹൃദയവും സംസാരവും സ്നേഹപ്രകടനവുമെല്ലാം മാനുഷികമാണല്ലോ. അതൊരു വലിയ ആശ്വാസമാണ്. ജോവാക്കിം ആദ്ധ്യാത്മികവ്യക്തികളുടെ കൂട്ടത്തിലാണ് ജീവിച്ചത്.

ഡാമിയനും ഡട്ടനും മഹത്തായ സാഹോദര്യബോധവും വിശ്വാസവും ഉള്ളവരായിരുന്നു. അതിലാർക്കും സംശയമില്ല. എന്നാൽ ജോവാക്കിമിന്റെ വിശ്വാസവും സാഹോദര്യചിന്തയും അതിലുപരിയായിരുന്നു. മൊളോക്കോയിൽ ജീവിക്കുകയും അവിടെ കിടന്നു മരിക്കുകയും ചെയ്യുക വലിയ ധീരന്മാർക്കു മാത്രം കഴിയുന്ന കാര്യമാണ്. അതിനെ ചോദ്യംചെയ്യുവാൻ ആരും മുതിരുകയില്ല. എന്നാൽ ഗത് സെമനിയിൽ ജീവിച്ചു മരിച്ചവന്റെ ധീരത അതിനേയും അതിലംഘിക്കുന്നു.

ഡാമിയനേയും ഡട്ടനേയും തരംതാഴ്ത്തി കാണിക്കാനല്ല ഈ കാര്യങ്ങൾ ഞാൻ പറഞ്ഞത്. ജോവാക്കിമിന്റെ ഉന്നതനിലയെ മനസ്സിലാക്കി നിങ്ങൾ അവനെ സ്നേഹിക്കാനും ബഹുമാനിക്കാനുമായിട്ടാണ്. അവന്റെ ബലി മററാരുടേതിനെക്കാൾ വലുതും കുരിശുകൾ കൂടുതൽ ഭാരമുള്ളതും ജീവിതം കൂടുതൽ വീരോചിതവുമായിരുന്നു. അവൻ ദൈവത്തെപ്പോലും കാണിച്ചുകൊടുത്തില്ലേ!

ജോവാക്കിം ആരേയും 'കാണിച്ചുകൊടുക്കുന്ന' പ്രകൃതിക്കാരനായിരുന്നു. അവസാനം അവൻ ദൈവത്തെപ്പോലും 'കാണിച്ചുകൊടുത്തു'! അമേരിക്കക്കാരെ ഉന്നത ആദ്ധ്യാത്മിക ജീവിതത്തിനു കൊള്ളാവുന്നവരല്ലെന്നുള്ള ആരോപണം എത്രയോ അടിസ്ഥാനരഹിതമാണ്. സുകൃതശൃംഗത്തിന്റെ മുകൾപ്പരപ്പിലൂടെ വിഹരിക്കുവാൻ കഴിവുള്ള സ്നേഹചൈതന്യം അവരുടെ ഹൃദയാഗാധങ്ങളിൽ നിലകൊള്ളുന്നു. "ഇവന്റെ നോക്കും വാക്കും പോക്കും സന്യാസിക്കാൻ പററിയതല്ലെ"ന്ന്

പരിഹസിച്ചവരെ അവസാനം ജോവാക്കിം കാണിച്ചു കൊടുത്തില്ലേ, കന്നാലിച്ചെറുക്കന്റെ ട്രാപ്പിസ്റ്റു സന്ന്യാസിയാകാമെന്നും അഗ്നിപർവ്വതത്തിന്നു സ്വകൃതനികേതനമാകാമെന്നും പ്രതികാരാഗ്നിയെ സ്വകൃതമാക്കിപ്പകർത്താമെന്നും.

ഇനി ബാക്കികാര്യങ്ങൾ ജോവാക്കിംതന്നെ പറയട്ടെ— ജീവിച്ചിരുന്നപ്പോൾ അദ്ദേഹം വളരെക്കാലം മിണ്ടാതിരിക്കുകയായിരുന്നല്ലോ.



# XIV

## ഉപസംഹാരം

ഒരു മുന്നറിയിപ്പ് നൽകിക്കൊണ്ടാണ് ഞാൻ ഈ പുസ്തകം ആരംഭിച്ചത്. അതുകൊണ്ടാണ് ഉപസംഹാരമായിട്ടും ചിലതു പറയേണ്ടതായി വന്നുകൂടിയത്. "കളിപ്പു പററാതെ സൂക്ഷിച്ചുകൊള്ളണം" അതായിരുന്നു സൂചനം. അതുകൊണ്ട് പുസ്തകം അവസാനിപ്പിക്കുന്നതോടെ എനിക്കും 'കളിപ്പു പററാതെ' സൂക്ഷിക്കണമല്ലോ. എന്നെ നോക്കാൻ ജോവാക്കിം ഉണ്ട്.

പാപച്ചേററിൽനിന്ന സുകൃതശൃംഗത്തിൽ എത്തിച്ചേർന്ന ഒരുവനെപ്പററിയായിരുന്നല്ലോ ഞാൻ സുദീർഘമായി പ്രസ്താവിച്ചത്. നോക്കിയാൽ തല കറങ്ങുന്ന ആ അഗാധത്തിൽനിന്ന്, ക്ഷോഭിച്ചു ചീറുന്ന ആ സ്വഭാവത്തിൽനിന്ന്, അനേക ഹൃദയങ്ങളെ തകർത്ത ആ ഹൃദയത്തിൽനിന്ന് 'ഹൃദയമുത്തു'കളെടുത്ത് ഞാൻ നിങ്ങളെ കാണിച്ചു! "വെറും അതിശയോക്തി". വല്ലവരും പറയുവാൻ തുനിഞ്ഞേക്കാം. "ജോണിയും ജോ

വാക്കിമും തമ്മിൽ ഉത്തരദക്ഷിണധ്രുവങ്ങൾപോലെയുള്ള അകലമുണ്ട്. ഒരേ വ്യക്തിയിൽ അവ രണ്ടുംകൂടി സമ്മേളിക്കുക അസാധ്യം. അങ്ങനെ സംഭവിച്ചെന്നു കാണിക്കുന്നെങ്കിൽ തീർച്ചയായും മാനുഷികമായ ഒരു ചിത്രമല്ല അത്." അങ്ങനെ പറയേണ്ടതുക്കമെന്ന് ഞാനും വിചാരിച്ചു. അതുകൊണ്ടാണ് ബാക്കി കാര്യങ്ങൾ ജോവാക്കിം തന്നെ പറയട്ടെയെന്ന് വെച്ചത്.

എഴുത്തുകൾ നിങ്ങൾതന്നെ വായിച്ചുകൊള്ളുക. സ്വസഹോദരിയായ മേരി കാതറയിന് 1908 ജനുവരി 31-ാംതിയതി അയച്ചതാണ് ഈ കത്ത്.

"എന്റെ പ്രിയ കുഞ്ഞുസഹോദരി,

ഈ മാസം 8-ാം തീയതി നീ അയച്ച കത്തു കിട്ടി. നീ സംതൃപ്തയും ആനന്ദഭരിതയുമാണെന്നു കാണുന്നതിൽ ഞാൻ ദൈവത്തിനു നന്ദിപറയുന്നു. ദൈവതിരുവിഷ്ടത്തോടു യോജിച്ചു ജീവിക്കുന്ന ഏതൊരാൾക്കും ഈ ഭൂമി ഒരു പറുദീസാ തന്നെയാണ്. ഈ സത്യത്തെ സമ്പാദിക്കാനുള്ള തീവ്രമായ ആഗ്രഹം നിന്നിലുണ്ടാകട്ടെ. അപ്പോൾ ഇതുപര്യന്തം അറിഞ്ഞിട്ടില്ലാത്ത സന്തോഷം നീ അനുഭവിക്കും.

ഈ ലോകത്തിൽ എല്ലാവർക്കും ക്ലേശങ്ങൾ സഹിക്കേണ്ടതായിട്ടുണ്ട്. എന്നാൽ നാം സ്നേഹിക്കുന്ന ഒരാൾക്കുവേണ്ടി സഹിക്കുന്നത് എത്രയോ ആനന്ദപ്രദമാണ്! ദൈവസ്നേഹത്തിന്റെ ഈ മാധുര്യം ഒരിക്കൽ നിനക്കു ആസ്വദിക്കാൻ സാധിക്കുന്നെങ്കിൽ, പിന്നീട് അതുകൂടാതെ നിനക്കു ഒരിക്കലും തൃപ്തിവരികയില്ല. അതുമാത്രമേയുള്ളു നമുക്കു ലഭിക്കാവുന്ന ഏകാനന്ദം."

"മററുള്ളവർ സന്തോഷഭരിതരും ഉല്ലാസചിത്തരുമായി കാണപ്പെടുന്നുണ്ടായിരിക്കാം. എന്നാൽ അ

വരുടെ ഹൃദയത്തെ കാണുവാൻ നിനക്കു കഴിയുന്നുവെങ്കിൽ മററുപ്രകാരത്തിൽ നീ അവരെപ്പററി വിധിക്കും. അതുകൊണ്ട് മററുള്ളവർ നിന്നോടു എങ്ങനെ വർത്തിക്കുന്നുവെന്നു നോക്കണ്ട. എല്ലാവരോടും സ്നേഹപൂർവ്വം വർത്തിക്കുക. ദൈവത്തെ സ്നേഹിക്കാനും സേവിക്കാനുമായി അവരെ നേടാൻ നോക്കണം. ക്ലേശങ്ങൾ അലട്ടുമ്പോൾ തങ്ങൾ സ്നേഹിക്കേണ്ട ദൈവത്തിനുവേണ്ടി എങ്ങനെയാണ് സഹിക്കേണ്ടതെന്നറിയാതെ അവർ സഹതാപാർഹരും നിർഭാഗ്യവാന്മാരും ആയി ഭവിക്കുന്നു."

"അങ്ങനെ നിന്റെ പ്രവർത്തനങ്ങൾ ഒരു മാലാഖായുടേതുപോലെ, അല്ല ഈശോമിശിഹായുടേതുപോലെ ആയിത്തീരട്ടെ."

ഈ എഴുത്തു അയച്ച തീയതി നിങ്ങൾ നോക്കിയോ? അവന്റെ മരണത്തിനു മൂന്നുമാസംമുമ്പാണതു്. അതിന്റെ അവസാനഖണ്ഡിക ഇതാണ്.

"പ്രഭാതംമുതൽ അന്ധകാരംവരെയുള്ള ഓരോ മണിക്കൂറിലും രാത്രിയിലെ ഓരോ നിശബ്ദയാമത്തിലും ഹൃദയംഗമമായ പ്രാർത്ഥനകളോടെ എന്റെ സഹോദരീസഹോദരന്മാർക്കും അവരുടെ കുടുംബങ്ങൾക്കുംവേണ്ടി അനുഗൃഹീതയായ ദൈവമാതാവിന്റെ മാദ്ധ്യസ്ഥതയിലൂടെ മാധുര്യവാനായ ഈശോയോടു ഞാൻ കേണിരക്കുന്നുണ്ട്. നിങ്ങളെല്ലാവരും അവിടുത്തെ വലിയ നിക്ഷേപങ്ങളാണ്. നിങ്ങളെ ഓരോരുത്തരേയും അനാദിമുതലേ അവിടുന്നു സ്നേഹിച്ചിരുന്നു. ഒടുവിൽ അവിടുത്തെ പരിശുദ്ധ നാമത്തെ സ്തുതിക്കുന്നതിനും, സ്വർഗ്ഗത്തിൽ അവിടുത്തെ നിത്യമായി ആനന്ദിക്കുന്നതിനും നിങ്ങൾക്കു ഇടയാകട്ടെ. കൂടെക്കൂടെ നിങ്ങൾ ദിവ്യകാരുണ്യം സ്വീകരിക്കണം. മരണസമയത്തു് അതു

നിങ്ങളുടെ ഏററവും വലിയ ആശ്വാസമായിരിക്കും. ശരീരത്തിനു ഭക്ഷണമെന്നതിനെക്കാൾ അനേകമടങ്ങ് ആത്മാവിന് അത്യാവശ്യമാണ്.

പ്രിയപ്പെട്ട ജോസിക്കും സിമ്മിനും വീട്ടിലുള്ള മററെല്ലാവർക്കും എൽലമ്മയ്ക്കും കുഞ്ഞുബേബിയ്ക്കും ജോണിക്കും എന്റെ ചുംബനങ്ങൾ. നിന്റെ എല്ലാ നല്ല നിയോഗങ്ങൾക്കും നിനക്കുംവേണ്ടി അപേക്ഷകൾ നേർന്നുകൊണ്ട്.

നിങ്ങൾ ഓരോരുത്തരോട് പ്രത്യേകിച്ചും മൊത്തത്തിലും സ്നേഹം നിറഞ്ഞ ഒരു ഹൃദയത്തോടെ,

സ്നേഹപുരസ്സരം
ബ്ര. ജോവാഹിം.”

പ്രത്യേക കുറിപ്പ്:—

“ഓരോ ദിവസം കഴിയുന്തോറും ഞാൻ കൂടുതൽ ആനന്ദചിത്തനായി അനുഭവപ്പെടുന്നു. എനിക്കു തോന്നുന്നു എന്റെ ലോകജീവിതം വേഗം. അവസാനിക്കുവാൻപോകയാണെന്ന്.”

മേരി കാതറയിൻ അവളുടെ ഭർത്താവിന്റെ മരണശേഷം ഒരു കന്യാസ്ത്രീയായിത്തീരണമെന്നു ഗൗരവമായി ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഒരു മറുപടിക്കത്തിൽ സന്യാസജീവിതത്തെപ്പററി തനിക്കുള്ള ആശയങ്ങളെ ജോവാക്കിം അവളെ ധരിപ്പിക്കുന്നു.

“എന്റെ പ്രിയപ്പെട്ട കുഞ്ഞുസഹോദരി,

നിന്നെപ്പററി എപ്പോഴും ഞാൻ ഹൃദയത്തിൽ വിചാരിക്കുന്നു. പ്രത്യേകിച്ചും എന്റെ പ്രാർത്ഥനകളിലും ദിവ്യകാരുണ്യസ്വീകരണത്തിലും, നിന്നെ അനുഗ്രഹിക്കാൻ ദിവ്യനാഥനോടു ഞാൻ ശുപാർശചെയ്യുന്നുണ്ട്.

എന്നരക്ഷകി സൂചിപ്പിച്ച ആ അസാധാരണ അനുഗ്രഹത്തെപ്പററി ഞാൻ സ്വപ്നത്തിൽപോലും വിചാരിച്ചിരുന്നില്ല. നിനക്കു ആഗ്രഹിക്കാവുന്നതിൽ ഏററവും വലിയ അനുഗ്രഹവും ബഹുമതിയും ഉന്നതിയും ആയിരിക്കും അതു്. ക്രിസ്തുവിന്റെ മണവാട്ടിയായിത്തീരുക, സ്വർഗ്ഗത്തിന്റെ രാജ്ഞിയാവുക, ദൈവമാതാവാകുക എന്നിതുകൾ വാക്കുകൾകൊണ്ടു പറഞ്ഞറിയിക്കുവാൻ വഹിയാത്ത ഉന്നതനിലകളാണു്. ദാരിദ്ര്യത്തേയും കന്യാവ്രതത്തേയും അനുസരണത്തേയും വരിക്കുന്നതുകൊണ്ടു ക്രിസ്തുവിന്റെ മണവാട്ടിയായിത്തീരുന്നതുകൊണ്ടു് സ്വർഗ്ഗത്തിന്റെ രാജ്ഞിയാവുക! പ്രാർത്ഥനകളും സൽപ്രവൃത്തികളുംകൊണ്ടു് മനുഷ്യഹൃദയങ്ങളിൽ ദൈവം ജനിക്കുന്നതിനു കാരണമാകുന്നതിനാൽ ദൈവമാതാവായിത്തീരുക! . . . . . . . . . . . . . ദൈവം നിന്നെ വിളിക്കുന്ന ആ ഉന്നതപദവിയെ നീ അറിഞ്ഞിരുന്നുവെങ്കിൽ, അതേപ്പററി ഞാൻ നിനക്കു ഉപദേശം നല്കേണ്ടിവരികയില്ലായിരുന്നു!”

“അനുഭവംകൊണ്ടുമാത്രമേ മനസ്സിലാക്കാൻ കഴിയൂ സന്യാസജീവിതം നൽകുന്ന വലിയ ഹൃദയസമാധാനം. അതുമാത്രമോ, ഒരു നല്ല മരണത്തിനുള്ള ഏററവും വലിയ ഉറപ്പുമാണതു്. ഞാൻ ഇവിടെ വന്നപ്പോൾ ഉണ്ടായിരുന്ന 70 സന്യാസികളിൽ ഇനി മൂന്നുപേർ മാത്രമെ ജീവിച്ചിരിപ്പുള്ളു. അവരിൽ പലരും മരിക്കുന്നതു് അടുത്തുനിന്നു ഞാൻ നോക്കിക്കണ്ടു. എത്ര സൗഭാഗ്യകരമായിരുന്നു അവരുടെ മരണം! എല്ലാവരും വയസ്സായിട്ടാണു് മരിച്ചതു്.”

“ജീവിച്ചിരിക്കുന്ന ആ മൂന്നുപേരിൽ ഇളയ ആളിനു ഇപ്പോൾ 70 തോളം വയസ്സുണ്ടു്. കണ്ണിനു കാഴ്ച ഒട്ടുംതന്നെ ഇല്ല. (ഈ എഴുത്തു ഇരുട്ടത്തു ഇരുന്നാണു്

എഴുതുന്നതു്. അതുകൊണ്ടു് ഞാനും കഠിനനാണെന്നു നീ വിചാരിച്ചേക്കും) എന്നിട്ടും അദ്ദേഹം എത്ര ആനന്ദഭരിതനാണെന്നോ. ആശ്രമത്തിന്റെ എല്ലാഭാഗങ്ങളും നല്ല നിശ്ചയമാണു്. ഇഷ്ടമുള്ളിടത്തൊക്കെ പോകുകയും ചെയ്യും. അതിനുപുറമെ അദ്ദേഹത്തെ സഹായിക്കാൻ ഈ വലിയ സന്യാസസംഘത്തിൽ എപ്പോഴും ആളുകളുണ്ടായിരിക്കും. മക്കൾ അമ്മമാരെ അന്വേഷിക്കുന്നതുപോലെയാണു് ഞങ്ങൾ അദ്ദേഹത്തെ പരിചരിക്കുന്നതു്. കാരണം, സാഹോദര്യവും സഹോദരസ്നേഹവുമാണു് ഞങ്ങളുടെ ഏററവും പ്രിയപ്പെട്ട സുകൃതങ്ങൾ. അദ്ദേഹം ഇവിടെ വന്നപ്പോൾ കാഴ്ചയ്ക്കു യാതൊരു കുറവുമില്ലായിരുന്നു. പിന്നീടാണു് കാഴ്ച നഷ്ടപ്പെട്ടതു്. അദ്ദേഹം ഒരു വൈദികനാണു്. ദിവ്യബലി ദിവസവും മുടക്കാതെ അർപ്പിക്കുന്നുണ്ടു്. ഞാൻ പലപ്പോഴും അദ്ദേഹത്തിന്റെ കർബ്ബാനയ്ക്കു സഹായിക്കാറു് . . . . . . . . . . . . . . ഇത്രയുമൊക്കെ അദ്ദേഹത്തെപ്പററി ഞാനെഴുതിയതു് സന്യാസജീവിതവും പുറത്തുള്ള ജീവിതവുംതമ്മിലുള്ള വ്യത്യാസം നീ മനസ്സിലാക്കാനാണു്. പുറത്തു എല്ലാവരും ക്ലേശത്തിലും ദുരിതത്തിലുംനിന്നു രക്ഷപെടാനും സുഖം ലഭിക്കാനുമായി തത്രപ്പെടുന്നു. ഞാൻ പറഞ്ഞതുപോലെ സഹോദരസ്നേഹമാണു് സന്യാസികളുടെ പ്രധാന സുകൃതം. മററുള്ളവരെ വിഷമതകളിൽ സഹായിക്കുക അവർക്ക് ആനന്ദമാണു്. എന്നാൽ എത്രയോ വിഭിന്ന രീതിയിലാണു് ലോകത്തിലെ സ്ഥിതി? കൂടാതെ പാപത്തിലേക്കുള്ള വിവിധപ്രലോഭനങ്ങളാലും അപകടങ്ങളാലും ലോകത്തിലെ ജീവിതം ദുർവ്വഹമായിത്തീരുന്നു.”

## മറെറാരു കത്തു്

‘എന്റെ വത്സലസഹോദരി,

ദിവ്യനാഥൻ അവിടുത്തെ സ്നേഹഹൃദയത്തിലേക്കു നിന്നെ ക്ഷണിക്കുന്നു. ആ ഹൃദയത്തിലുള്ള ദിവ്യമുറിവിൽ അഭയംതേടി നിത്യാനന്ദം പ്രാപിക്കുക. ഇവിടുത്തെ ജീവിതം കടന്നുപോകുന്ന ഒരു സ്വപ്നമാണു്. നിത്യതയാണു് സൗഭാഗ്യത്തിന്റെയോ നിർഭാഗ്യത്തിന്റെയോ യഥാർത്ഥ നികേതനം. ഇപ്പോൾ ശ്രമിക്കുന്നെങ്കിൽ സ്വർഗ്ഗം നമുക്കു സംപ്രാപ്യമാണു്.

ദൈവത്തെ പൂർണ്ണഹൃദയത്തോടെ സ്നേഹിക്കുവാൻ അഭ്യസിക്കുക. സ്വർഗ്ഗത്തെയും ഭൂമിയെയും അതിലുള്ള സകലത്തെയും നിന്നോടുള്ള സ്നേഹത്തെപ്രതിയാണു് അവിടുന്നു സൃഷ്ടിച്ചിരിക്കുന്നതു്. തന്റെ രക്തത്തിന്റെ അവസാനത്തുള്ളികളെയും ചിന്തിയശേഷം തന്റെ പ്രാണനെപ്പോലും നൽകിക്കൊണ്ടു് നിന്നോടുള്ള സ്നേഹത്തെ അവിടുന്നു കാണിച്ചു. ഇപ്പോൾ അവിടുന്നു നിന്നെ വിളിക്കുന്നു തന്റെ ആത്മവല്ലഭയായിരിക്കുവാൻ. മടിക്കേണ്ട, സ്വീകരിച്ചുകൊൾക. അവിടുത്തെ ഉപരിമഹത്വത്തിനും നിന്റെതന്നെയും നിത്യഭാഗ്യത്തിനും ഉന്നതിയ്ക്കും ആയി ആ ക്ഷണത്തെ സ്വീകരിച്ചുകൊൾക.

ആഗ്രഹമുള്ളതെല്ലാം എഴുതാമെന്നുവെച്ചാൽ ഈ എഴുത്തിനെ പൂർത്തിയാക്കാൻ ഒരിക്കലും എനിക്കു സാധിക്കുകയില്ല. ബാക്കി കാര്യങ്ങൾ സ്നേഹനാഥനായ ഈശോയെ ഞാൻ ഏല്പിച്ചിരിക്കുന്നു. അവിടുത്തെ ദിവ്യപ്രേമം നിന്റെ ഹൃദയത്തെ ഇളച്ചുകയറുമെന്നു ശരണപ്പെട്ടുകൊണ്ടു്.

ബ്ര. ജോവാക്കിം”

എല്ലാ എഴുത്തിലേയും രീതി ഇതുതന്നെയാണ്. ക്രിസ്തുനാഥൻെറ സ്നേഹത്തേയും ആ സ്നേഹപ്രകടനമായ കുരിശുമരണത്തേയും പററി പറയുമ്പോഴേക്കും അവൻ വികാരതരളിതനാകും. രണ്ടു സഹോദരികൾക്കുംകൂടി ഒരുമിച്ച് അദ്ദേഹം എഴുതിയ എഴുത്താണിതു.

"എൻെറ വത്സലസഹോദരികളെ,

സ്നേഹപുരസ്സരം അയച്ച എഴുത്തു കിട്ടി. ദൈവം തൻെറ പ്രത്യേകാനുഗ്രഹങ്ങളെ ധാരാളമായി നിങ്ങളിൽ വർഷിക്കുന്നുണ്ടെന്നറിയുന്നതിൽ സന്തോഷിക്കുന്നു. മറുപടി അയയ്ക്കുന്നതിനു പലപ്പോഴും ആഗ്രഹിച്ചെങ്കിലും ഇപ്പോൾമാത്രമെ അതിനു സൗകര്യപ്പെട്ടൊള്ളു.

നിങ്ങൾ രണ്ടുപേരും, നിങ്ങളോടു ബന്ധപ്പെട്ട മററെല്ലാവരും എനിക്കു ഏററവും പ്രിയപ്പെട്ടവരാണ്. എന്നാൽ എൻെറ സ്നേഹം എന്താണ്? അല്ലെങ്കിൽ ഏതെങ്കിലും സൃഷ്ടികളുടെ സ്നേഹത്തിന്, നിങ്ങൾക്കു വേണ്ടി രക്തത്തിൻെറ അവസാനതുള്ളിപോലും ചിന്തിയ ദിവ്യരക്ഷകൻെറ അനന്തസ്നേഹസാഗരത്തിൻെറ മുമ്പിൽ, എന്തുവിലയാണുള്ളതു്?"

ക്രിസ്തുനാഥൻെറ പരമസ്നേഹപ്രകടനമായ പീഡാനുഭവത്തിലും കുരിശുമരണത്തിലും ജോവാക്കിം സദാ ലീനചിത്തനാണ്. മററന്തെങ്കിലും ചിന്ത വല്ലപ്പോഴുമെങ്കിലും അവൻെറ ബോധത്തിലൂടെ കടന്നുപോകുന്നുണ്ടെങ്കിൽ, അതു കടന്നുപോകുന്ന 'സമയവും', എന്നന്നേക്കും നിലനില്ക്കുന്ന 'നിത്യതയും' തമ്മിലുള്ള താരതമ്യമാണ്. "സമയം സ്വപ്നംപോലെ കടന്നുപോകുന്നു. നിത്യതമാത്രമാണ് സന്തോഷത്തിൻേറയോ സഹനത്തിൻേറയോ കടന്നുപോകാത്ത യാഥാർത്ഥ്യം."

"ദുഃഖം മാത്രമാണ് സ്വാഭാവിക ജീവിതത്തിൽ കാതലായുള്ള അംശം. എല്ലാകല്ലിൻേറയും അടിയിൽ

ഈർപ്പമുള്ളതുപോലെ എല്ലാ ദുഃഖത്തിന്റെയും അടിയിൽ ആനന്ദമുണ്ട്. ദുഃഖം സന്തോഷത്തിന്റെ മുന്നോടിയാണ്. ദുഃഖത്തിന്റെ ഉള്ളറയിലാണ് സന്തോഷത്തിന്റെ മനോഹര മാണിക്യക്കല്ലുകൾ നിക്ഷേപിച്ചിരിക്കുന്നത്. ദുഃഖം സമയത്തിന്റെ ഉൽക്കണ്ഠയായിരിക്കുമ്പോൾ, സന്തോഷം നിത്യത്വത്തിന്റെ സുസ്ഥിതിയാണ്."

ഈ എഴുത്ത് 1908 മാർച്ച് 3-ാം തിയതി എഴുതിയതാണ്.

"എന്റെ പ്രിയ സഹോദരികളെ, നിങ്ങൾ ഒരിക്കലും നിരാശയരാകരുത്. നിങ്ങളെ പ്രതീക്ഷിച്ചുനില്ക്കുന്ന സന്തോഷത്തെ കൈവരിപ്പാനായി പരീക്ഷകളോട് ധീരതയോടെ പോരാടുക. നിങ്ങൾക്ക് ഈശോയുടെ തിരുഹൃദയത്തിൽ സ്ഥാനം ലഭിച്ചിരിക്കുന്നു. അവിടുന്ന് സ്വർഗ്ഗത്തിൽ നിങ്ങൾക്കായി സിംഹാസനം തയ്യാറാക്കിയിരിക്കുന്നു. അതിന്റെ മഹത്വത്തെയും സൗന്ദര്യത്തെയും വർണ്ണിക്കുവാൻ മനുഷ്യന് ശക്തിപോരാ.

വാചാമഗോചരമായ സന്തോഷം ഇപ്പോൾ ഞാൻ അനുഭവിച്ചുകൊണ്ടിരിക്കുന്നു.

വാത്സല്യപുരസ്സരം, നിങ്ങളുടെ സഹോദരൻ
ബ്ര. ജോവാക്കിം."

### മേരി കാതറൈനുള്ള ഒരെഴുത്ത്

"നാം സൃഷ്ടിക്കപ്പെട്ടിരിക്കുന്ന അന്ത്യത്തിന്റെ ഔന്നത്യവും മഹത്വവും നാം അറിഞ്ഞിരുന്നുവെങ്കിൽ, നമുക്ക് എന്തുമാത്രം സമാധാനവും ആനന്ദവും ഉണ്ടായേനെ. മാധുര്യവാനായ ഈശോയോടുള്ള കൃതജ്ഞതാതിരേകത്താൽ സ്നേഹമധു നമ്മുടെ ഹൃദയചഷകത്തിൽ നിന്നു കവിഞ്ഞൊഴുകിയേനെ. എന്തുകൊണ്ടെന്നാൽ,

മനസ്സുകൊണ്ടു ഗ്രഹിക്കാനോ വാക്കുകൊണ്ട് പ്രകാശിപ്പിക്കുവാനോ കഴിയാനാവാത്ത ആ മഹോന്നതസൗഭാഗ്യത്തിനായി അവിടുന്നു അനേകരിൽനിന്നു നമ്മെ തിരഞ്ഞെടുത്തിരിക്കുന്നു."

ജോവാക്കിം ദീനമുറിയിൽ കിടന്നുകൊണ്ട്
എഴുതിയ ഒരു എഴുത്ത്:—

"എന്റെ ഡോക്ടറും അധികാരികളും പറയുന്നു എനിക്കു രോഗമാണെന്ന്, എന്നാൽ നല്ല ആരോഗ്യമുള്ളതുപോലെയാണ് എനിക്കു തോന്നുന്നത്. ഏതായാലും അനുഭവം, എനിക്കു ദീനമുറിതന്നെ. ദൈവത്തിന്റെ ഇഷ്ടം നിറവേറട്ടെ! അക്കാര്യത്തെപ്പററി ഞാൻ ഗൗനിക്കുന്നില്ല. നല്ല സുബോധത്തോടെ അവരോടു ഞാൻ കാര്യം തുറന്നുപറഞ്ഞു. ഇനി അവരുടെ ഇഷ്ടംപോലെ ചെയ്തുകൊള്ളട്ടെ. ഒരുകാര്യം തീർച്ചയാണ്. എനിക്കു വളരെ സന്തോഷം തോന്നുന്നുണ്ട്. ഓരോദിവസം കഴിയുന്തോറും അതു കൂടിക്കൂടിവരുന്നു."

"ഞാൻ മററാരു ജൂഡാസ് ആയിത്തീർന്നേക്കുമോയെന്നാണ് എന്റെ ഇപ്പോഴത്തെ ഭയം. ദൈവത്തിന്റെ കരുണാതിരേകത്തിൽ ഉറച്ച ശരണത്തോടും അമലോത്ഭവമാതാവിന്റെ സംരക്ഷണത്തിലും ഞാൻ ഇനിയും ഇരിക്കുന്നതിന് എനിക്കുവേണ്ടി പ്രാർത്ഥിക്കേണമെ.

നിന്നോടും കോറായോടും മറെറല്ലാ സ്നേഹജനങ്ങളോടും ചെയ്തിട്ടുള്ള തെററുകൾക്കു ഞാൻ മാപ്പിരക്കുന്നു. നിങ്ങൾ എന്നോടു ക്ഷമിക്കുന്നതിൽ ദൈവം നിങ്ങളെ അതിധാരാളമായി സമ്മാനിക്കുമെന്നു ഞാൻ ശരണപ്പെടുന്നു.

നിങ്ങളെ എല്ലാവരേയും ദൈവം അനുഗ്രഹിക്കട്ടെയെന്നു ആശിച്ചും സ്വർഗ്ഗത്തിൽ നാം പരസ്പരം കണ്ടുമുട്ടു

ന്നതിന്ന അവിടുന്ന ഇടയാക്കട്ടെയെന്ന ആശംസിച്ചു നിനക്കും നിന്റെ എല്ലാ സദുദ്ദേശ്യങ്ങൾക്കും വേണ്ടി പ്രാർത്ഥിച്ചുകൊണ്ടും, നിങ്ങളെല്ലാവരുടേയും നേർക്ക് സ്നേഹം നിറഞ്ഞ ഹൃദയത്തോടുകൂടി.

ഞാൻ, നിങ്ങളുടെ വിശ്വസ്ത സഹോദരൻ
ബ്ര. ജോവാക്കിം."

മേരി കാതറയിനോടു പറയുകയാണ്. "പാവപ്പെട്ട ആത്മാക്കൾക്കുവേണ്ടിയും പാപികളുടെ മാനസാന്തരത്തിനുവേണ്ടിയും പ്രാർത്ഥിക്കുന്നതും പാടുള്ളതുപോലെ കുർബ്ബാന ചൊല്ലിക്കുന്നതും വലിയ സാഹോദര്യപ്രവൃത്തിയാണ്." "പാവപ്പെട്ട ആത്മാക്കൾക്കും പാപികൾക്കും വേണ്ടി സൗകര്യമുള്ളപ്പോഴൊക്കെ കുർബ്ബാന ചൊല്ലിക്കാൻ മറക്കരുത്." അവൻ ആത്മഗതമായി പറയുന്നു. 'ഞാൻ എന്റെ കുടുംബാംഗങ്ങളെയും ബന്ധുജനങ്ങളെയും പ്രാർത്ഥനയിൽ മറക്കരുത്. അതുപോലെതന്നെ സ്നേഹിതന്മാർക്കു വേണ്ടിയും പ്രാർത്ഥിക്കണം. ഈശോയോടു ചേർന്നു നിന്നുകൊണ്ട് മറ്റുള്ളവർക്കു വേണ്ടി പ്രാർത്ഥിക്കുന്നതുകൊണ്ടു മാത്രമെ നമുക്കു എന്തെങ്കിലും ഉപകാരം നമ്മുടെ സഹോദരങ്ങൾക്കു ചെയ്തുകൊടുക്കാൻ കഴിയൂ."

## സഹോദരികൾക്കുള്ള മറെറാരു കത്ത്

"എന്റെ പ്രിയ കുഞ്ഞുസഹോദരികളെ,

യഥാസമയം നിങ്ങളുടെ കത്തെനിക്കുകിട്ടി. നിർദ്ദേശാനുസരണമുള്ള കുർബ്ബാനകൾ ഉടനെ തന്നെ ചൊല്ലിപ്പിച്ചു. ഇതുവഴിയായി ദൈവത്തിനു നിങ്ങൾ നൽകിയിരിക്കുന്ന മഹത്വം എത്രയോ വർണ്ണനാതീതമാണ്.

കൊടുങ്കാറ്റടിച്ചു ഇളകിമറിയുന്ന മഹാസമുദ്രങ്ങളും ഉന്നതങ്ങളായ പർവ്വത പംക്തികളും കളകളാരവ

ത്തോടെ കുതിച്ചുപായുന്ന നീർച്ചാലുകളും അന്ധകാരമയമായ ഘോരവിപിനങ്ങളും മനോഹരങ്ങളായ മലർക്കാടുകളും സസ്യധാന്യ സമൃദ്ധമായ മൈതാനങ്ങളും പാടുന്ന പക്ഷികളും അലറുന്ന സിംഹങ്ങളുംകൊണ്ടു് മോടിപിടിപ്പിക്കപ്പെട്ട ഭൂതലത്തേയും, പറന്നുപായുന്ന മേഘസഞ്ചയങ്ങളും ഞെട്ടിവിറപ്പിക്കുന്ന ഇടിമുഴക്കങ്ങളും കടന്നുപോകുന്ന മിന്നൽപ്പിണരുകളും രാത്രികാലങ്ങളിലെ താരകരത്നമണികളും പകൽസമയത്തെ പ്രകാശക്കതിരൊളി പ്രവാഹവും കൊണ്ടു് സമാകർഷകമായ ആകാശമണ്ഡലത്തേയും, ജ്യോതിർഗോളങ്ങളെപ്പോലും നാണിച്ചു നമിപ്പിക്കുന്ന പ്രകാശധാരികളും സൗന്ദര്യ ജീവികളുമായ മാലാഖമാരുടെ ഗണങ്ങളും ഭൗതീകപ്രതാപത്തെ നിഷ്പ്രഭമാക്കുന്ന സ്വർഗ്ഗീയ രാജകുമാരന്മാരും ആനന്ദത്തിന്റെ മംഗലധാമത്തെ നിത്യകാലത്തേക്കായി മുഴക്കിയ സ്വർഗ്ഗരാജ്ഞിയായ മറിയവും വസിക്കുന്ന സൗഭാഗ്യ നികേതനമായ സ്വർഗ്ഗരാജ്യത്തേയും എല്ലാംകൂടി ചേർത്താലും ദൈവസ്തുതിക്കായി അർപ്പിക്കുന്ന ദിവ്യപൂജയുടെ ഒപ്പമാകയില്ല! അനാദി മുതൽ ആകാശത്തിലും ഭൂമിയിലുമുള്ള സകല ജീവികളുംകൂടി ഒന്നൊരുമിച്ചു സദാകാലവും ദൈവത്തെ സ്തുതിച്ചാലും ഒരു കർബ്ബാനയ്ക്കു തുല്യമാകയില്ല!.”

“ 22 കൊല്ലം മുമ്പു്, കർബ്ബാനയുടെ തിരുനാൾ ദിനമായ ഇതേദിവസം തന്നെയാണു് ഞാൻ ഈ ആശ്രമത്തിൽ പ്രവേശിച്ചതു്. നിനക്കും കോറായ്ക്കുംവേണ്ടി ഇന്നു ഞാൻ നാലുകുർബ്ബാന കാണുകയും ദിവ്യകാരുണ്യസ്വീകരണവും പ്രാർത്ഥനകളും കാഴ്ചവെയ്ക്കുകയും ചെയ്തിട്ടുണ്ടു്. വീട്ടിൽ വെച്ചുള്ള നമ്മുടെ അന്നത്തെ ആയാത്രപറച്ചിൽ കണ്ണുനീരുകൂടാതെ ഓർക്കുവാൻ എനിക്കു കഴിയുന്നില്ല. ഒരിക്കലും വേർപെടാതെ എന്നും ഒന്നി

ച്ചു ജീവിക്കാൻ കഴിയുന്ന സ്വർഗ്ഗത്തിൽ വെച്ച് നിങ്ങളെ കാണാൻ ഞാൻ എത്രമാത്രം ആഗ്രഹിക്കുന്നു.!

ചാർലിയും ലെസ്ലേയും (ജോവാക്കിമിന്റെ മക്കളാണവർ) വൈദികരായിത്തീരുന്നതിനു ഞാൻ പ്രാർത്ഥിക്കുന്നുണ്ട്. പൗരോഹിത്യത്തിന്റെ അത്യുന്നത ബഹുമതിയും സ്ഥാനവും അറിയുന്നെങ്കിൽ തീർച്ചയായും അതിനെ ആശ്ലേഷിക്കുവാൻ അവർ തിടുക്കം കാണിക്കും. പ്രിയപ്പെട്ട സിസിലിയെ (ജോവാക്കിമിന്റെ മകൾ) കുറിച്ച് എനിക്കു പറയുവാനുള്ളത്, ദിവ്യനാഥന്റെ മണവാട്ടിയായി സ്വർഗ്ഗരാജ്യത്തിൽ എന്നാളും വിരാജിക്കുവാനുള്ള ഭാഗ്യം ലഭിക്കാൻവേണ്ടി അവൾക്കുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നുണ്ട് എന്നുള്ളതാണ്."

ജോവാക്കിം വേണ്ടിടത്തോളം നിങ്ങളോടു സംസാരിച്ചില്ലേ! 22 കൊല്ലം കൊണ്ടു വീട്ടുകാരോടുള്ള താല്പര്യവും ദൈവത്തോടുള്ള സ്നേഹവും അവന്റെ ഹൃദയത്തിൽ അനേകമടങ്ങു വർദ്ധിച്ചു. വീട്ടുകാരിൽ നിന്നുള്ള വിരഹത്തെ ഓർക്കുമ്പോൾ കരച്ചിൽ വരും. സ്വർഗ്ഗത്തെ നോക്കുമ്പോൾ ആ കണ്ണീർകണങ്ങളിലൂടെ മനോഹരവും വർണ്ണോജ്ജ്വലവുമായ മഴവില്ലിനെ ദർശിച്ച് അവൻ മന്ദഹസിക്കും. മക്കളെയും സഹോദരീസഹോദരന്മാരെയും പാപികളെയും പരേതരുടെ പാവപ്പെട്ട ആത്മാക്കളെയും കുറിച്ചു അവനുള്ള ഏകാഗ്രയാഭിലാഷം അവരെല്ലാം ക്രിസ്തുനാഥനോടു കൂടുതൽ അടുത്തു നില്ക്കണമെന്നാണ്! അതിലാണ് അവൻ "ദൈവത്തെപ്പോലും കാണിച്ചു കൊടുത്തത്."



*Cum Permissu Superiorum.*

അടുത്ത പുസ്തകം



# കാല്പാടുകൾ

ചെറുകഥാസമാഹാരം

പലരുടെയും അഭിപ്രായത്തെ ആദരിച്ചു ക്ലബ്ബിൽനിന്നു കുറെ മാതൃകാ ചെറുകഥകൾ പ്രസിദ്ധപ്പെടുത്തണമെന്നു നിശ്ചയിച്ചിരുന്നു. അതിന്റെ മുന്നോടിയാണ് "കാല്പാടുകൾ"